

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# 155th SREE NARAYANA GURU JAYANTHI CELEBRATIONS 2009

## SOUVENIR



Sree Narayana Gurukulam
Chempazhanthy P.o, Thiruvananthapuram, Kerala, Pin-695 587





സ്വാമി പ്രകാശാനന്ദ
പ്രസിഡന്റ്
ശ്രീനാരായണ ധർമ്മസംഘം ട്രസ്റ്റ്
ശിവഗിരി മഠം, വർക്കല - 695 141
തിരുവനന്തപുരം, കേരള.
ഫോൺ: 0470-2602455, 2602807, ഫാക്സ്: 2602221

11-8-2009

**ഓം ഗുരുദേവ ചരണം ശരണം**

## സന്ദേശം

ലോകമംഗളത്തിനായി മനുഷ്യാകാരം പൂണ്ടവതരിച്ച ശ്രീനാരായണ ഗുരുദേവന്റെ 155-ാമത് തിരുജയന്തി ആഘോഷങ്ങളോടനുബന്ധിച്ച്, ഗുരുദേവന്റെ ജന്മംകൊണ്ട് പുണ്യവും പവിത്രവുമായിത്തീർന്ന ചെമ്പഴന്തി ഗുരുകുലത്തിൽ നിന്നും ഒരു സുവനീർ പ്രകാശിതമാകുന്നുവെന്നു അറിയുന്നതിൽ അങ്ങേയറ്റം സന്തോഷിക്കുന്നു.

ഗുരുദേവന്റെ ജയന്തിദിനം ഗുരുദേവ സന്ദേശങ്ങളുടെയും ഗുരുദേവ ദർശനത്തിന്റെയും ഉള്ളറകളിലേയ്ക്കു പ്രവേശിക്കുവാൻ ആന്തരികമായി പ്രേരിപ്പിക്കുന്ന പുണ്യദിനമാണ്. ഗുരുദേവൻ അവതരിപ്പിച്ച വിശ്വമാനവികതയുടെ പ്രകാശധാര കൊണ്ട് എല്ലാ ഹൃദയങ്ങളെയും പ്രകാശിപ്പിക്കുവാനും പ്രബുദ്ധമാക്കുവാനും ഈ സുവനീർ വഴികാട്ടുമെന്ന് ഞാൻ പ്രത്യാശിക്കുന്നു. ഈ സദുദ്യമത്തിന് നേതൃത്വം വഹിക്കുന്ന ശ്രീമദ് അരൂപാനന്ദ സ്വാമികളേയും സഹായികളായ മറ്റു ഗുരുദേവ ഭക്തൻമാരേയും അഭിനന്ദിക്കുന്നതോടൊപ്പം ഈ മംഗളകർമത്തിനു എല്ലാവിധ ഭാവുകങ്ങളും ആശംസിക്കുന്നു.

ഗുരുദേവനാമത്തിൽ,

സ്വാമി പ്രകാശാനന്ദ

'ONE CASTE ONE RELIGION ONE GOD FOR MAN'

**SREE NARAYANA**
**DHARMA SANGHOM TRUST**

SIVAGIRI MUTT, VARKALA- 695 141, KERALA
PH : 0470-2602807, 2602221, 2602455, TELE FAX : 2602221
WWW.SIVAGIRI.ORG, E-MAIL : MAIL@SIVAGIRI.ORG

PRESIDENT : SWAMI PRAKASANANDA GENERAL SECRETARY : SWAMI RHITHAMBHARANANDA





തീയതി; 11-8-2009

" OM NAMO NARAYANAYA"

## MESSAGE

I am happy to learn that the Sree Narayana Gurukulam, Chempazhanthy is celebrating the 155th Sree Narayana Gurudeva Jayanthy with solemn devotion and enthusiasm on September 4, 2009. It is also commendable that they are bringing out a Souvenir as part of the celebrations. Hope it will be helpfull in highlighting and propagating the lofty messages and principles of the Great Guru to achieve human solidarity, communal harmony and global peace.

On behalf of the members of the Sree Narayana Dharma Sanghom Trust, I congratulate every one associated with this endeavour and convey our best wishes at this memorable occasion.

May His Grace be showered on us.

General Secretary
(Swami Rhithambharananda)



R.S. Gavai




Kerala Raj Bhavan
Thiruvananthapuram
10 August 2009

## MESSAGE

I am happy to learn that Sree Narayana Gurukulam, Chempazhanthi, Thiruvananthapuram, is bringing out a Souvenir on 04 September 2009 to commemorate the 155th birth anniversary of Sree Narayana Guru.

The publication, I do hope, would highlight the lofty ideals of the illustrious Saint and Social reformer who gave the world the great message: 'One Caste, One Religion, One God for Man'.

I wish the celebration as well as the Souvenir all success.

**R.S. Gavai**




വി. എസ്. അച്യുതാനന്ദൻ
മുഖ്യമന്ത്രി
കേരളം

ഓഫീസ്:0471-2333812
ഫോൺ 0471-2333682
ഫാക്സ് : 0471-2333489




10-08-2009

## ആശംസ

ശ്രീനാരായണ ഗുരുദേവന്റെ 155-ാമത് ജയന്തി ആഘോഷങ്ങളോടനുബന്ധിച്ച് ചെമ്പഴന്തി ഗുരുകുലം സ്മരണിക പ്രസിദ്ധീകരിക്കുന്നുവെന്നറിയുന്നതിൽ സന്തോഷം.

ഗുരുദേവന്റെ ജീവിതസന്ദേശവും ഗുരുകുലത്തിന്റെ ചരിത്രവും ഉൾക്കൊള്ളുന്ന വിജ്ഞാനപ്രദമായ ഒരു പ്രസിദ്ധീകരണമാകട്ടെ ഇതെന്ന് ആശംസിക്കുന്നു.

വി.എസ്. അച്യുതാനന്ദൻ






D.O. No. 3644 RM/2009

रक्षा मंत्री
भारत
MINISTER OF DEFENCE
INDIA

24 August, 2009

## MESSAGE

I am extremely happy to know that the Sree Narayana Gurukulam, Chempazhanthi has decided to celebrate the 155th birth anniversary of Gurudevan on the 04 September 2009. It is heartening to note that a Souvenir is being published to commemorate this joyous occasion.

I take this opportunity to congratulate you and all your colleagues for organising such a grand event. I hope that this occasion will be utilized to propagate the lofty principles of Gurudevan.

I wish the 155th Sree Narayana Gurudeva Jayanthi celebrations and the publication of the Souvenir all success.

(A.K.Antony)

Office : 104, South Block, New Delhi-110011, Ph. : 23012286, 23019030 Fax : 23015403
Resi. : 9, Krishna Menon Marg, New Delhi - 110011, Ph. : 23013611, Fax : 23013612



കെ. രാധാകൃഷ്ണൻ
സ്പീക്കർ
കേരള നിയമസഭ



നിയമസഭാ കോംപ്ലക്സ്,
വികാസ് ഭവൻ പി. ഒ.
തിരുവനന്തപുരം
ഫോൺ:
വീട് : 0471-2513014
2306714
04884-251606
ഓഫീസ് : 91-471-2513007
2513003
2308890
ഫാക്സ് : 91-471-2512131

10-08-2009

## ആശംസാസന്ദേശം

ശ്രീനാരായണ ഗുരുദേവന്റെ 155-ാമത് ജയന്തി ആഘോഷം ജന്മഗൃഹമായ ചെമ്പഴന്തിയിൽവച്ച് സെപ്തംബർ 2, 3, 4 തീയതികളിൽ നടത്തുന്നതിന്റെ ഭാഗമായി ചെമ്പഴന്തി ഗുരുകുലത്തിൽ നിന്നും ഗുരുദേവന്റെ ജന്മഗൃഹത്തെക്കുറിച്ചും ഗുരുകുലചരിത്രത്തെക്കുറിച്ചും പ്രതിപാദിക്കുന്ന സ്മരണിക പ്രസിദ്ധീകരിക്കുന്നു എന്നറിയുന്നതിൽ വളരെ സന്തോഷിക്കുന്നു.

പ്രസ്തുത സ്മരണിക മഹത്തായ ഒരു റഫറൻസ് ഗ്രന്ഥമായിരിക്കും എന്ന് പ്രത്യാശിക്കുന്നു. സ്മരണികയ്ക്ക് എല്ലാവിധ വിജയങ്ങളും ആശംസിക്കുന്നു.

സ്നേഹപൂർവ്വം,

കെ. രാധാകൃഷ്ണൻ



**ഉമ്മൻ ചാണ്ടി**
**പ്രതിപക്ഷ നേതാവ്**
**കേരളം**



10-08-2009

## സന്ദേശം

ലോകാരാധ്യനായ ശ്രീനാരായണ ഗുരുവിന്റെ അവതാരഗൃഹമായ ചെമ്പഴന്തിയിൽ നടക്കുന്ന 155-ാം ഗുരുദേവ ജയന്തി മഹോത്സവത്തോടനുബന്ധിച്ച് ഒരു സുവനീർ പ്രസിദ്ധീകരിക്കുന്നു എന്നറിഞ്ഞതിൽ സന്തോഷിക്കുന്നു.
ഗുരുദേവന്റെ അവതാര മാഹാത്മ്യത്തെയും ഗുരുവചനങ്ങളുടെയും ഉപദേശങ്ങളുടെയും പ്രസക്തിയെയും വരുംതലമുറയ്ക്ക് പരിചയപ്പെടുത്താൻ സഹായകരമാകുന്ന ശ്ലാഘനീയമായ ഈ സംരംഭത്തിന് എല്ലാ ഭാവുകങ്ങളും നേരുന്നു.

ഉമ്മൻ ചാണ്ടി

ഓഫീസ്: കന്റോൺമെന്റ് ഹൗസ്, വികാസ് ഭവൻ പി.ഒ., തിരുവനന്തപുരം-695 033
ഫോൺ: (0471) 2318330 & 2315625, ഫാക്സ്: (10471) 2315625;
വസതി: (0471) 2342602 & (0481) 2351135




എം. എ. ബേബി
വിദ്യാഭ്യാസ-സാംസ്കാരിക
വകുപ്പുമന്ത്രി





ഫോൺ { ഓഫീസ് : 0471-2327759
0471-2327561
വസതി : 0471-2725671
E-mail : minister-education@kerala.gov.in
തിരുവനന്തപുരം


2009 ആഗസ്റ്റ് 11

## സന്ദേശം

ലോകാരാധ്യനായ ശ്രീനാരായണ ഗുരുദേവന്റെ 155-ാമത് ജയന്തി ആഘോഷങ്ങളുടെ ഭാഗമായി ഒരു സുവനീർ പ്രസിദ്ധീകരിക്കുന്നുവെന്നറിയുന്നതിൽ സന്തോഷിക്കുന്നു. ഗുരുദേവന്റെ അവതാരഗൃഹത്തെക്കുറിച്ചും ഗുരുകുല ചരിത്രത്തെക്കുറിച്ചും പ്രതിപാദിക്കുന്ന ഈ സംരംഭത്തിന് എല്ലാ ആശംസകളും നേരുന്നു.

എം.എ.ബേബി




**ജി. സുധാകരൻ**

സഹകരണവും കയറും ദേവസ്വവും വകുപ്പുമന്ത്രി

ഫോൺ
ഓഫീസ് : 0471-2333091
0471-2518983
ഫാക്സ് : 0471-2333091
വസതി : 0471-2317952
0471-2314503
0477-2266853

E-mail : minister-cooperation@kerala.gov.in

തിരുവനന്തപുരം


തീയതി 11-08-2009



2009 ആഗസ്റ്റ് 11

## സന്ദേശം

ലോകാരാധ്യനായ ശ്രീനാരായണ ഗുരുദേവന്റെ 155-ാമത് ജയന്തി ആഘോഷത്തിന്റെ ഭാഗമായി ചെമ്പഴന്തി ശ്രീനാരായണഗുരുകുലം ഒരു സ്മരണിക പ്രസിദ്ധീകരിക്കുന്നുവെന്ന് അറിഞ്ഞതിൽ അതിയായി സന്തോഷിക്കുന്നു. കേരളത്തിന്റെ നവോത്ഥാന നായകനായ ശ്രീനാരായണ ഗുരുദേവൻ ജാതി മത ചിന്തകൾക്കതീതമായി കേരളത്തെ പുനഃസൃഷ്ടിച്ച മഹാനായിരുന്നു. ഗുരുദേവൻ ഉഴുതുമറിച്ച കേരളം പിൽക്കാലത്ത് പുരോഗമന പ്രസ്ഥാനങ്ങൾക്ക് തഴച്ചുവളരാനുള്ള വളക്കൂറുള്ള മണ്ണായി തീർന്നു. വിദ്യകൊണ്ട് പ്രബുദ്ധരാകുവാനും സംഘടനകൊണ്ട് ശക്തരാകുവാനും ആഹ്വാനം ചെയ്ത ഗുരു ജാതീയമായ ഉച്ചനീചത്വങ്ങൾക്കെതിരെ പോരാടിയ കർമ്മയോഗിയായിരുന്നു. ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യന് എന്ന മഹത്തായ ആശയം ലോകമെങ്ങും ഉദ്ഘോഷിച്ച ഗുരുശ്രേഷ്ഠന്റെ ജയന്തിയാഘോഷങ്ങൾക്ക് എല്ലാ ഭാവുകങ്ങളും നേരുന്നു. ഇതിനോടനുബന്ധിച്ച് പ്രസിദ്ധീകരിക്കുന്ന സ്മരണികയ്ക്ക് എന്റെ സ്നേഹോഷ്മളമായ ആശംസകൾ.

ജി. സുധാകരൻ



**E. Ahamed**



रेल राज्य मंत्री
भारत सरकार
नई दिल्ली-110 001
*Minister of State for Railways*
*Government of India*
*New Delhi-110 001*

2 8 AUG 2009

## MESSAGE

I am glad to know that Sree Narayan Gurukulam is celebrating Sree Narayana Gurudevan's 155th birth anniversary in Thiruvananthapuram 4th September 2009.

Sree Narayana Guru is remembered and adored as a great Saint and social reformer who relentlessly fought against untouchability, oppression, casteism and communalism and also strove to establish a society based on love, universal brotherhood and harmony.

I extend my best wishes for bringing out a souvenir on the occasion.

(E.Ahamed)

प्रो: के. वी. थॉमस
PROF. K. V. THOMAS






कृषि, उपभोक्ता मामले,
खाद्य और सार्वजनिक वितरण
राज्य मंत्री
भारत सरकार
नई दिल्ली - 110 001
MINISTER OF STATE FOR
AGRICULTURE, CONSUMER AFFAIRS,
FOOD & PUBLIC DISTRIBUTION
GOVERNMENT OF INDIA
NEW DELHI-110 001

*22nd August, 2009*

**MESSAGE**

I am happy to know that the Sree Narayana Gurukulam, Chempazhanthi P.O., Thiruvananthapuram is celebrating the 155th birth anniversary of Sree Narayana Guru and that a souvenir is being brought out in this connection. I am sure that the teachings of the Guru will go a long way in fostering universal brotherhood and harmony among all classes of society based on love of humanity.

On this occasion, I wish all success for the celebrations and publication of the souvenir.

(Prof. K.V. Thomas)



MULLAPPALLY RAMACHANDRAN



No - 321/39/MOS(R)/2009.

गृह राज्य मंत्री
भारत सरकार
नॉर्थ ब्लाक, नई दिल्ली-110001
MINISTER OF STATE FOR
HOME AFFAIRS
GOVERNMENT OF INDIA
NORTH BLOCK, NEW DELHI-110 001

7th September, 2009.

**MESSAGE**

I am pleased to know that Sree Narayana Gurukulam, Chempazhanthi, would be bringing out a souvenir to commemorate the 155th Jayanti of Sree Narayana Guru. I appreciate your endeavours towards propagating the teachings of Sree Narayana Guru, who preached universal brotherhood and peaceful co-existence.

I convey my best wishes for success of the souvenir.

**(Mullappally Ramachandran)**





# SREE NARAYANA DHARMA PARIPALANA YOGAM

P.B. No.512, Kollam
Ph : 0474-2742883, 2746120
Fax : 0474-2742883

Vellappally Natesan
General Secretary
Phone Office : 0474-2742883, 2746120
Resi. Kollam : 0474-2744105, 2749838
Home Page : http://www.poboxes.com/vellappally

Ref:........................................ Date : ........................................

31.09.2009

<u>ആശംസ</u>

വിശ്വഗുരുവായ ശ്രീനാരായണ ഗുരുദേവന്റെ 155-ാമത് ജയന്തി ആഘോഷത്തിന്റെ ഭാഗമായി ഗുരുദേവന്റെ അവതാരഗൃഹത്തെക്കുറിച്ചും, ഗുരുകുലത്തിന്റെ ചരിത്രത്തെക്കുറിച്ചും പ്രതിപാദിക്കുന്ന ഒരു സുവനീർ പ്രസിദ്ധീകരിക്കുന്നു എന്നറിഞ്ഞതിൽ ഏറെ സന്തോഷിക്കുന്നു.

ശ്രീനാരായണ ഗുരുദേവകൃതികൾ വിദേശത്തുള്ള യൂണിവേഴ്സിറ്റികൾ പഠന വിഷയമാക്കുമ്പോൾ പോലും നമ്മുടെ യൂണിവേഴ്സിറ്റികൾ ഇന്നും ഈ കാര്യത്തിൽ പുറം തിരിഞ്ഞുനിൽക്കുന്ന സത്യം നാം തിരിച്ചറിയുന്നു. ഈ പശ്ചാത്തലത്തിലാണ് ചെമ്പഴന്തി ഗുരുകുലത്തിന്റെ നേതൃത്വത്തിൽ സുവനീർ പ്രസിദ്ധീകരിക്കുന്നത്. ഇത് വരും തലമുറയ്ക്ക് പാഠ്യവിഷയമാകട്ടെ എന്ന് ആശംസിക്കുന്നതോടൊപ്പം ഈ ഉദ്യമത്തിന്റെ അണിയറ ശില്പികൾക്കും വിജയാശംസകൾ നേരുന്നു.

ഗുരുസ്മരണയോടെ,

വെള്ളാപ്പള്ളി നടേശൻ
ജനറൽ സെക്രട്ടറി

# ദൈവദശകം

ദൈവമേ! കാത്തുകൊൾകങ്ങു കൈവിടാതിങ്ങു ഞങ്ങളെ;
നാവികൻ നീ ഭവാബ്ധിക്കൊരാവിവൻതോണി നിൻപദം.

ഒന്നൊന്നായെണ്ണിയെണ്ണിത്തൊട്ടെണ്ണും പൊരുളൊടുങ്ങിയാൽ
നിന്നിടും ദൃക്കുപോലുള്ളം നിന്നിലസ്പന്ദമാകണം.

അന്നവസ്ത്രാദി മുട്ടാതെ തന്നു രക്ഷിച്ചു ഞങ്ങളെ
ധന്യരാക്കുന്ന നീയൊന്നുതന്നെ ഞങ്ങൾക്കു തമ്പുരാൻ

ആഴിയും തിരയും കാറ്റും ആഴവും പോലെ ഞങ്ങളും
മായയും നിൻമഹിമയും നീയുമെന്നുള്ളിലാകണം

നീയല്ലോ സൃഷ്ടിയും സ്രഷ്ടാവായതും സൃഷ്ടിജാലവും
നീയല്ലോ ദൈവമേ, സൃഷ്ടിക്കുള്ള സാമഗ്രിയായതും.

നീയല്ലോ മായയും മായാവിയും മായാവിനോദനും
നീയല്ലോ മായയേ നീക്കി സായുജ്യം നൽകുമാര്യനും.

നീ സത്യം ജ്ഞാനമാനന്ദം നീ തന്നെ വർത്തമാനവും
ഭൂതവും ഭാവിയും വേറല്ലോതും മൊഴിയുമോർക്കിൽ നീ.

അകവും പുറവും തിങ്ങും മഹിമാവാർന്ന നിൻപദം
പുകഴ്ത്തുന്നു ഞങ്ങളങ്ങു ഭഗവാനേ, ജയിക്കുക.

ജയിക്കുക മഹാദേവ, ദീനാവനപരായണ,
ജയിക്കുക ചിദാനന്ദ ദയാസിന്ധോ, ജയിക്കുക

ആഴമേറും നിൻമഹസ്സാമാഴിയിൽ ഞങ്ങളാകവേ
ആഴണം വാഴണം നിത്യം വാഴണം വാഴണം സുഖം.

- ശ്രീനാരായണഗുരു

# ഗുരുസ്തവം

നാരായണമൂർത്തേ, ഗുരുനാരായണമൂർത്തേ,
നാരായണമൂർത്തേ, ഗുരുനാരായണമൂർത്തേ,

ആരായുകിലന്ധത്വമൊഴിച്ചാദിമഹസ്സിൻ
നേരാംവഴികാട്ടും ഗുരുവല്ലോ പരദൈവം
ആരാധ്യനതോർത്തീടുകിൽ ഞങ്ങൾക്കവിടുന്നാം
നാരായണമൂർത്തേ, ഗുരുനാരായണമൂർത്തേ!

അൻപാർന്നവരുണ്ടോ പരവിജ്ഞാനികളുണ്ടോ
വമ്പാകെ വെടിഞ്ഞുള്ളവരുണ്ടോയിതുപോലെ
മുൻപായി നിനച്ചൊക്കെയിലും ഞങ്ങൾ ഭജിപ്പൂ
നിൻ പാവനപാദം ഗുരുനാരായണമൂർത്തേ.

അന്യർക്കു ഗുണം ചെയ്‌വതിനായുസ്സുവപുസ്സും
ധന്യത്വമൊടങ്ങാത്മതപസ്സും ബലിചെയ്‌വൂ;
സന്യാസികളില്ലിങ്ങനെയില്ലില്ലമിയന്നോർ
വന്യാശ്രമമേലുന്നവരും ശ്രീഗുരുമൂർത്തേ.

വാദങ്ങൾ ചെവിക്കൊണ്ടു, മതപ്പോരുകൾ കണ്ടും
മോദസ്ഥിതനായങ്ങു വസിപ്പൂ മലപോലെ
വേദാഗമസാരങ്ങളറിഞ്ഞങ്ങൊരുവൻ താൻ
ഭേദാദികൾ കൈവിട്ടു ജയിപ്പൂ ഗുരുമൂർത്തേ.

മോഹാകുലരാം ഞങ്ങളെയങ്ങേടെയടിപ്പൂ
സനേഹാത്മകമാം പാശമതിൽ കെട്ടിയിഴപ്പൂ;
ആഹാ! ബഹുലക്ഷംജനമങ്ങേത്തിരുനാമ-
വ്യാഹാരബലത്താൽ വിജയിപ്പൂ ഗുരുമൂർത്തേ.

അങ്ങേത്തിരുവുള്ളൂറിയൊരൻപിൻ വിനിയോഗം
ഞങ്ങൾക്കു ശുഭം ചേർത്തിടുമീഞങ്ങടെ യോഗം
എങ്ങും ജനചിത്തങ്ങളിണക്കി പ്രസരിപ്പൂ
മങ്ങാതെ ചിരം നിൻപുകൾപോൽ ശ്രീഗുരുമൂർത്തേ.

നാരായണമൂർത്തേ, ഗുരുനാരായണമൂർത്തേ,
നാരായണമൂർത്തേ, ഗുരുനാരായണമൂർത്തേ,

**- മഹാകവി കുമാരനാശാൻ**

# സുവനീർ കമ്മിറ്റി

| | |
|---|---|
| ചെയർമാൻ | ശ്രീമദ് പ്രകാശാനന്ദസ്വാമികൾ<br>(ശ്രീനാരായണധർമ്മസംഘം ട്രസ്റ്റ് പ്രസിഡന്റ്) |
| വൈസ് ചെയർമാൻമാർ | ശ്രീ. റ്റി. ശരച്ചന്ദ്രപ്രസാദ് Ex. M.L.A.<br>ശ്രീ. കാവ്യാട് മാധവൻകുട്ടി<br>ഡോ. എസ്. മോഹൻദാസ്<br>ഡോ. ബാഹുലേയൻ |
| കൺവീനർ | ശ്രീമദ് സ്വാമി അരൂപാനന്ദ<br>(സെക്രട്ടറി, ശ്രീനാരായണഗുരുകുലം) |
| ജോ: കൺവീനർമാർ | Lt. Col. പി. ആർ. സുകുമാരൻ നായർ<br>ശ്രീ. കെ. ആർ. വേണുഗോപാലൻ<br>അഡ്വ: ജലജാ രവീന്ദ്രൻ<br>ശ്രീ. കെ. എൻ. വാമദേവൻ<br>ശ്രീ. ബ്രഹ്മദാസ്<br>ശ്രീ. ബൈജു ബാഗ്<br>ശ്രീ. രാജ് മനു |
| ചീഫ് എഡിറ്റർ | ശ്രീ. നെടുംകുന്നം ഗോപാലകൃഷ്ണൻ |
| സബ് എഡിറ്റർമാർ | ശ്രീമദ് സ്വാമി അവ്യയാനന്ദ<br>ശ്രീ. മങ്ങാട് ബാലചന്ദ്രൻ<br>ശ്രീ. കെ. മുരളീധരൻ കാട്ടായിക്കോണം |

കമ്മിറ്റി അംഗങ്ങൾ

പ്രൊഫ. എം. സുന്ദരേശൻ
ശ്രീ. വിദ്യാധരൻ, കിഴക്കേവിള
ശ്രീമതി. ലളിത ടീച്ചർ
ശ്രീമതി. ബാലാമണി
ശ്രീ. ശശീന്ദ്രൻ പി.
ശ്രീമതി. ലളിതാഭായി
ശ്രീ. വിജയകുമാർ, ചാന്നാങ്കര
ശ്രീമതി. ലീല ടീച്ചർ
ശ്രീമതി. സിന്ധുലാൽ
ശ്രീ. ജയചന്ദ്രൻ, വികാസ് ഭവൻ
ശ്രീ. കൃഷ്ണമൂർത്തി, പെരിങ്ങമ്മല
ഡോ. അനുപ്

# 155-ാമത് ശ്രീനാരായണ ഗുരുദേവജയന്തി ആഘോഷ കമ്മിറ്റി

## സ്വാഗതസംഘം

**രക്ഷാധികാരികൾ**
ശ്രീ. ശശി തരൂർ
(ബഹു. കേന്ദ്ര വിദേശകാര്യ സഹമന്ത്രി)
ശ്രീ. ഗോകുലം ഗോപാലൻ

**ചീഫ് കോ-ഓർഡിനേറ്റർ**
ശ്രീ. വി. ജയപ്രകാശ്
(ഡെപ്യൂട്ടി മേയർ, തിരു. നഗരസഭ)

**ചെയർമാൻ**
അഡ്വ. ശ്രീ. എം. എ. വാഹീദ് MLA

**വൈസ് ചെയർമാൻമാർ**
ശ്രീ. കടകംപള്ളി സുരേന്ദ്രൻ
ശ്രീ. കിളിമാനൂർ ജി. ചന്ദ്രബാബു
ശ്രീ. കാവ്യാട് മാധവൻകുട്ടി

### ജനറൽ കൺവീനർമാർ

ശ്രീ. അമ്പലത്തറ ചന്ദ്രബാബു
ശ്രീ. വെള്ളനാട് പി. സുരേന്ദ്രൻ
ശ്രീ. കെ. ആർ. പ്രസാദ്
അഡ്വ. സി. മോഹനചന്ദ്രൻ
ശ്രീ. ചൂഴാൽ നിർമ്മലൻ
ശ്രീ. സി. എസ്. സുജാതൻ

### വർക്കിംഗ് കമ്മിറ്റി

**പ്രസിഡന്റ്**
ശ്രീമദ് പ്രകാശാനന്ദ സ്വാമികൾ
(പ്രസിഡന്റ്, എസ്.എൻ.ഡി. ട്രസ്റ്റ്, ശിവഗിരി മഠം)

**സെക്രട്ടറി**
ശ്രീമദ് സ്വാമി അരൂപാനന്ദ
(സെക്രട്ടറി ശ്രീനാരായണ ഗുരുകുലം)

**വൈസ് പ്രസിഡന്റുമാർ**
ശ്രീ. എം. രവീന്ദ്രൻ
ശ്രീ. വി. അരുൺ

**ജോയിന്റ് സെക്രട്ടറിമാർ**
ശ്രീ. കെ. ആർ. വേണുഗോപാലൻ
ശ്രീ. വി. വിക്രമൻ

**വർക്കിംഗ് പ്രസിഡന്റുമാർ**
ശ്രീ. വി. ഗുരുദാസ്
ശ്രീ. എം. എൻ. കാർത്തികേയൻ
ശ്രീ. വി. ശശിധരൻ

**ജനറൽ കൺവീനർ**
ശ്രീ. വി. ആർ. ചന്ദ്രബാബു

**ഖജാൻജി**
ശ്രീ. പി. എസ്. ഷിബു

### സബ് കമ്മിറ്റി കൺവീനർമാർ

| | | |
|---|---|---|
| ശ്രീ. എസ്. സുമേഷ് പുന്നവിള & എസ്. ഷാജി | : | ഘോഷയാത്ര |
| ശ്രീ. പി. ഷൈജു | : | പബ്ലിസിറ്റി |
| ശ്രീ. ഡി. അജിത് | : | സാഹിത്യമത്സരം |
| ശ്രീ. ജി. ആർ. ലാൽ പ്രസാദ് | : | മരാമത്ത് |
| ശ്രീ. കെ. പി. സുധാകരൻ | : | ലൈറ്റ് & സൗണ്ട് |
| ശ്രീ. എസ്. സനൽ | : | ഫുഡ് |

# ഉള്ളടക്കം

# ആമുഖം

ലോകാരാധ്യനായ ദാർശനികനും ഭാരതം കണ്ട ഏറ്റവും മഹാനായ ആത്മീയഗുരുവും നവോത്ഥാന നായകനുമായ ശ്രീനാരായണഗുരുദേവന്റെ ജന്മത്താൽ അനുഗൃഹീതവും പരിപാവനവുമാണ് ചെമ്പഴന്തി ഗ്രാമം. ഇരുളടഞ്ഞ ഒരു നൂറ്റാണ്ടിൽ നിന്ന് അടിസ്ഥാന വർഗ്ഗത്തിന്റെ മോചനത്തിലൂടെ എല്ലാ മനുഷ്യരുടേയും ജാതി ഒന്നാണെന്ന സന്ദേശം ജനമനസ്സുകളിൽ എത്തിക്കുന്നതിനു വേണ്ടി ആയുസ്സും വപുസ്സും ആത്മതപസ്സും ബലിചെയ്ത ഗുരുദേവന്റെ 155-ാമത് ജയന്തി ആഘോഷിക്കുന്ന വേളയിൽ ചെമ്പഴന്തിഗുരുകുലത്തിൽ നിന്നും ഇദംപ്രഥമമായി ഒരു ജയന്തി സ്മരണിക പുറത്തിറക്കാൻ കഴിഞ്ഞതിലുള്ള സന്തോഷം ആദ്യമേ അറിയിക്കുന്നു.

ശ്രീനാരായണ തത്ത്വചിന്തകൾ വിശ്വസംസ്കൃതിയുടെ ഭാഗമായി മാറിക്കഴിഞ്ഞ ഇക്കാലത്ത് ലോകത്തിന്റെ നാനാഭാഗങ്ങളിൽ നിന്നും നിത്യേന തീർത്ഥാടകരായി ഈ പവിത്രഭൂമിയിലെത്തുന്നവർ നിരവധിയാണ്. ആധുനിക കേരളത്തിന്റെ ശില്പിയുടെ ഈ ജന്മഭൂമിയിലേക്ക് ലോകത്തിന്റെ മിഴിതുറന്നിട്ടും അർഹമായ പ്രാധാന്യത്തോടെ പരിഗണനയോടെ നോക്കുവാൻ നമുക്കായിട്ടുണ്ടോ എന്ന് ആത്മപരിശോധന നടത്തേണ്ട സമയം അതിക്രമിച്ചിരിക്കുന്നു. മാറിമാറി വന്ന ഭരണസംവിധാനങ്ങളിൽ നിന്നെല്ലാം ചെമ്പഴന്തിക്കു ലഭിച്ചത് എന്നും അവഗണന മാത്രമായിരുന്നു. യുഗപുരുഷനായ ഗുരുവിന്റെ സന്ദേശങ്ങൾ ഏറ്റവും പ്രസക്തമായി തീർന്നിരിക്കുന്ന ഈ കാലഘട്ടത്തിൽ ഇത്രയും നാൾ നീണ്ട അവഗണനയ്ക്കും ചെമ്പഴന്തിഗ്രാമത്തിന്റെ അധഃസ്ഥിതാവസ്ഥയ്ക്കും പരിഹാരം കാണുന്നതിന് നാമെല്ലാവരും ഒത്തൊരുമിച്ച് പ്രവർത്തിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു. ശ്രീനാരായണഗുരു പിറന്നുവീണ ഗൃഹം ഇന്ന് ഗുരുദേവ ഭക്തന്മാർക്ക് ആരാധനാലയമായി മാറിയിരിക്കുന്നു. 200-ൽപ്പരം വർഷങ്ങൾ പഴക്കമുള്ള കെട്ടിടം സംരക്ഷിക്കേണ്ട കടമ നാമോരോരുത്തർക്കുമുണ്ട്. ശ്രീമത് അമൃതാനന്ദസ്വാമിയുടെ ഉത്സാഹത്താൽ ശ്രീ. ഗോകുലം ഗോപാലൻ ഒരു സംരക്ഷണമണ്ഡപം ഉണ്ടാക്കി. എങ്കിലും പഴയവീടു ജീർണ്ണാവസ്ഥയിൽ നിൽക്കുന്നു. ക്ഷേത്രങ്ങൾ പുനരുദ്ധാരണം ചെയ്യുന്നതുപോലെ ഗുരുദേവഗൃഹവും പുനരുദ്ധാരണം ചെയ്യേണ്ടിയിരിക്കുന്നു.

ധർമ്മതീർത്ഥർ സ്വാമികൾ മുതൽ അമൃതാനന്ദസ്വാമികൾ വരെയുള്ള ഗുരുകുലം കാര്യദർശിമാർ ആത്മാർത്ഥമായ സേവനങ്ങളിലൂടെ അവരുടെ പരിമിതിക്കുള്ളിൽ നിന്നുകൊണ്ട് ഗുരുകുലത്തിനാവശ്യമായ സൗകര്യങ്ങൾ ഉണ്ടാക്കിയിട്ടുണ്ട്. എന്നാൽ പരിമിതമായ ആ സൗകര്യങ്ങൾക്കുപരി ചെമ്പഴന്തി ഗുരുകുലത്തിന്റെ വികസനത്തിനായി ബൃഹത്തായ ഒരു പ്രോജക്ട് തയ്യാറായി വരുന്നുണ്ട്. ഏകദേശം 10 കോടി രൂപ ചെലവു വരുന്ന അഞ്ച് നിലകളിലായി പണികഴിപ്പിക്കുന്ന മന്ദിരത്തിൽ സാംസ്കാരിക-ചരിത്ര മ്യൂസിയം, ഇന്റർനാഷണൽ ലൈബ്രറി & ഇൻഫർമേഷൻ സെന്റർ, പ്രാർത്ഥന/മെഡിറ്റേഷൻ ഹാൾ, ഓഫീസ് മുറികൾ, ഡോർമെറ്ററി - ഗസ്റ്റ് ഹൗസ്, പബ്ലിക്കേഷൻ ഡിവിഷൻ തുടങ്ങിയവയാണ് ഉദ്ദേശിക്കുന്നത്.

ചെമ്പഴന്തിഗുരുകുലത്തിന്റേയും മണയ്ക്കൽ ക്ഷേത്രത്തിന്റേയും ചരിത്രം, ഗുരുകുലം കാര്യദർശിമാരായിരുന്ന സന്യാസി ശ്രേഷ്ഠന്മാരെക്കുറിച്ചുള്ള ലേഖനങ്ങൾ, ഗുരുദേവദർശനത്തിന്റെ സവിശേഷതകൾ വിശദമാക്കുന്ന പഠനങ്ങൾ എന്നിങ്ങനെ വരുംകാലത്തേയ്ക്ക് സൂക്ഷിച്ചു വയ്ക്കുവാൻ കഴിയുന്ന ഒരു പ്രസിദ്ധീകരണമാണിതെന്ന് പറയുവാൻ സന്തോഷമുണ്ട്. 155-ാമത് ഗുരുദേവ ജയന്തി ആഘോഷങ്ങളിലും ഈ സുവനീറിന്റെ പ്രസിദ്ധീകരണത്തിലും സഹകരിച്ച എല്ലാവർക്കും നന്ദി. കേവലം ഒരു സ്മരണിക എന്നതിലുപരി ചെമ്പഴന്തിഗുരുകുലത്തിന്റെ തന്നെ മൊത്തത്തിലുള്ള വികസനത്തിനായി ധനസമാഹരണാർത്ഥം തുടങ്ങിയ ഈ സംരംഭത്തിൽ ആത്മാർത്ഥമായി സഹകരിച്ച സുമനസ്സുകളായ എല്ലാവർക്കും ഒരിക്കൽകൂടി നന്ദി അറിയിക്കുന്നു. ഈ സ്മരണിക ഇത്ര മനോഹരമായി ചുരുങ്ങിയ സമയത്തിനകം അച്ചടിച്ചു തന്ന ശാന്തിഗിരി മുദ്രണാലയത്തിലെ എല്ലാ അംഗങ്ങൾക്കും ഹൃദയം നിറഞ്ഞ നന്ദി.

ജാതി മത വർണ്ണ വർഗ്ഗ ഭേദമെന്യെ എല്ലാവർക്കും ചതയദിന ആശംസകൾ നേർന്നുകൊണ്ട്

**സ്വാമി അരൂപാനന്ദ**
സെക്രട്ടറി, ശ്രീനാരായണ ഗുരുകുലം

ചെമ്പഴന്തി
04-09-2009

# ആനന്ദത്തിലേയ്ക്ക്, ഇതിലേ

സി. രാധാകൃഷ്ണൻ

**ഏറ്റവും ആഴമുള്ള മഹസ്സ് പ്രപഞ്ചമഹസ്സാണ്. അതിലാണ് നാം ആഴേണ്ടത്. അങ്ങനെ ആഴ്ന്നിറങ്ങിയുള്ള വാഴ്വാണ് സുഖകരമായ പൊറുതി. അത് നിത്യമാണ്. കാരണം, ചേരാതെ പോകുന്ന കണ്ണികൾ വ്യർത്ഥങ്ങളാണ്, അവ കൊഴിഞ്ഞും പൊഴിഞ്ഞും പോകുന്നു. എനിക്കാരും വേണ്ട എന്ന് കരുതുന്നവന് തനിക്ക് ആരുമില്ല എന്ന് അറിയാനാവുക വളരെ വൈകിയതിൽപ്പിന്നെ മാത്രം!**

ചേർച്ചയാണ് ആനന്ദം, ഇടർച്ച ദുഃഖവും. എത്രയും നന്നായി ചേരുന്നോ അത്രയും ആനന്ദം, എത്രയും വിസ്തൃതമായി ചേരുന്നോ അത്രയും ആനന്ദം. മഹാവിസ്തൃതിയോട് പൂർണ്ണമായി ചേരുന്നത് പരമാനന്ദം. ആഴമേറും നിൻമഹസ്സാം ആഴിയിൽ തികച്ചും ആഴൽ തന്നെ അത്.

ലൗകികമായ അനുഭവത്തിൽനിന്നുതന്നെ നമുക്കിത് മനസ്സിലാക്കാം. വീട്ടിലും നാട്ടിലുമുള്ള എല്ലാവരുമായി ഇണങ്ങിയിരിക്കുന്നതാണ് സുഖം. ഈ ലോകത്തിന്റെ സ്വച്ഛതയും വ്യാപ്തിയും വർദ്ധിക്കുന്തോറും ഈ സുഖം മെച്ചപ്പെടുന്നു.

മറ്റൊരാളെ ഉപദ്രവിച്ചോ തോല്പിച്ചോ ചതിച്ചോ ഒക്കെ ഉളവാകുന്ന വികാരത്തെ സന്തോഷമായി നാം തെറ്റായി വിചാരിക്കയാണ്. അതൊരു വിഭ്രാന്തി മാത്രമാണ്, വാസ്തവത്തിൽ. അത് അല്പായുസ്സാണെന്നും മാത്രമല്ല തിരിച്ചടിയെ കുറിച്ചുള്ള ഭീതി അതിന്റെ കൂടെപ്പിറപ്പുമാണ്.

ഭിന്നതകൾ നിലനില്ക്കെത്തന്നെ അവയെ മറികടക്കുകയാണ് ചേർച്ചയിലേയ്ക്കുള്ള ഈ ആദ്യചുവട്. ജാതിമതദേശാദിഭേദങ്ങളെ അതിജീവിക്കാനാണ്, അതിനാൽ, എല്ലാ ആചാര്യന്മാരും ഉപദേശിക്കുന്നത്. ഈ അതിജീവനത്തിനുള്ള ത്വര നമ്മിൽ ജന്മനാ ഉണ്ട്. അത് പ്രകടമാകാൻ നമ്മുടെ ശീലങ്ങളും ചുറ്റുവട്ടങ്ങളും അനുവദിക്കാത്തതാണ് കുഴപ്പം.

ശരീരത്തിന്റെ കാര്യം തന്നെ നോക്കുക. എല്ലാ കോശങ്ങളുടേയും ചേർച്ചയാണ് ശരീരം. ഓരോ കോശവും ഭിന്നമാണ്. ഓരോന്നിനും അതിന്റെ റോളുമുണ്ട്. പക്ഷേ ഈ വ്യത്യാസങ്ങൾക്കെല്ലാമുപരി സർവ്വ കോശങ്ങളും ജീവനിൽ ചേർന്നുനില്ക്കുന്നു. തല കാലിനൊ, ചെവി മൂക്കിനൊ, കണ്ണ് വയറിനൊ പതിത്വം കല്പിക്കുന്നില്ല. ഒന്നും മറ്റൊന്നിൽപ്പോലും ആധിപത്യവും പുലർത്തുന്നില്ല. കോശച്ചേർച്ച അന്യൂനമായ സ്ഥിതിയെയാണ് ആരോഗ്യം എന്നുപറയുന്നത്.

ചേർച്ചയ്ക്കുള്ള ഈ ദാഹം പ്രപഞ്ചത്തിലെല്ലാറ്റിലുമുള്ളതാണെന്ന് ഇപ്പോൾ സയൻസും പറയുന്നു. ഏറ്റവും ചെറിയ ഒരു അണുകണത്തിന് നിരവധി 'ക്വാണ്ടം അവസ്ഥകൾ' (Quantum states) സാദ്ധ്യമാണ്. മറ്റൊരു കണവുമായി ചേർന്നുനിൽക്കാൻ പക്ഷേ അത് ഒരു പ്രത്യേക ക്വാണ്ടം അവസ്ഥ സ്വീകരിക്കണം. ഏതി

നോട് ചേരുന്നുവോ ആ കണവും ഒരു പ്രത്യേക അവസ്ഥ സ്വീകരിക്കണം. ഈ അവസ്ഥകൾ സ്വീകരിക്കാനുള്ള ഈ കണങ്ങളുടെ 'മനോഭാവം' എവിടുന്നുണ്ടാകുന്നു? ചേർച്ചയിലേയ്ക്കുള്ള സ്വാഭാവികപ്രേരണയുടെ ഫലം എന്ന ഒരു മറുപടിയേ കണ്ടുകിട്ടാനുള്ളൂ.

ഈ ചേർച്ചയുടെ ഫലമായുള്ള സംയുക്തം, ഇതുപോലെയുള്ള ചേർച്ചയുടെ ഫലമായ മറ്റൊരു സംയുക്തവുമായി ചേരുന്നതിനും ഇതുപോലുള്ള അവസ്ഥകളിലൂടെ കടന്നുപോരണം. തന്മാത്രകളിലെത്തുമ്പോഴും തഥൈവ. പിന്നെ, പടിപടിയായുള്ള ചേർച്ചയിലൂടെ മഹാതന്മാത്രകളിൽ (super molecular, macromolecular) കലാശിക്കുന്നു. ഇവ സമ്മേളിച്ച് കോശരൂപമാർജ്ജിക്കുമ്പോഴേ നാമതിന് 'സജീവ'പദവി നൽകുന്നുള്ളൂ. അതായത്, ചേർച്ചയ്ക്കുള്ള സ്വാഭാവികവാസന പ്രത്യക്ഷമായി പ്രകടമാകുമ്പോഴേ 'ജീവ'നെ നാം തിരിച്ചറിയുന്നുള്ളൂ.

ഇത് ജീവന്റെ പരിമിതിയല്ല, നമ്മുടെ കാഴ്ചയുടെയും ധാരണയുടെയും പരിമിതിയാണ്. ഈ പരിമിതി തന്നെയാണ് ജീവരൂപങ്ങളെ വെവ്വേറെ നിൽക്കുന്ന രൂപങ്ങളായി കാണാൻ ഇടയാക്കുന്നതും.

മാത്രമല്ല, ചേർച്ചയുടെ ഓരോ തലത്തിലും ഓരോ സംഘാതത്തിനും ഓരോ ചേതനയുണ്ട്. അണുവിനുണ്ട്, തന്മാത്രയ്ക്കുണ്ട്, കോശത്തിനുണ്ട്, അവയവത്തിനുണ്ട്, ശരീരത്തിനുണ്ട്, കുടുംബത്തിനുണ്ട്, സമൂഹത്തിനുണ്ട്, ദേശത്തിനുണ്ട്, ഗോത്രത്തിനുണ്ട്, ലോകത്തിനുണ്ട്, പ്രപഞ്ചത്തിന് മൊത്തമായും ഉണ്ട്.

ഇത്തരത്തിലുള്ള ഓരോ ചേതനയും ഈ മഹാ സംയുക്തത്തിൽ കണ്ണി ചേരാനുള്ള വാസനയുടെ പ്രകടനമാണ്. വ്യതിരിക്തതകൾ ഈ മഹാ സംഘാതത്തിന്റെ സ്ഫൂർത്തിക്കുള്ള ഉപാധികൾ മാത്രം.

ജീവപരിണാമത്തിന്റെ ലക്ഷ്യം ഈ മഹാചേതനയുടെ ആരോഗ്യാവസ്ഥയാണ്. അതുതന്നെയാണ് ഇതിലെ ചേരുവകളുടെ ആനന്ദാവസ്ഥയും.

ഏറ്റവും ആഴമുള്ള മഹസ്സ് പ്രപഞ്ചമഹസ്സാണ്. അതിലാണ് നാം ആഴേണ്ടത്. അങ്ങനെ ആഴ്ന്നിറങ്ങിയുള്ള വാഴ്വാണ് സുഖകരമായ പൊറുതി. അത് നിത്യമാണ്. കാരണം, ചേരാതെ പോകുന്ന കണ്ണികൾ വ്യർത്ഥങ്ങളാണ്, അവ കൊഴിഞ്ഞും പൊഴിഞ്ഞും പോകുന്നു. എനിക്കാരും വേണ്ട എന്ന് കരുതുന്നവന് തനിക്ക് ആരുമില്ല എന്ന് അറിയാനാവുക വളരെ വൈകിയതിൽപ്പിന്നെ മാത്രം!

അമൃതതുല്യമായ ഈ ദർശനത്തോട് ചേർച്ച കൈവരിക്കാൻ നമുക്കു കഴിയാത്തതെന്തുകൊണ്ടാണ്? സരളമാണ് ഉത്തരം. ഇതൊക്കെ ആദ്ധ്യാത്മിക കാര്യങ്ങളാണെന്നും ജീവിതം ഭൗതികമാണെന്നും നാം (രണ്ടും തമ്മിൽ ചേർച്ച വരാൻ അനുവദിക്കാതെ) ഭാഗിച്ചു വെച്ചിരിക്കുന്നു. ചേർച്ചയില്ലായ്മ നൽകുന്ന ക്ഷണികമായ വിഭ്രാന്തികളിൽ നാം ഭ്രമിക്കുകയും ചെയ്യുന്നു.

ആപാദചൂഡമധുരമാണ് ഗുരുദർശനത്തിന്റെ ഫലശ്രുതി. മനുഷ്യൻ പ്രപഞ്ചജീവനോട് സമ്യക്കായി ചേരുന്നതോടെ ലോകം ഒരു ഏകകമാവുകയും പരിസ്ഥിതിപ്രശ്നങ്ങളെല്ലാം അവസാനിക്കുകയും ചെയ്യുന്നു. എല്ലാരും എല്ലാരുടെയും ചാർച്ചക്കാരായിത്തീരുന്നതിനാൽ അതിർത്തികളും ദേശങ്ങളും ആയുധങ്ങളും കാലഹരണപ്പെടുന്നു. ഭയം എന്ന വികാരം മനുഷ്യമനസ്സിന് അജ്ഞാതമായിത്തീരുന്നു.

അവയവങ്ങൾ ചീഞ്ഞളിഞ്ഞ് മഹാദുരിതത്തിലാണ്ട്, കരയുന്ന ലോകത്തിന് ഈ മരുന്ന് ഒറ്റമൂലിയാണ്. സഹ്യന്റെ താഴ്വരയിൽ എവിടെ മാന്തിയാലും ഇതിന്റെ വേരു കിട്ടുമെന്ന് ലോകം പക്ഷേ, അറിഞ്ഞ മട്ടില്ല. അഥവാ, കാര്യസാദ്ധ്യത്തിന് കാലാവലോകനവും കൂടാതെ കഴിയില്ലായിരിക്കാം! ✧

**അധഃകൃതവർഗ്ഗക്കാർ എന്നൊരു പ്രത്യേകവർഗ്ഗമില്ല**
**ശുദ്ധിയുള്ളവർ, ശുദ്ധിയില്ലാത്തവർ, വിദ്യയുള്ളവർ, വിദ്യയില്ലാത്തവർ,**
**പണമുള്ളവർ, പണമില്ലാത്തവർ എന്നീ വക വ്യത്യാസങ്ങളെയുള്ളൂ.**




# സ്ഥാണുമാലയശൈലസൗഭാഗ്യം

ഏഴാച്ചേരി രാമചന്ദ്രൻ

മൗനസാഗരം പോ,ലർഗ മുഗ്ധമാം
സന്ധ്യപോൽ, രുദ്രതാളമഹാദ്രിപോൽ,
ഇന്ത്യതൻ ബലിക്കണ്ണിലനാദിയാം
സങ്കടം പോൽ വിരിഞ്ഞ വികാരമേ,
നിന്നിലൂടെ ദിവാകരദീപ്തിയായ്
മണ്ണിലേയ്ക്കു മടങ്ങി വിഭൂതികൾ;
നിന്നിലൂടെ പ്രണവകാലത്രയ
ഭംഗികൾ, മലയാളവെളിച്ചമായ്

കുന്നിറങ്ങിപ്പുല്കളിൽ പൂക്കളിൽ
ഉണ്മമേഞ്ഞ കറുത്ത മാടങ്ങളിൽ
വന്നു ഞങ്ങളിലന്യസുഖാത്മക
മന്ത്രകേളികൾ ചൊല്ലിയാടിച്ചുനീ

എന്നിലെന്നെ സ്വയം കണ്ടറിയുവാൻ,
ധന്യമർത്ത്യതയെത്തൊട്ടുണർത്തുവാൻ,
കോവിലിൽ വിശ്വ ദർശനദർപ്പണം
ഭൂവിലാദ്യം പ്രതിഷ്ഠിച്ച ധീരതേ,
നീയനന്തവിശാലമാം നേരിനെ
സ്നേഹമെന്നു വിളിച്ച പരംപൊരുൾ;
നീയഗാധവിഷാദവിശുദ്ധിയാം
ഭാവുകങ്ങളെച്ചുംബിച്ച ഭാസ്കരൻ

പാരതന്ത്ര്യവടുക്കളാം മക്കളെ,
ഭാരതത്തിന്നഴൽപ്പെരുമക്കളെ,
താണു ചുംബിയ്ക്കുവാനീശമണ്ഡലം
താഴെയീ മണ്ണിലേയ്ക്കു വലിച്ചുനീ

നീയിവർക്കഗ്നിശുദ്ധമാം സാഗരം,
നീയിവർക്കനിവാര്യമാം ശങ്കരം,
നീ വിളങ്ങുകിവരിലഭംഗുരം,
കാവുതീണ്ടാനുദയമാകുംവരം

# ധർമ്മതീർത്ഥർ സ്വാമികളും ചെമ്പഴന്തി ഗുരുകുലവും

നെടുംകുന്നം ഗോപാലകൃഷ്ണൻ

**ഭക്തികൊണ്ടു പവിത്രമാക്കിയ ജ്ഞാനവും ജ്ഞാനം കൊണ്ട് വിശിഷ്ടമാക്കിയ ഭക്തിയും സൃഷ്ടിക്കുന്ന സമതുലിതമായ സമീപനത്തിലൂടെ ഗുരുദേവനെ ദർശിച്ച അപൂർവം സന്യാസിശിഷ്യന്മാരിൽ പ്രഥമഗണനീയനാണ് ധർമ്മതീർത്ഥർ. ഗുരുദേവകൃതികൾ സമാഹരിച്ച് പ്രസിദ്ധീകരിക്കുന്നതിൽ, ഗുരുവിന്റെ നർമ്മം കലർന്ന മധുരഭാഷണങ്ങൾ രേഖപ്പെടുത്തി വയ്ക്കുന്നതിൽ ചെമ്പഴന്തി ഗുരുകുലത്തിന്റെ സ്ഥാപനത്തിൽ, ഗുരുവിന്റെ ജീവചരിത്രം ഇംഗ്ലീഷിൽ എഴുതി പ്രസിദ്ധീകരിക്കുന്നതിൽ ഒക്കെ അദ്ദേഹം അനുഷ്ഠിച്ച സേവനം നിസ്തുലമാണ്. ഈ സേവനങ്ങളുടെ ഗുണഫലം അനുഭവിക്കുന്ന ശ്രീനാരായണീയർ എന്തുകൊണ്ടോ ആനന്ദിയും കടപ്പാടും അദ്ദേഹത്തോടു കാണിച്ചില്ല എന്നത് ദുഃഖം കലർന്ന ഒരു ഓർമ്മയാണ്.**



ശ്രീനാരായണഗുരുവിന്റെ ദർശനം അതിന്റെ പൂർണ്ണ അർത്ഥത്തിൽ ഉൾക്കൊള്ളുകയും ആ ദർശനത്തിന്റെ സാക്ഷാത്ക്കാരത്തിനായി തന്റെ ആയുസ്സും വപുസ്സും ബലിയർപ്പിക്കുകയും ചെയ്ത പുണ്യചരിതനായിരുന്നു സ്വാമി ജോൺ ധർമ്മതീർത്ഥർ. ഭക്തികൊണ്ടു പവിത്രമാക്കിയ ജ്ഞാനവും ജ്ഞാനംകൊണ്ട് വിശിഷ്ടമാക്കിയ ഭക്തിയും സൃഷ്ടിക്കുന്ന സമതുലിതമായ സമീപനത്തിലൂടെ ഗുരുദേവനെ ദർശിച്ച അപൂർവം സന്യാസിശിഷ്യന്മാരിൽ പ്രഥമഗണനീയനാണ് ധർമ്മതീർത്ഥർ. ഗുരുദേവകൃതികൾ സമാഹരിച്ച് പ്രസിദ്ധീകരിക്കുന്നതിൽ, ഗുരുവിന്റെ നർമ്മം കലർന്ന മധുരഭാഷണങ്ങൾ രേഖപ്പെടുത്തി വയ്ക്കുന്നതിൽ ചെമ്പഴന്തി ഗുരുകുലത്തിന്റെ സ്ഥാപനത്തിൽ, ഗുരുവിന്റെ ജീവചരിത്രം ഇംഗ്ലീ





ഷിൽ എഴുതി പ്രസിദ്ധീകരിക്കുന്നതിൽ ഒക്കെ അദ്ദേഹം അനുഷ്ഠിച്ച സേവനം നിസ്തുലമാണ്. ഈ സേവനങ്ങളുടെ ഗുണഫലം അനുഭവിക്കുന്ന ശ്രീനാരായണീയർ എന്തുകൊണ്ടോ ആ നന്ദിയും കടപ്പാടും അദ്ദേഹത്തോടു കാണിച്ചില്ല എന്നത് ദു:ഖം കലർന്ന ഒരു ഓർമ്മയാണ്. അദ്ദേഹത്തെ ക്കുറിച്ച് പഠിക്കുന്നതിനും വിലപ്പെട്ട ആ ജീവിതത്തിന്റെ നേർരേഖകൾ വരുംതലമുറകൾക്ക് മാതൃകയാകുന്നതിന് രേഖപ്പെടുത്തി വയ്ക്കുന്നതിനും വേണ്ടതു ചെയ്യാൻ അനന്തരഗാമികൾ താല്പര്യം കാണിച്ചില്ല എന്നതും ഖേദകരമാണ്.

ശ്രീനാരായണഗുരുവിന്റെ ദർശനത്തിന്റെയും കർമ്മകാണ്ഡങ്ങളുടെയും മാത്രമല്ല സ്വത്തുക്കളുടെയും അനന്തരാവകാശികളായി മാറിയിരിക്കുന്ന ശ്രീനാരായണ ധർമ്മസംഘം ട്രസ്റ്റിന്റെ രൂപീകരണത്തിലും ആ പ്രസ്ഥാനത്തിന് ഇന്നു കാണുന്ന രൂപഭാവങ്ങൾ ഉണ്ടാക്കി വയ്ക്കുന്നതിലും തീർത്ഥർസ്വാമികൾ ചെയ്ത സേവനം വിലപ്പെട്ടതാണ്. നിയമപണ്ഡിതൻ (വക്കീൽ) കൂടിയായിരുന്ന അദ്ദേഹമാണ് ഗുരുദേവ നിർദ്ദേശമനുസരിച്ച് ധർമ്മസംഘത്തിന്റെ നിയമാവലി എഴുതി ഉണ്ടാക്കിയത്. ഗുരുവിന്റെ മഹാസമാധിക്കു ശേഷം ധർമ്മസംഘത്തെ കെട്ടുറപ്പുള്ള ഒരു പ്രസ്ഥാനമാക്കി വളർത്തുന്നതിലും ഭരണം കാര്യക്ഷമമാക്കുന്നതിലും അദ്ദേഹം ചെയ്തിട്ടുള്ള സംഭാവനകൾ വിലമതിക്കാനാവാത്തതാണ്.

പലരുടെയും കൈകളിലായി ചിന്നിചിതറികിടന്നിരുന്ന ഗുരുദേവ കൃതികൾ ഒരു ഗവേഷകന്റെ അന്വേഷണ ബുദ്ധിയോടുകൂടി തേടിപ്പിടിച്ച് കണ്ടെത്തുകയും അവ ക്രോഡീകരിച്ച് 'ശ്രീനാരായണ ഗുരുദേവ കൃതികൾ' എന്ന പേരിൽ പ്രസിദ്ധീകരിക്കുകയും ചെയ്തത് ധർമ്മതീർത്ഥർ സ്വാമികളാണ്. ആ അമൂല്യ നിധിസഞ്ചയം കണ്ടെത്തി, തലമുറകൾക്കു വേണ്ടി അത് സമാഹരിച്ചുവച്ച ദീർഘദർശിയായ ഈ സർവസംഗപരിത്യാഗിയോട് ശ്രീനാരായണ സമൂഹം എക്കാലവും കടപ്പെട്ടിരിക്കുന്നു. അതുപോലെതന്നെ ഇന്ന് ഗുരുവിനെക്കുറിച്ച് എഴുതുകയും പ്രസംഗിക്കുകയും ചെയ്യുന്നവരൊക്കെ അദ്ദേഹത്തിന്റെ ആലോചനാമൃതങ്ങളായ മധുരഭാഷണങ്ങളെക്കുറിച്ച് പറയാറുണ്ട്. ഗുരുവിന്റെ ഒപ്പം സന്തത സഹചാരിയായിരുന്ന ധർമ്മതീർത്ഥർ സ്വാമികളാണ് ആ മധുരഭാഷണങ്ങൾ പകർത്തിയെടുത്ത് മണിമുത്തുകളായി കോർത്ത് ആദ്യം പ്രസിദ്ധീകരിച്ചതെന്നതും എടുത്തു പറയേണ്ടിയിരിക്കുന്നു.

ചെമ്പഴന്തിയിൽ ഗുരുകുലം സ്ഥാപിക്കുന്നതിലും അവിടെ ജയന്തിആഘോഷങ്ങൾക്കു തുടക്കം കുറിക്കുന്നതിലും തീർത്ഥർ സ്വാമികളുടെ കൈകളാണ് മുൻനിന്നു പ്രവർത്തിച്ചത്. ചെമ്പഴന്തി ഗുരുകുലവുമായി സ്വാമികൾക്കുണ്ടായിരുന്ന ആത്മബന്ധം എന്തെന്നറിയാൻ സ്വാമികളുമായി ദീർഘകാലം അടുത്തു പ്രവർത്തിക്കുന്നതിന് അവസരം ലഭിച്ച യശ:ശരീരനായ സി. ആർ. കേശവൻ വൈദ്യരുടെ ചുവടെ ചേർക്കുന്ന വിവരണം ഏറെ പ്രയോജനപ്പെടും. - "സ്വാമി ധർമ്മ തീർത്ഥരുമായുള്ള എന്റെ അടുപ്പം ആരംഭിച്ചത് 1933 ലാണ് (കൊല്ലവർഷം 1109). കുറെ സ്വപ്നങ്ങൾ മനസ്സിലൊതുക്കി, ശ്രീനാരായണ ഗുരുവുമായി ബന്ധപ്പെട്ട സ്ഥലങ്ങളിൽ ഒരു പര്യടനം നടത്താനിറങ്ങിയതായിരുന്നു ഞാൻ. ആദ്യം എത്തിയത് ചെമ്പഴന്തിയിലാണ്. അവിടുത്തെ ചുമതലകൾ നോക്കിയിരുന്നത് ധർമ്മതീർത്ഥർ സ്വാമികളായിരുന്നു. ഞാനദ്ദേഹത്തിന്റെ കൂടെ ആശ്രമത്തിൽ താമസമാക്കി. ശ്രീനാരായണ സന്ദേശം പ്രചരിപ്പിക്കുവാൻ പ്രഭാഷണങ്ങൾ നടത്തുകയായിരുന്നു സ്വാമികളുടെ മുഖ്യപ്രവർത്തനം. പ്രഭാഷണത്തിന് ഒരു പുതുമ ഉണ്ടായിരുന്നു. ഒരു മാജിക്ലാന്റേണിൽ സ്ലൈഡുകൾ പ്രദർശിപ്പിച്ചുകൊണ്ടായിരുന്നു പ്രസംഗങ്ങളും വിശദീകരണങ്ങളും നടത്തിയിരുന്നത്. ഈ പ്രഭാഷണ പര്യടനങ്ങളിൽ ഞാൻ സ്വാമികളെ അനുഗമിച്ചിരുന്നു.

കൊല്ലവർഷം 1110 ലെ ശ്രീനാരായണ ജയന്തി ഞാൻ പ്രത്യേകം ഓർക്കുന്നു. ചെമ്പഴന്തിയിൽ ധർമ്മതീർത്ഥർ സ്വാമികൾ അന്നു സംഘടിപ്പിച്ച ആഘോഷങ്ങൾ ഗംഭീരമായിരുന്നു. പുലയരുടെ ചെണ്ടമേളമാണ് സ്വാമികൾ ഏർപ്പെടുത്തിയത്. ക്ഷേത്രപ്രദക്ഷിണം ആരംഭിച്ചപ്പോൾ മേളക്കാർ പുലയരാണെന്ന് സ്ഥലത്തെ ഈഴവ പ്രമാണിമാർ മനസ്സിലാക്കുകയും ക്ഷോഭിച്ച് അവരെ അടിച്ചോടിക്കുകയും ചെയ്തു. ഓടിപ്പോയ പുലയരെ സ്വാമികൾ തിരികെ കൊണ്ടുവന്ന് അവരുടെ കാൽക്കൽ ദണ്ഡനമസ്ക്കാരം ചെയ്യുകയും മാപ്പപേക്ഷിക്കുകയും ചെയ്തു. പണ്ഡിതനായ ഒരു ശ്രീനാരായണ ഭക്തന്റെ ഈ പ്രവൃത്തി ഗുരുദേവന്റെ നാട്ടിലെ യാഥാസ്ഥിതികരായ ഈഴവ പ്രമാണിമാരിൽ എന്തു പ്രതികരണമാണുളവാ



ക്കിയതെന്ന് മനസ്സിലാക്കുവാൻ കഴിഞ്ഞില്ല." സി.ആർ. കേശവൻ വൈദ്യരുടെ ഈ അനുഭവ സാക്ഷ്യവിവരണം ധർമ്മതീർത്ഥർ സ്വാമികൾ ആരായിരുന്നു എന്നതിനെക്കാൾ ആരല്ലായിരുന്നു എന്ന സത്യം വിളിച്ചറിയിക്കുന്നതാണ്. ജാതി ചിന്ത തൊട്ടുതീണ്ടിയിട്ടില്ലാത്ത വിശുദ്ധമായ മന സ്സിന്റെ ഉടമയായിരുന്നു പരമേശ്വരമേനോനെന്ന ധർമ്മതീർത്ഥർസ്വാമികൾ. ഗുരുദേവ ദർശനവും ചൈതന്യവും തന്റെ ആത്മാവിൽ ആവാഹിച്ചെ ടുത്ത തപശുദ്ധിയിലൂടെ ജീവിതവീക്ഷണം സ്ഫുടം ചെയ്തെടുത്ത പുണ്യാത്മാവ്. സത്യ വ്രതസ്വാമികളുടെയും സ്വാമി ആനന്ദതീർത്ഥരു ടെയും യഥാർത്ഥ മുൻഗാമി.

തൃശൂർ ജില്ലയിൽ ഗുരുവായൂരിനടുത്ത് ചാത്ത നാട് എന്ന പ്രസിദ്ധ നായർ തറവാട്ടിലാണ് കൊല്ലവർഷം 1067 മേടമാസത്തിലെ രോഹിണി നക്ഷത്രത്തിൽ പരമേശ്വരമേനോൻ ജനിച്ചത്. അച്ഛൻ കരുണാകരമേനോൻ തൃശൂരിൽ അഭി ഭാഷകനായിരുന്നു. അമ്മ പാർവതിയമ്മ. പഠന കാര്യങ്ങളിൽ സമർത്ഥനായിരുന്ന മേനോൻ ബോംബെയിൽ നിന്ന് ബി.എ., എൽ.എൽ.ബി ബിരുദം നേടിയ ശേഷം അച്ഛനെപ്പോലെ വക്കീൽപണി ആരംഭിച്ചു. ചെറുപ്പം മുതലേ ആധ്യാത്മിക കാര്യങ്ങളിൽ തല്പരനായിരുന്നു പരമേശ്വരമേനോൻ. വടക്കാഞ്ചേരിക്കടുത്ത് പാർളിക്കാട് എന്ന സ്ഥലത്ത് ശ്രീനാരായണഗു രു എത്തിയിട്ടുണ്ട് എന്നറിഞ്ഞ് പരമേശ്വരമേ നോൻ അദ്ദേഹത്തെ ചെന്നു കണ്ടു. രാത്രിമുഴു വൻ ഗുരുവുമായി സംസാരിച്ചു. അതോടെ പര മേശ്വരമേനോൻ ശ്രീനാരായണ ഗുരുവിന്റെ ശിഷ്യനായിത്തീർന്നു. അഭിഭാഷകവൃത്തി ഉപേ ക്ഷിച്ച് അദ്ദേഹം ശിവഗിരിയിലെത്തി. ഗുരുദേവൻ അദ്ദേഹത്തെ മഠത്തിന്റെ മാനേജരായി നിയമിച്ചു.

ഗുരുദേവ ദർശനങ്ങളിൽ ആകൃഷ്ടനായി ശിവഗിരിയിലെത്തിയ പരമേശ്വരമേനോൻ ശിവ ഗിരിമഠത്തിന്റെ അന്നത്തെ അവസ്ഥയെക്കുറിച്ച് തന്റെ ആത്മകഥയിൽ ഇങ്ങനെ പറയുന്നു. "അക്കാലത്ത് സ്വാമിജിയുടെ ആശ്രമത്തിനോ സ്ഥാപനങ്ങൾക്കോ വ്യക്തമായ ഒരു ഭരണക്രമം ഉണ്ടായിരുന്നില്ല. തന്റെ സന്യാസി ശിഷ്യന്മാർ ആരെല്ലാമെന്നോ, അവരുടെ ചുമതലയും അവ കാശങ്ങളുമെന്തെന്നോ ആർക്കും നിശ്ചയമില്ലാ യിരുന്നു..... സ്വത്തുക്കളും മറ്റും പലരായി സ്വാമി ജിയുടെ പേരിൽ എഴുതി വച്ചിരുന്നെങ്കിലും അതെല്ലാം അതാതു സ്ഥലത്തുള്ളവർ തന്നെ ആരോടും ഉത്തരവാദിത്വമില്ലാതെ കൈകാര്യം ചെയ്തുവന്നു. ഇങ്ങനെ ആയാൽ സകലതും വേഗ ത്തിൽ നഷ്ടമായിപ്പോകുമെന്നും സ്വാമിജിയുടെ കാലശേഷം വലിയ കുഴപ്പങ്ങളുണ്ടാകുമെന്നും വ്യക്തമായിരുന്നു. തന്റെ അനന്തരഗാമിയായി നിശ്ചയിച്ചിരുന്ന ബോധാനന്ദസ്വാമികൾക്ക് ആ ചുമതലകൾ വഹിക്കാൻ അശേഷം മനസ്സില്ലാതാ യി. ഗുരുദേവന്റെ കാലശേഷം താൻ എല്ലാം വിട്ട് വടക്കോട്ടു പോകുമെന്നും അദ്ദേഹം പറയുമായി രുന്നു. എസ്.എൻ.ഡി.പി. യോഗക്കാർ സ്വാമിയുടെ വിൽപത്രവും ബോധാനന്ദസ്വാമിയുടെ പിൻഗാമി ത്വവും എതിർത്ത് അവ റദ്ദു ചെയ്യാൻ ആവ തെല്ലാം ശ്രമിച്ചു നോക്കി. ഈ ഘട്ടത്തിലാണ് കുഞ്ഞപ്പു (ധർമ്മതീർത്ഥർ സ്വയം കുഞ്ഞപ്പു എന്ന പേരിലാണ് ആത്മകഥയിൽ തന്നെ പരിച യപ്പെടുത്തുന്നത്) ആശ്രമത്തിൽ ചേർന്നതും മാനേ ജരായി നിശ്ചയിക്കപ്പെട്ടതും. ഒട്ടും താമസിയാതെ കാര്യങ്ങൾ ശരിപ്പെടുത്തുന്നതിന് സ്വാമിജിയുടെ അനുവാദത്തോടുകൂടി അദ്ദേഹം ശ്രമങ്ങൾ തുട ങ്ങി. സ്വാമിജിയുടെ സന്യാസശിഷ്യപരമ്പരയെ ഒരു വ്യവസ്ഥാപിത സംഘമായി രൂപീകരിച്ച് ശ്രീനാരായണ ധർമ്മസംഘം എന്ന പേരിൽ നിയ മപ്രകാരം രജിസ്റ്റർ ചെയ്തു. ആരംഭത്തിൽ പന്ത്രണ്ട് ശിഷ്യന്മാർ ഉണ്ടായിരുന്നു. തൃശിവപേ രൂർ അദ്വൈതാശ്രമത്തിൽ വച്ചാണ് ആ കൃത്യം നിർവഹിക്കപ്പെട്ടത്. പിന്നീട് അനന്തരഗാമിയും മുക്ത്യാർദാരുമായ ബോധാനന്ദസ്വാമി കളെക്കൊണ്ട് എല്ലാ ഭരണാധികാരവും ധർമ്മസം ഘത്തിലേക്ക് കൈമാറ്റം ചെയ്യിച്ചു. സംഘത്തിന്റെ പേരിൽ സ്ഥാപനങ്ങളുടെ ഭരണം തുടങ്ങി. എല്ലാ സ്വത്തുക്കളുടെയും പ്രമാണങ്ങളും കണക്കുകളും ശരിപ്പെടുത്തുവാൻ ആവതെല്ലാം ചെയ്തു. സംഘം സ്ഥാപനയ്ക്കു ശേഷം ഗുരുസ്വാമിയിൽ നിന്നു സന്യാസവും ധർമ്മതീർത്ഥർ എന്ന പേരും സ്വീകരിച്ചു. സ്വാമിയുടെ ആരോഗ്യനില മോശമാ യി. ഈ അവസാനകൃത്യം നിറവേറ്റുവാൻ ഗുരുജി കാത്തിരിക്കുകയായിരുന്നു എന്നു തോന്നി. എന്താ യാലും കുറെമാസങ്ങൾക്കുള്ളിൽ ഗുരുജി 1928 - ൽ സമാധിയായി".

1094 കാലത്തു തന്നെ ഒരു സന്യാസി സംഘം രൂപീകരിക്കുന്നതിന് ശ്രീനാരായണ ഗുരു ശ്രമ ങ്ങൾ ആരംഭിച്ചിരുന്നെങ്കിലും എന്തോ കാരണങ്ങ





ളാൽ അതു നടന്നില്ല. ഇക്കാര്യത്തിൽ ഗുരുവിന്റെ താല്പര്യം മനസ്സിലാക്കി മേനോൻ ബോധാനന്ദസ്വാമികളുമായി ചേർന്ന് നടത്തിയ പരിശ്രമങ്ങളുടെ ഫലമായാണ് 1103 ധനു 27 നു (1928 ജനുവരി 9) ശ്രീനാരായണ ധർമ്മസംഘം രജിസ്റ്റർ ചെയ്യപ്പെട്ടത്.

ശ്രീനാരായണ ധർമ്മസംഘത്തിന്റെ മുഖപത്രമായി 'ധർമ്മം' എന്ന പേരിൽ ഒരു പ്രതിവാര പത്രിക ശിവഗിരിയിൽ നിന്നും ധർമ്മതീർത്ഥരുടെ നേതൃത്വത്തിൽ പ്രസിദ്ധീകരണം ആരംഭിച്ചു. നടരാജഗുരുവും കെ.ആർ. ഭാസ്കരനും പ്രസിദ്ധീകരണകാര്യങ്ങളിൽ ഇദ്ദേഹത്തിന്റെ സഹായികളായിരുന്നു. ഗുരുവിന്റെ സംഭാഷണങ്ങളും വചനങ്ങളും സമാഹരിച്ചു പ്രസിദ്ധപ്പെടുത്തുന്നതിന് ധർമ്മവും അതിന്റെ പത്രാധിപർ ധർമ്മതീർത്ഥരും അനുഷ്ഠിച്ചിട്ടുള്ള സേവനം വിലമതിക്കാനാവാത്തതാണ്. ഗുരുവിന്റെ സമാധിക്കു ശേഷം അന്യാധീനപ്പെട്ടുപോകുമായിരുന്ന സ്വത്തുക്കൾ മഠത്തിന്റെ കീഴിലാക്കുന്നതിനും അവയുടെ മേൽനോട്ടവും നിയന്ത്രണവും ധർമ്മസംഘത്തിന്റെ കീഴിലാക്കുന്നതിലും ധർമ്മതീർത്ഥർ കഠിനപ്രയത്നം ചെയ്യുകയുണ്ടായി. ഗുരുവിന്റെ പേരിൽ എഴുതി വച്ചിരുന്ന പല സ്വത്തുക്കളും (വസ്തുവകകൾ) എഴുതി വച്ചവരോ അവരുടെ സ്വന്തക്കാരോ കൈവശം വച്ചനുഭവിക്കുന്ന രീതി അദ്ദേഹം അവസാനിപ്പിച്ചു. ധർമ്മതീർത്ഥരുടെ ജീവചരിത്രകാരനും ആത്മകഥയുടെ പ്രസാധകനുമായ സി.ആർ. കേശവൻ വൈദ്യർ ഇതേക്കുറിച്ച് ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു: "ഗുരുദേവന്റെ സമാധിക്കു ശേഷം സ്വത്തുക്കളുടെ അവകാശത്തെപ്പറ്റി ശ്രീനാരായണ ധർമ്മ സംഘവും എസ്.എൻ.ഡി.പി. യോഗവും തമ്മിൽ നടന്ന ദീർഘമായ വ്യവഹാരങ്ങളിൽ സന്യാസി സംഘത്തെ വിജയത്തിലേക്കു നയിച്ചത് സ്വാമിധർമ്മതീർത്ഥരായിരുന്നു. ക്രമേണ സന്യാസിസംഘത്തിലും ചില വിള്ളലുകൾ അനുഭവപ്പെടാൻ തുടങ്ങി. അതിൽ മനസ്സു വേദനിച്ച ധർമ്മതീർത്ഥർ ശ്രീനാരായണ ഗുരുവിന്റെ ഏകജാതി സന്ദേശം പ്രചരിപ്പിക്കുന്നതിനായി വടക്കേ ഇന്ത്യയിലേക്കു പോയി. അക്കാലത്താണ് സമാധാന പ്രവാചകൻ (Prophet of Peace) തുടങ്ങിയ അനേകം ഇംഗ്ലീഷ് കൃതികൾ അദ്ദേഹം രചിച്ച് പ്രസിദ്ധീകരിച്ചത്. 1945- ൽ അദ്ദേഹം ശിവഗിരിയിൽ മടങ്ങിവന്നു. ചെമ്പഴന്തിയുടെ ജീർണോദ്ധാരണത്തിലാണ് തുടർന്നദ്ദേഹം വ്യാപൃതനായത്. ആ പ്രവൃത്തികളും സൈ്വരമായി മുന്നോട്ടുകൊണ്ടുപോകാൻ അധികകാലം അദ്ദേഹത്തിനായില്ല. ശ്രീനാരായണ ഗുരുവിനെ തന്റെ വെളിച്ചവും വഴിയുമായി സ്വീകരിച്ച്, ജാതിക്കെതിരെ പോരാടുവാൻ സ്വജീവിതം ഉഴിഞ്ഞു വച്ച ആ സമദർശി താൻ ഉച്ചാടനം ചെയ്യാൻ ശ്രമിച്ച അതേ ജാതി ചിന്തയുടെ ആക്രമണത്തിന് ഇരയായിത്തീരുകയാണുണ്ടായത്..... താൻ ഉയർത്തിപ്പിടിച്ച ശ്രീനാരായണ ധർമ്മം പ്രചരിപ്പിക്കാൻ ഏറ്റവും സൗകര്യം ലഭിക്കുക ക്രിസ്തുമതത്തിലായിരിക്കും എന്നു ധർമ്മതീർത്ഥർക്കു തോന്നി. അങ്ങനെയാണദ്ദേഹം സി.എം.എസ്. സഭയിൽ ചേർന്ന് സ്വാമി ജോൺ ധർമ്മതീർത്ഥർ ആയത്."

ക്രിസ്തുമതം അവലംബിച്ചതിനു ശേഷവും അദ്ദേഹത്തിന്റെ ശ്രീനാരായണ ഭക്തിക്ക് അശേഷം കുറവുണ്ടായില്ല. തന്നെയുമല്ല ഗുരുവിന്റെ "മതമേതായാലും മനുഷ്യൻ നന്നായാൽ മതി" എന്ന സന്ദേശമാണ് ജ്ഞാനസ്നാനം ചെയ്യാൻ തനിക്കു ധൈര്യം നൽകിയതെന്നും സ്വാമികൾ പറയുമായിരുന്നു. യേശുക്രിസ്തുവിന്റെ മഹത്തായ ത്യാഗവും ക്രിസ്ത്യൻ സഭകളുടെ ജീവകാരുണ്യ പ്രവർത്തനങ്ങളുമാണ് സ്വാമികളെ ആകർഷിച്ചതെന്നു തോന്നുന്നു എന്ന സി.ആർ. കേശവൻവൈദ്യരുടെ വിലയിരുത്തൽ അക്ഷരംപ്രതി ശരിയാണ്.

പലമതസാരവുമേകം, മതമേതായാലും മനുഷ്യൻ നന്നായാൽമതി മുതലായ ശ്രീനാരായണ സൂക്തങ്ങൾ സ്വാംശീകരിച്ചതിന്റെ ഫലമായി മതം മാറ്റം അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ചുറ്റുപാടുകളിൽ നിന്നും സാമൂഹിക ബന്ധങ്ങളിൽ നിന്നും ഉള്ള ഒരു മാറ്റം മാത്രമായിരുന്നു. തന്നെയുമല്ല ശ്രീനാരായണന്റെ അനുയായികൾ എന്ന് ഊറ്റം കൊണ്ടിരുന്ന ജാത്യഭിമാനികളിൽ നിന്നുണ്ടായ ദുരനുഭവങ്ങളും ഈ വഴിക്കു ചിന്തിക്കാൻ അദ്ദേഹത്തെ നിർബന്ധിതനാക്കിയിരിക്കാം. കോടതി വ്യവഹാരങ്ങളിലും മറ്റും സമുദായത്തിൽ നിന്നും എന്തിന് സന്യാസിമാരിൽ നിന്നുതന്നെ ഉണ്ടായ ചില തിരിച്ചടികൾ അദ്ദേഹത്തെ വളരെയധികം വേദനിപ്പിച്ചു. ശ്രീനാരായണധർമ്മം പരിപാലിക്കുന്നതിലുള്ള ആത്മാർത്ഥതയും ധർമ്മസംഘത്തിന്റെ താല്പര്യങ്ങൾ സംരക്ഷിക്കലും മാത്രമായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. അദ്ദേഹത്തിന്റെ ആത്മാർത്ഥത മനസ്സിലാക്കേണ്ടവർ മനസ്സിലാക്കി

യില്ല എന്നത് ശ്രീനാരായണ സമൂഹത്തിനേറ്റ ഉണങ്ങാത്ത മുറിപ്പാടുകളിലൊന്നായി കാലം അവശേഷിപ്പിച്ചിരിക്കുന്നു.

ഇന്ത്യ മുഴുവൻ സഞ്ചരിച്ച് ഗുരുസ്വാമിയുടെ ആദർശങ്ങൾ പ്രസംഗിച്ച് ഹിന്ദുസമൂഹത്തിലെ ജാതിവിചാരം, അയിത്തം മുതലായ അന്ധവിശ്വാസങ്ങൾ ഉച്ചാടനം ചെയ്യുക എന്ന ലക്ഷ്യം മുൻനിർത്തി ധർമ്മതീർത്ഥർ ആശ്രമജീവിതം അവസാനിപ്പിക്കാൻ തീരുമാനിച്ചു. അതേക്കുറിച്ച് ആത്മകഥയിൽ ഹൃദയസ്പൃക്കായ ആ രംഗങ്ങൾ അദ്ദേഹം വിവരിക്കുന്നുണ്ട്: - " ആശ്രമ ജീവിതം ഉപേക്ഷിച്ച് ഒന്നുമില്ലാത്ത ഒരു ഭിക്ഷുവായി സഞ്ചരിക്കുവാൻ തുടങ്ങി. തിരുവനന്തപുരത്തിനു സമീപത്തുള്ള ചെമ്പഴന്തിയിൽ നിന്നാണ് യാത്രപുറപ്പെട്ടത്. ചെമ്പഴന്തിയിൽ താമസിച്ച മൂന്നു നാലു സംവത്സരക്കാലങ്ങളിൽ ആ സ്ഥലത്ത് ഗണ്യമായ പല പ്രവർത്തനങ്ങളും ആരംഭിച്ചിരുന്നു. ഗുരുസ്വാമികൾ ജനിച്ച വീടും പറമ്പും വിലയ്ക്കു വാങ്ങി ഒരു ഗുരുകുലം ആരംഭിച്ചു. കുട്ടികളെ പഠിപ്പിച്ചു. ഗുരുവിന്റെ പ്രവർത്തനങ്ങളെ കാണിക്കുന്ന മായാദീപപടങ്ങൾ (മാജിക് ലാന്റേൺ) തയ്യാർചെയ്ത് പ്രദർശനങ്ങൾ നടത്തുവാനും പ്രസംഗിക്കുവാനുമായി കേരളത്തിലുടനീളം സഞ്ചരിച്ചു. ചെമ്പഴന്തി മണയ്ക്കൽ കോവിലിലെ കാളി വിഗ്രഹം മാറ്റി പകരം ഗുരുവിന്റെ പടം ആരാധനയ്ക്കായി സ്ഥാപിച്ചു. വർഷംതോറും ഗുരുവിന്റെ ജന്മനാൾ ആഘോഷിച്ചു തുടങ്ങി. തിരുവചനങ്ങൾ മുതലായ ലഘു ഗ്രന്ഥങ്ങൾ പ്രസിദ്ധപ്പെടുത്തി. ഇംഗ്ലീഷിൽ Prophet of Peace എന്ന പേരിൽ ഗുരുവിന്റെ ഒരു ജീവചരിത്ര - പഠനഗ്രന്ഥം പ്രസിദ്ധപ്പെടുത്തി. മണക്കൽ ഗുരുദേവൻ കോവിലിൽ ഹരിജനങ്ങളെ പ്രവേശിപ്പിച്ചത് ഒരു ബുദ്ധിശൂന്യനായ യുവാവിന്റെ ആക്രമണത്തിനും അടികലശലിനും കാരണമായിത്തീർന്നു. "ചെമ്പഴന്തിയിൽ പോയി കാണണം, പാവങ്ങളാണ്" എന്നു ഗുരു സ്വാമി പറഞ്ഞതിനെ ഓർത്ത് ആണ് ധർമ്മതീർത്ഥർ അവിടെ പോയി പ്രയാസങ്ങളെ ഗണ്യമാക്കാതെ ജനങ്ങളോട് ഹൃദയപൂർവ്വം സഹകരിച്ച് സസന്തോഷം സേവനം അനുഷ്ഠിച്ചിരുന്നത്. മനസ്സില്ലാമനസ്സോടെ ആ സ്ഥലം വിട്ട് ഒരു ഭിക്ഷക്കാരനെപ്പോലെയുള്ള ജീവിതം ആരംഭിച്ചു. കാൽനടയായി യാത്ര തുടങ്ങി".

ആത്മാവിന്റെ ശാന്തിതേടിയുള്ള ഈ ഏകാന്തമായ യാത്രയിൽ ഒരു സത്യം അദ്ദേഹം കണ്ടെത്തി. ഭഗവത്ഗീത ഉപദേശിക്കുന്ന യോഗത്തിൽനിന്നും അന്യമല്ല ക്രിസ്തുവിന്റെ സുവിശേഷം എന്നദ്ദേഹം തിരിച്ചറിഞ്ഞു. മനുഷ്യസേവനത്തിനുള്ള നിതാന്തമായ പ്രചോദനം അവിടെ ഉണ്ടെന്നും അദ്ദേഹം കണ്ടു. അങ്ങനെ മറ്റു സുവിശേഷപ്രചാരകരിൽ നിന്ന് എല്ലാ അർത്ഥത്തിലും വ്യത്യസ്തനായി ജോൺ ധർമ്മതീർത്ഥർ സുവിശേഷവേല ചെയ്തു. ലഘുലേഖകളും പ്രഭാഷണങ്ങളുമായിരുന്നു മുഖ്യപരിപാടി. അങ്ങനെ തന്റെ ഏകാന്തമായ പ്രവർത്തനങ്ങളിൽ വ്യാപൃതനായിരിക്കെ 1976 ജൂലൈ 18 ന് തിരുവനന്തപുരത്തുവച്ച് സ്വാമി ജോൺ ധർമ്മതീർത്ഥർ അന്തരിച്ചു. അന്നും അദ്ദേഹത്തിന്റെ മുറിയിലെ ചുവരിൽ ഒരു ചിത്രം തൂങ്ങിയിരുന്നു. സാക്ഷാൽ ശ്രീനാരായണ ഗുരുവിന്റെ ചിത്രം. അദ്ദേഹത്തെ ശിവഗിരിമഠത്തിൽ നിന്നും പറഞ്ഞു വിട്ടവരുടെ ഹൃദയങ്ങളിൽ ഇല്ലാതെപോയ ചിത്രം.

ഗുരുദേവ ദർശനങ്ങളുടെ സാക്ഷാത്ക്കാരത്തിനായി ഒരു ജന്മം മുഴുവൻ തപം ചെയ്ത സർവ്വസംഗപരിത്യാഗിയായ ഈ സന്യാസിശ്രേഷ്ഠന്റെ രചനകൾ അത്യന്തം ശ്രദ്ധേയങ്ങളാണ്. നാലുവരി എങ്ങനെയെങ്കിലും തട്ടിക്കൂട്ടിക്കഴിഞ്ഞാൽ പുസ്തകത്തിന്റെ രണ്ടാം പേജിൽതന്നെ പകർപ്പവകാശം ഗ്രന്ഥകാരന് അല്ലെങ്കിൽ അനന്തരാവകാശികൾക്ക് മാത്രം എന്ന് എഴുതിവയ്ക്കുന്ന ആളുകൾ (എഴുത്തുകാർ) ഉള്ള സമൂഹത്തിൽ തന്റെ പുസ്തകങ്ങൾക്ക് പകർപ്പവകാശം ഇല്ല. ആർക്കും അച്ചടിച്ച് പ്രസിദ്ധീകരിക്കാം എന്ന് എഴുതിവച്ച ധർമ്മതീർത്ഥർ ഇക്കാര്യത്തിലും അനിതരസാധാരണൻ തന്നെയാണ്. ഗുരുദേവമാഹാത്മ്യം, ശ്രീനാരായണ ഗുരുദേവൻ, ശ്രീനാരായണ ഗുരുവിന്റെ തിരുവചനങ്ങൾ, ഹിന്ദുമതം- ക്രിസ്തുമതം, സ്വതന്ത്ര മനുഷ്യരുടെ മതം, സ്വതന്ത്ര ഇന്ത്യ എങ്ങോട്ട്, The Prophet of Peace, The Menace of Hindu Imperialism, Yoga for All, The Secret of Happy Home life മുതലായി ഏതാണ്ട് ഇരുപതിലധികം കൃതികൾ മലയാളത്തിലും ഇംഗ്ലീഷിലുമായി അദ്ദേഹം രചിച്ച് പ്രസിദ്ധീകരിക്കുകയുണ്ടായി. The prophet of peace, The menace of Hindu Imperialism മുതലായ കൃതികൾ അഖിലേന്ത്യാതലത്തിൽ തന്നെ ശ്രദ്ധപിടിച്ചുപറ്റിയ രചനകളാണ്. ഈ കൃതികൾക്ക് നിര





വധി പതിപ്പുകളും ഉണ്ടായിട്ടുണ്ട് എങ്കിലും അധികം കൃതികളും ഇന്നു ലഭ്യമല്ല.

1972 ആഗസ്റ്റ് 1 ന് ധർമ്മതീർത്ഥർ സ്വാമികൾ (ജോൺ) സി. ആർ. കേശവൻ വൈദ്യർക്കയച്ച ഒരു കത്തിൽ ഇങ്ങനെ പറയുന്നു: "കഴിഞ്ഞ കൊല്ലം ചതയത്തിന് ഞാൻ ചെമ്പഴന്തിയിൽ ഒരു പ്രസ്ഥാനം ആരംഭിച്ചു. ഗുരുകുലത്തിനു ചുറ്റുമുള്ള സാധുക്കളുടെ കുട്ടികൾക്ക് ഓരോ ടിക്കറ്റ് മുൻകൂട്ടി വിതരണം ചെയ്തു. നിശ്ചയിച്ച ദിവസം എല്ലാ ടിക്കറ്റുകാർക്കും ഓരോ സമ്മാനം കൊടുത്തു. ഒന്നാം സമ്മാനം 50 രൂപ. അവസാന സമ്മാനം 1 രൂപ. ഇക്കൊല്ലവും അതുപോലെ ഗുരുകുലത്തിന് ചുറ്റുമുള്ള ഏറ്റവും പാവപ്പെട്ട സ്ത്രീകൾക്ക് ജാതി, മത വ്യത്യാസം കൂടാതെ ഒരു ചെറിയ സൗജന്യ ലോട്ടറി ഏർപ്പാടു ചെയ്യുന്നുണ്ട്. 20-ാം തീയതിയാണ് നിശ്ചയിച്ചിട്ടുള്ളത്. ഗുരുസ്വാമികളുടെ ഒരു അനന്തിരവൻ പയ്യൻ വാസുദേവൻ എന്ന കുട്ടിയെ ഞാൻ എടുത്തു പഠിപ്പിച്ചിരുന്നു. അയാൾ ഇപ്പോൾ ബോംബെയിൽ സ്വന്തം തൊഴിൽ ചെയ്തു നല്ലനിലയിൽ ജീവിക്കുന്നു. ഈ ലോട്ടറിക്ക് അയാളിൽ നിന്നും മാത്രമാണ് ഞാൻ സംഭാവന സ്വീകരിച്ചിട്ടുള്ളത്. വൈദ്യർക്കു കൂടി ഇതിൽ താല്പര്യമുണ്ടായാൽ നന്നെന്ന് ആഗ്രഹിക്കുന്നു". മരണത്തിന്റെ നാളുകൾ വരെയും ധർമ്മതീർത്ഥർക്ക് ചെമ്പഴന്തിയുമായി ഉണ്ടായിരുന്ന ആത്മബന്ധമെന്തെന്ന് വിളിച്ചറിയിക്കുന്നതാണ് ഈ കത്ത്. തന്റെ പ്രഭാഷണങ്ങളിലൂടെ, രചനകളിലൂടെ, കർമ്മപഥങ്ങളിലൂടെ ഗുരുദേവദർശനങ്ങളുടെ സാക്ഷാത്ക്കാരത്തിനായി ആയുസ്സും വപുസ്സും ബലിയർപ്പിച്ച ഈ ആത്മത്യാഗിയുടെ സ്മരണയ്ക്കു മുന്നിൽ ഒരായിരം പ്രണാമങ്ങൾ. ✧

**അവനവനാത്മസുഖത്തിനാചരിക്കുന്നവ-**
**യപരന്നു സുഖത്തിനായി വരേണം.**

# ഒരു മഹാതേജസ്സിന്റെ ഉദയം

ഡോ. എസ്. ഓമന

കേരളത്തിന്റെ തലസ്ഥാന നഗരിയായ തിരുവനന്തപുരത്തിന് 10 കിലോമീറ്റർ വടക്കുമാറിയുള്ള പ്രശാന്തസുന്ദരമായ ഒരു കൊച്ചു ഗ്രാമമാണ് ചെമ്പഴന്തി. അവിടെ വയൽവാരത്ത് വീട്ടിൽ മാടനാശാന്റെയും കുട്ടിയമ്മയുടെയും മകനായി കൊല്ലവർഷം 1032-ൽ (ക്രിസ്തുവർഷം 1856 സെപ്തംബർ 14) ശ്രീനാരായണ ഗുരു ഭൂജാതനായി. ചിങ്ങമാസം 30-ാം തീയതി ചതയം നക്ഷത്രത്തിൽ, ബ്രാഹ്മമുഹൂർത്തത്തിലായിരുന്നു ജനനം.

തിരുവനന്തപുരത്തുനിന്നും കൊല്ലത്തേയ്ക്കുള്ള പ്രധാന വീഥിയിൽ ഏകദേശം 8 കിലോമീറ്റർ സഞ്ചരിക്കുമ്പോൾ ശ്രീകാര്യം ജംഗ്ഷനിൽ എത്തും. അവിടെനിന്നും വടക്കോട്ടു തിരിഞ്ഞ് 2 കിലോമീറ്റർ പോയാൽ ചെമ്പഴന്തി മണയ്ക്കൽ ക്ഷേത്ര നടയായി. റോഡിന്റെ വലതു വശത്ത് മലയാളത്തിലും ഇംഗ്ലീഷിലും ശ്രീനാരായണഗുരുകുലം (SREE NARAYANA GURUKULAM CHEM PAZHANTHY - എന്ന് എഴുതിയ ഫലകം കാണാം. മണയ്ക്കൽ ക്ഷേത്രത്തിനു വടക്കായി ഓലമേഞ്ഞ ഒരു ചെറിയ വീടുണ്ട്. പരിസരമാകെ മനോഹരമായ ചെടികൾ ഉദ്യാനപ്രഭ വിതറുന്നു. ഗ്രാമഭംഗി തിളങ്ങുന്ന ഈ പ്രദേശം തെങ്ങും പ്ലാവും പ്രസിദ്ധിപെറ്റ ചെമ്പഴന്തി മാങ്ങയുടെ ജനനിമാരായ തേന്മാവുകൾ എന്നിവയാൽ ഫലഭൂയിഷ്ഠവുമാണ്. ചെറുതാണെങ്കിലും മൂന്നു മുറികൾ ഈ വീടിനുണ്ട്. മണ്ണുചുവരുകളിൽ ചാണകം മെഴുകിയിരിക്കുന്നു. പൊക്കം കൂടിയ തറ. നന്നായി കുനിഞ്ഞേ അകത്തു കടക്കാൻ കഴിയൂ. ഗുരുദേവൻ ജനിച്ച കിഴക്കേ മുറിയിൽ അവിടുത്തെ ഒരു വലിയ പ്രതിമ സ്ഥാപിച്ചിരിക്കുന്നു. ഒറ്റനോട്ടത്തിൽ, ഗുരു തന്നെ അവിടെ ഇരിക്കുകയാണോ എന്ന് തോന്നിക്കും വിധം തേജോമയവും ജീവസുറ്റതുമാണ് ആ ശില്പം. തിളങ്ങുന്ന ആ കണ്ണുകളിലെ പ്രകാശം ആത്മാവിൽ അവാച്യമായൊരു സുഖാനുഭവം പകർന്നു തരുന്നു. ആ സാന്നിദ്ധ്യം പരമമായ അറിവിന്റെ മൂർത്തഭാവം ആയി അനുഭവപ്പെടും.

> **ഗുരുവിന്റെ സമാധിക്കു ശേഷം ശ്രീനാരായണ ധർമ്മ സംഘം സെക്രട്ടറി ധർമ്മ തീർത്ഥസ്വാമികൾ ഗുരുവിന്റെ സഹോദരി മാതയ്ക്ക് ഒറ്റിപ്പണമായ 500 രൂപ തിരിച്ചു കൊടുത്തു. മാതയും മക്കളും മണയ്ക്കൽ ക്ഷേത്രത്തിനു സമീപത്ത് അവരുടെ വകയായുണ്ടായിരുന്ന വെള്ളയംവിളാകം വീട്ടിലേക്കു താമസം മാറ്റി. തുടർന്ന് വയൽവാരം വീടിന് ഗുരുമന്ദിരം എന്ന് നാമകരണം ചെയ്തു.**

ഭാരതീയരായ നമുക്ക് ബ്രഹ്മാവും വിഷ്ണുവും മഹേശ്വരനും എല്ലാറ്റിനുമുപരി കണ്ണുകൊണ്ടു നേരിട്ടു കാണാവുന്ന പരബ്രഹ്മവുമാണ് ഗുരു.

ഓലമേഞ്ഞ ആ വീടിന് തൊട്ടടുത്താണ് ശ്രീനാരായണ ഹയർ സെക്കന്ററി സ്കൂൾ. സ്കൂൾ വളപ്പിൽ ഗുരുദേവൻ സ്വന്തം കൈക





ളാൽ കുഴിച്ച ഉറവകിണർ കാണാം. സ്കൂളിനോടു ചേർന്ന് ശ്രീനാരായണ കോളേജുമുണ്ട്. കിഴക്കേ മതിലിനു തൊട്ടടുത്ത് ഗുരുവിന്റെ പടം വച്ചിരിക്കുന്ന പർണ്ണശാല, അതിനു മുകളിലായി സന്ന്യാസിമാർക്കു വിശ്രമിക്കാനുള്ള മഠവും അതിഥി മന്ദിരവും! മഠത്തിന്റെ പടിഞ്ഞാറു വശത്തു പാചക ശാലയും ഗുരുപൂജാ ഹാളുമാണ്.

വയൽവാരം വീടും സ്ഥലവും മണയ്ക്കൽ വീട്ടുകാരിൽനിന്നും ഗുരുദേവന്റെ മാതാവ് കുട്ടിയമ്മയുടെ വീട്ടുകാർക്ക് ഒറ്റിയായി ലഭിച്ചതാണ്. ആദ്യം അവിടെ താമസിച്ചിരുന്നത് കുട്ടിയമ്മയുടെ സഹോദരൻ രാമൻ വൈദ്യരും ഭാര്യയും ആയിരുന്നു. പിന്നീട് ഒറ്റി അവകാശം ഗുരുവിന്റെ ഇളയ സഹോദരി മാതയ്ക്കു എഴുതിക്കൊടുത്തു. അതോടെ മാതയും കുടുംബവും വയൽവാരം വീട്ടിൽ താമസമാക്കി. 1102 തുലാം 26-ാം തീയതി മണയ്ക്കൽ കുടുംബം ഈ വീട് ഗുരുവിന്റെ പേരിൽ ദാനാധാരം എഴുതിക്കൊടുത്തു. ഗുരുവിന്റെ സമാധിക്കുശേഷം ശ്രീനാരായണ ധർമ്മ സംഘം സെക്രട്ടറി ധർമ്മതീർത്ഥ സ്വാമികൾ ഗുരുവിന്റെ സഹോദരി മാതയ്ക്ക് ഒറ്റിപ്പണമായ 500 രൂപ തിരിച്ചു കൊടുത്തു. മാതയും മക്കളും മണയ്ക്കൽ ക്ഷേത്രത്തിനു സമീപത്ത് അവരുടെ വകയായുണ്ടായിരുന്ന വെള്ളയംവിളാകം വീട്ടിലേക്കു താമസം മാറ്റി. തുടർന്ന് വയൽവാരം വീടിന് ഗുരുമന്ദിരം എന്ന് നാമകരണം ചെയ്തു. ശ്രീനാരായണ ധർമ്മസംഘമാണ് ഗുരുമന്ദിരത്തിൽ ഗുരുവിന്റെ പ്രതിമ സ്ഥാപിച്ചത്. ഗുരുദേവൻ ജനിച്ച സ്ഥലത്ത് കുട്ടിപ്രതിമ മതി എന്ന് പറഞ്ഞ് ഒരു ചെറിയ പ്രതിമയാണ് ആദ്യം വച്ചത്. അത് എങ്ങനെയോ ഉടഞ്ഞുപോയി. വീണ്ടും ഒരു ചെറിയ പ്രതിമ വച്ചു. ഈ അടുത്ത കാലത്ത് സ്ഥാപിച്ചതാണ് ഇപ്പോഴുള്ള വലിയ പ്രതിമ.[1] ഇന്ന് പഴയ കെട്ടിടത്തിനു യാതൊരു മാറ്റവും വരുത്താതെ കമനീയമായ മേൽക്കൂരകൊണ്ട് സംരക്ഷിക്കപ്പെട്ടിട്ടുണ്ട്.

**വയൽവാരം വീട്, പൂർവ്വസ്ഥിതി**

ഗുരുമന്ദിരം എന്ന പേരിൽ ഇന്ന് അറിയപ്പെടുന്ന ഓലമേഞ്ഞ ചെറിയ കെട്ടിടം വയൽവാരം വീടിന്റെ ഒരു ചെറിയ ഭാഗം മാത്രമായിരുന്നു. പഴയ കാലത്തെ പ്രൗഢിക്കനുസരിച്ചുള്ള കെട്ടിടങ്ങളും അതിനുവേണ്ട സജ്ജീകരണങ്ങളും ഒരു കാലത്ത് അവിടെയുണ്ടായിരുന്നു. ഇപ്പോൾ ബാക്കിയുള്ള കെട്ടിടത്തിന്റെ തെക്കു ഭാഗത്ത് ഒരു തൊഴുത്ത് കിഴക്കേ മതിലിനോടു ചേർന്ന് തെക്കു വടക്കായി അതിഥികളുടെ ഉപയോഗത്തിനായി മറ്റൊരു കെട്ടിടം. മദ്ധ്യത്തിൽ ഒരു തളവും ഇരു വശങ്ങളിൽ രണ്ടു മുറികളും, തളത്തിന്റെ പടിഞ്ഞാറു ഭാഗത്ത് ഒരു വാതിലുമുള്ളതായിരുന്നു ആ കെട്ടിടം. ഈ കെട്ടിടങ്ങളെല്ലാം ഉൾക്കൊള്ളിച്ച് ഒരു വലിയ മതിൽ, കിഴക്കേ മതിലിൽ മേൽപുരയോടുകൂടിയ പടിപ്പുര, യക്ഷിപ്പറമ്പ്, സർപ്പക്കാവ്, താമരക്കുളം എന്നിവയെല്ലാമുള്ളതായിരുന്നു വയൽവാരം വീട്. ഇന്ന് ഗുരുമന്ദിരം ഒഴിച്ച് മറ്റെല്ലാം നാമാവശേഷമായി.[2]

**ഗുരുദേവന്റെ കുടുംബം**

ഗുരുദേവൻ ജനിച്ചത് വയൽവാരം വീട്ടിലാണെങ്കിലും മണയ്ക്കൽ ക്ഷേത്രത്തിനു പടിഞ്ഞാറുവശത്തുള്ള ഇലഞ്ഞിക്കൽ വീടാണ് അവിടുത്തെ തറവാട്. അവരുടെ കുടുംബം വകയാണ് ഏകദേശം അഞ്ഞൂറ് വർഷം പഴക്കമുള്ള ഇലഞ്ഞിക്കൽ ദേവീക്ഷേത്രം. ക്ഷേത്രത്തിനു വടക്കു വശത്തായിട്ടാണ് ഇലഞ്ഞിക്കൽ ഭവനം. അന്നത്തെ രീതിക്കനുസരിച്ചുള്ള സാമാന്യം വലിയ വീടായിരുന്നു അത്. ഇവർ മയ്യനാട്ടില്ലക്കാർ ആയിരുന്നു. അക്കാലത്ത് ഈഴവരെ നാല് ഇല്ലക്കാരായി തരംതിരിച്ചിരുന്നു. ചോഇല്ലം, പള്ളിച്ചൽ ഇല്ലം, മൂട്ടില്ലം, മയ്യനാട്ടില്ലം. ഇല്ലം നോക്കിയാണ് കുടുംബമഹിമ നിശ്ചയിച്ചിരുന്നതും വിവാഹബന്ധത്തിൽ ഏർപ്പെട്ടിരുന്നതും. ഗുരുദേവന്റെ പൂർവികർ സംസ്കൃത ഭാഷാപണ്ഡിതന്മാരായിരുന്നു. അദ്ധ്യാപക വൃത്തിയിൽ അദ്വിതീയരായിരുന്ന അവർക്ക് വൈദ്യം, ജ്യോതിഷം മുതലായവയിലും വ്യുൽപത്തിയുണ്ടായിരുന്നു. ഇലഞ്ഞിക്കൽ കുടുംബത്തിലെ വലിയ കാരണവർ ആയിരുന്നു കൊച്ചനാശാൻ.[3] അദ്ദേഹത്തിനു മുൻപുള്ളവരെക്കുറിച്ച് അറിയാൻ കഴിഞ്ഞിട്ടില്ല. എഴുത്തൻ കൊച്ചനാശാൻ എന്ന പേരിലാണ് അദ്ദേഹം അറിയപ്പെട്ടിരുന്നത്. താളിയോലകളിൽ ഗ്രന്ഥങ്ങൾ പകർത്തി എഴുതുന്നതിൽ അദ്ദേഹത്തിനുണ്ടായിരുന്ന സാമർത്ഥ്യം കൊണ്ടാണ് ആ പേരു കിട്ടിയത്. ആശാൻ പകർത്തി എഴുതിയ ഗ്രന്ഥങ്ങൾ തിരുവനന്തപുരം, ചിറയിൻകീഴ്, നെയ്യാറ്റിൻകര എന്നീ സ്ഥലങ്ങളിൽ പല വീടുകളിലും ഇന്നും ഉണ്ടെന്നാണ് കേൾവി. അദ്ദേഹം ഒരു നിത്യബ്രഹ്മചാരി കൂടിയായിരുന്നു.



ഗുരുവിന്റെ മാതാമഹൻ നായാട്ടിൽ സമർത്ഥ നായിരുന്നു എന്നും കേരള വർമ്മവലിയകോയി തമ്പുരാനുമായി ചേർന്ന് ചെമ്പഴന്തിയിൽ നായാട്ടുകൾ നടത്തിയിട്ടുണ്ടെന്നും ഗുരുതന്നെ പല അവസരങ്ങളിലും പറഞ്ഞിട്ടുണ്ട്. അദ്ദേഹം ഭാര്യാസമേതം ഇലഞ്ഞിക്കൽ ഭവനത്തിനു സമീപം മുട്ടിയാട്ട് എന്ന ഭവനത്തിലാണ് താമസിച്ചിരുന്നത്. തടിയിൽ കൊത്തുപണികളോടുകൂടി തീർത്ത ആ ഭവനം ഇപ്പോഴും വളരെ ഭംഗിയായി സൂക്ഷിച്ചിരിക്കുന്നു. ഈ ദമ്പതിമാർക്കു ഏഴ്മക്കൾ. ഇവരിൽ ഏറ്റവും മൂത്തത് രാമൻ വൈദ്യരും ഇളയത് കൃഷ്ണൻ വൈദ്യരുമായിരുന്നു. ഇടയ്ക്കുള്ള അഞ്ചു പെൺമക്കളിൽ മൂത്തതായിരുന്നു ഗുരുവിന്റെ മാതാവായ കുട്ടിയമ്മ. കുട്ടികളെല്ലാം കാലത്തിനൊത്ത സംസ്കാരവും വിദ്യയും സമ്പാദിച്ചു വളർന്നുവന്നു. ആൺകുട്ടികൾ രണ്ടുപേരും സംസ്കൃതം അഭ്യസിച്ചശേഷം ആയുർവേദം പഠിച്ച് അതിൽ വിദഗ്ദ്ധരായി. ഇവർ പ്രഗല്ഭരായ അദ്ധ്യാപകരും ജ്യോതിഷികളുമായിരുന്നു. രാമൻ വൈദ്യർ ഒറ്റിയായി ലഭിച്ച വയൽവാരം വീട്ടിൽ ഭാര്യാസമേതം താമസിച്ചു. ഇന്ന് ചെമ്പഴന്തി എസ്. എൻ. കോളേജ് സ്ഥിതി ചെയ്യുന്ന സ്ഥലത്തിനടുത്ത് കിഴക്കേവിള വീട്ടിലായിരുന്നു കൃഷ്ണൻ വൈദ്യർ താമസിച്ചിരുന്നത്. ഇന്നും ആ കെട്ടിടമുണ്ട്. അവർ തങ്ങളുടെ വിദ്യകൊണ്ട് ചെമ്പഴന്തിയിലും പരിസരങ്ങളിലും പ്രസിദ്ധരായി.

**ഇലഞ്ഞിക്കൽ ക്ഷേത്രം**

ഇലഞ്ഞിക്കൽ ക്ഷേത്രത്തിലെ ആരാധനാമൂർത്തി ഭദ്രകാളിയാണ്. ശ്രീകോവിലിനുള്ളിൽ വിഗ്രഹമില്ല. പീഠം മാത്രമേയുള്ളൂ.

1102-ൽ കുടുംബ സ്വത്തുക്കൾ ഭാഗം വച്ചപ്പോൾ ഇലഞ്ഞിക്കൽ ക്ഷേത്രവും അതിനോടു ചേർന്നുള്ള 10 സെന്റ് സ്ഥലവും നാരായണഗുരുവിന്റെ പേരിൽ എഴുതാനായിരുന്നു ബന്ധുക്കളുടെ തീരുമാനം. ക്ഷേത്രം എല്ലാവരുടെയും ആരാധനയ്ക്കായി പൊതുവായി നിലനിറുത്തി ഭരണം ഒരാളെ ഏല്പിച്ചാൽ മതി എന്നായിരുന്നു ഗുരുവിന്റെ അഭിപ്രായം. അതനുസരിച്ചു കൊല്ല വർഷം 1102-ാം മാണ്ട് മേടമാസം 2-ാം തീയതി 3819-ാം നമ്പരായി കഴക്കൂട്ടം സബ്രജിസ്റ്റർ കച്ചേരിയിൽ രജിസ്റ്റർ ചെയ്ത പ്രമാണപ്രകാരം ക്ഷേത്രവും, ദേവസ്വം സ്വത്തും പൊതുവായി വയ്ക്കുകയും ഭരണാവകാശം അന്നു കുടുംബത്തിലുണ്ടായിരുന്ന സ്ത്രീകളിൽ ഏറ്റവും പ്രായം കൂടിയ ആളായിരുന്ന പാർവ്വതിയെ ഏല്പിക്കുകയും ചെയ്തു. ആധാരത്തിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു.

"പരദേവതാസ്ഥലം നമ്മുടെ പൊതുവിൽവച്ചു പട്ടികയിൽ ചേർത്തിരിക്കുന്നതും 3-ാം പേരുകാരിയെ ഏല്പിക്കുന്നതുമായ തെക്കതു ഓടു മേഞ്ഞു അറ്റകുറ്റ പണിതീർപ്പിച്ചു ബ്രഹ്മശ്രീ നാരായണഗുരുസ്വാമി തൃപ്പാദങ്ങളുടെ പടം പ്രതിഷ്ഠിച്ചു മൂന്നാം പേരുകാരിയെ ഏല്പിക്കുന്നതിനായി ഒന്നാം പേരുകാരനെ ചുമതലപ്പെടുത്തിയിരിക്കുന്നു. മൂന്നാം പേരുകാരി (പാർവ്വതി) വസ്തുവിന്റെ ആദായത്തിൽ പ്രതിദിനം വിളക്ക് വയ്പ്പ് മുതലായതു നടത്തിക്കൊള്ളേണ്ടതും അവരുടെ മരണശേഷം സ്ത്രീകളിൽ പ്രായകൂടുതൽ ഉള്ള അംഗം ആ പട്ടികവസ്തുവെ കൈവശപ്പെടുത്തി നിർവിഘ്നം ടി കാര്യം നടത്തിക്കൊള്ളണം."

1986-ൽ ഇലഞ്ഞിക്കൽ ക്ഷേത്രത്തിന്റെ പുനഃരുദ്ധാരണം നടന്നു. ദേവീപീഠം ഇപ്പോഴും അതേ സ്ഥാനത്തുതന്നെയുണ്ട്. ക്ഷേത്രത്തിനകത്തുള്ള ഇലഞ്ഞിമരച്ചുവട്ടിൽ നാഗരെ വച്ച് ആരാധിക്കുന്നു. 1996-ൽ ഗണപതി വിഗ്രഹംകൂടി പ്രതിഷ്ഠിച്ചു. കുംഭമാസത്തിലെ തിരുവാതിര നാളിലാണ് ഉത്സവം.

ചെമ്പഴന്തിയിലെ പുരാതനവും പ്രശസ്തവുമായ രണ്ട് ദേവാലയങ്ങളാണ് മണയ്ക്കൽ ഭഗവതീക്ഷേത്രവും അണിയൂർ ഭഗവതിക്ഷേത്രവും. ഗുരുദേവന്റെ ജനനത്തിനു ഒരു നൂറ്റാണ്ടു മുമ്പുവരെ വേണാട് രാജ്യത്തിന്റെ നിയന്ത്രണം എട്ടുവീട്ടിൽ പിള്ളമാർ എന്നറിയപ്പെട്ടിരുന്ന നായർ പ്രഭുക്കന്മാരുടെയും, മാടമ്പിമാരുടെയും, പത്മനാഭസ്വാമിക്ഷേത്രത്തിന്റെ ഭരണം നടത്തിയിരുന്ന പോറ്റിമാരുടെയും കൈകളിലായിരുന്നു. എട്ടുവീട്ടിൽ പിള്ളമാരിൽ ഒരാളായ ചെമ്പഴന്തി പിള്ളയുടേതായിരുന്നു ചെമ്പഴന്തി ഗ്രാമം. അവരിൽ പ്രമുഖനായ ചെമ്പഴന്തി പിള്ളയുടെ താമസം കല്ലറത്തല വീട്ടിലായിരുന്നു. അദ്ദേഹത്തിനായിരുന്നു ഭരണാധികാരം. ആയുധപ്പുരയും ഇലങ്കവും കുടുംബക്ഷേത്രവുമൊക്കെ അവിടെയായിരുന്നു. ഇളയമുറക്കാരനായിരുന്നു കരംപിരിക്കൽ തുടങ്ങിയവ നിർവ്വഹിച്ചിരുന്നത്. അദ്ദേഹത്തിന്റെ താമസം കണ്ണങ്കരവീട്ടിലായിരുന്നു. പെൺവഴി ഭരണാധികാരി താമസിച്ചിരുന്നത് അലിയാവൂർ ചെമ്പകമംഗലത്തും.[4] ശ്രീബാലമാർത്താണ്ഡവർമ്മ





(കൊല്ലവർഷം 1728 - 1758) ഭരണം ഏറ്റപ്പോൾ ക്ഷീണിച്ചിരുന്ന രാജശക്തിയെ പരിപുഷ്ടമാക്കി. രാജസ്ഥാപനത്തെ എതിർത്ത പ്രഭുശക്തിയെ നാമാവശേഷമാക്കി. ചെറിയ ഒരു രാജ്യമായിരുന്ന വേണാടിനോട് മറ്റ് രാജ്യങ്ങളെക്കൂടെ ചേർത്തു സാമാന്യം വലിയ തിരുവിതാംകൂർ സംസ്ഥാനം സ്ഥാപിച്ചു. ഉൽകൃഷ്ടമായ ഭരണകൂടം ഏർപ്പെടുത്തി.[5] അതോടെ പിള്ളമാർക്ക് രാജാവിനോട് നീരസം തോന്നുകയും അദ്ദേഹത്തെ വധിക്കാൻ ശ്രമിക്കുകയും ചെയ്തു. രാജഭക്തരായ ജനങ്ങളുടെ സഹായവും സ്വന്തം ബുദ്ധിസാമർത്ഥ്യവും സാഹസികതയും കൊണ്ടാണ് രാജാവിന് ആപത്തുകളെ അതിജീവിക്കുവാൻ കഴിഞ്ഞത്. ഒരിക്കൽ ശത്രുവലയിൽ അകപ്പെട്ടു മാർത്താണ്ഡ വർമ്മ മഹാരാജാവ് പ്രാണരക്ഷാർത്ഥം ഓടി എത്തിയത് ചെമ്പഴന്തിപിള്ളയുടെ ഒരു ശാഖാവീടായ അലിയാവൂർ ചെമ്പകമംഗലത്തായിരുന്നു. അവിടത്തെ അമ്മ കല്യാണിക്കുട്ടിപിള്ളയ്ക്ക് രാജാവിനോട് വാത്സല്യം തോന്നുകയും സ്വന്തം മുറിയിൽ അഭയം നൽകുകയും ചെയ്തു. അന്നു രാത്രിയിൽ വെള്ളായണിക്കു സമീപമുള്ള കരിമഠത്തിൽവച്ച് രാജാവിനെ വധിക്കുവാനായിരുന്നു എട്ടുവീട്ടിൽ പിള്ളമാർ തീരുമാനിച്ചിരുന്നത്. യാത്ര പുറപ്പെടുന്നതിനു മുൻപ് സഹോദരിയുടെ അനുഗ്രഹം വാങ്ങുന്നതിനായി ചെമ്പഴന്തിയിലെ കണ്ണങ്കരവീട്ടിലെ മൂത്തപിള്ള ചെമ്പകമംഗലത്തെത്തി. കല്യാണിക്കുട്ടിപിള്ള തന്റെ സഹോദരനോട് രാജാവിനെ വധിക്കാൻ ശ്രമിക്കുകയോ ഉപദ്രവിക്കുകയോ ചെയ്യരുതെന്ന് അപേക്ഷിക്കുകയും, മേലിൽ അങ്ങനെ ചെയ്യുകയില്ലെന്ന പിള്ളയെക്കൊണ്ട് ശപഥം ചെയ്യിപ്പിക്കുകയും ചെയ്തു. ചെമ്പഴന്തിപിള്ളയുടെ തറവാട്ടിലെ കാരണവന്മാരും ചാരിയാംകോട്ടു വിളയിലെ ഈഴവപ്രമാണികളും തികഞ്ഞ സൗഹൃദത്തിലാണു കഴിഞ്ഞിരുന്നത്. അതുകൊണ്ടുതന്നെ അന്നു രാജാവിനെ രക്ഷപ്പെടുത്താൻ നടന്ന ശ്രമങ്ങളിൽ മാടനാശാന്റെ മാതുലനായ ചാരിയാംകോട് ശങ്കു ആശാനും പ്രധാന പങ്കുവഹിച്ചിട്ടുണ്ട്. മഹാരാജാവിനെ രക്ഷപ്പെടുത്തിയതിനു പ്രതിഫലമായി കൊട്ടാരംവക മണയ്ക്കൽ ക്ഷേത്രവും അതോടു ബന്ധപ്പെട്ട കുറേ വസ്തുക്കളും ശങ്കു ആശാന്റെ കുടുംബത്തിനും കണ്ണങ്കര വീട്ടുകാർക്കും കൂട്ടുപട്ടയമായി ലഭിച്ചു. ക്ഷേത്രത്തിന്റെ പൂജാദികർമ്മങ്ങൾ ശങ്കു ആശാന്റെ കുടുംബക്കാർ നിർവ്വഹിച്ചു. എങ്കിലും മറ്റു ക്ഷേത്ര കാര്യങ്ങളും ഉത്സവാഘോഷങ്ങളുമെല്ലാം ഇരുകൂട്ടരും സഹകരിച്ചു നടത്തിവന്നു. അമ്പലത്തിനു മുമ്പിൽ രണ്ടു കളിത്തട്ടുകൾ ഉണ്ടായിരുന്നു. ഒന്നു നായർ പ്രമാണിമാർക്കും മറ്റേത് ഈഴവർക്കും. ഈ കളിത്തട്ടുകളിലിരുന്നാണു ക്ഷേത്രകാര്യങ്ങൾ ചർച്ച ചെയ്തിരുന്നത്. ക്ഷേത്രഭരണത്തിൽ പിൻതലമുറക്കാരായ ചിലർ ഉണ്ടാക്കിയ അനാവശ്യകലഹങ്ങൾ കാരണം ഇരു കൂട്ടരും തമ്മിൽ അകന്നു. ഓരോരുത്തരും കൈവശംവച്ച് അനുഭവിച്ചുപോന്ന വസ്തുവകകളും ക്ഷേത്രസ്വത്തുക്കളും സ്വന്തമാക്കി അവർ അന്യോന്യം വിട്ടു പിരിഞ്ഞു. ക്ഷേത്രവും അതോടു ബന്ധപ്പെട്ട കുറച്ചു വസ്തുക്കളും ഗുരുവിന്റെ പിതാവിന്റെ വീട്ടുകാർക്ക് ലഭിച്ചു.

**ഗുരുവിന്റെ പേർക്ക് ദാനാധാരം**

ശങ്കു ആശാന്റെ കുടുംബത്തിലെ ഒടുവിലത്തെ അംഗമായ കൊച്ചപ്പി ചെമ്പഴന്തി മണയ്ക്കൽ ക്ഷേത്രത്തിനും വസ്തുവകകൾക്കും മേൽ അവർക്കുണ്ടായിരുന്ന ജന്മാവകാശം കൊല്ലവർഷം 1101 ധനുമാസം 7-ാം തീയതി 1731-ാം നമ്പരായി ഗുരുവിന്റെ പേർക്ക് ദാനാധാരം എഴുതി രജിസ്റ്റർ ചെയ്തു. ഈ അവസരത്തിൽ ഗുരുദേവൻ കുളത്തൂർ കോലത്തുകര ക്ഷേത്രത്തിൽ വിശ്രമിക്കുകയായിരുന്നു. കൊച്ചപ്പിയും കൂട്ടരും കുളത്തൂർ ചെന്ന്, ഗുരുദേവൻ ചെമ്പഴന്തിയിൽ എഴുന്നള്ളി ആധാരം സ്വീകരിക്കണമെന്ന് അപേക്ഷിച്ചു. ഗുരുദേവൻ അപേക്ഷ നിരാകരിച്ചില്ല. അവിടുത്തെ ആഘോഷപൂർവ്വം എതിരേറ്റു സ്വീകരിക്കുന്നതിനും ജനങ്ങൾക്ക് വിഭവസമൃദ്ധമായ സദ്യ നടത്തുന്നതിനുമുള്ള ഏർപ്പാടുകൾ ചെയ്ത് അടുത്ത ദിവസം തന്നെ അവരെല്ലാവരും മണയ്ക്കൽ ക്ഷേത്രത്തിൽ കാത്തിരുന്നു. എന്നാൽ മൂന്നാം ദിവസം പ്രഭാതത്തിലാണ് ശിഷ്യന്മാരായ ഏതാനും സന്ന്യാസിമാരോടുകൂടി ഗുരുദേവൻ മണയ്ക്കൽ ക്ഷേത്രത്തിൽ എത്തിയത്. ശ്രീ. വിളയിൽ വിളാകത്തു കൊച്ചപ്പി വിനയപൂർവ്വം ആധാരവും ക്ഷേത്രത്തിന്റെ താക്കോലും ഗുരുദേവ സന്നിധിയിൽ വച്ചു തൊഴുതു.

ക്ഷേത്രത്തിലെ ശാന്തിക്കാരനായിരുന്നാണു വൈദ്യർ ക്ഷേത്രം തുറന്നു. ഗുരുകല്പനപ്രകാരം നിക്ഷേപങ്ങൾ തിട്ടപ്പെടുത്തി. അന്ന് രാത്രിയിൽ ആരുംതന്നെ ക്ഷേത്രപരിസരത്തു



ണ്ടായിരിക്കരുതെന്നു ഗുരുദേവൻ കല്പിച്ചു.

രാത്രിയിൽ ഗുരുദേവൻ ക്ഷേത്രപരിസരത്തുള്ള കളിത്തട്ടിൽ കിടന്നു. അർദ്ധരാത്രി പ്രപഞ്ചം നിദ്രയിൽ ലയിച്ച നേരത്ത് ഗുരു ക്ഷേത്രത്തിൽ കടന്നു; ഒരു മതിൽക്കെട്ടിനുള്ളിൽ അടുത്തടുത്തായി അല്പം ചില വ്യത്യാസങ്ങളോടുകൂടിയതും ഒരേ വലുപ്പത്തിൽ മരത്തിൽ ചുവരും കൂരയുമായി പണിതിരുന്നതുമായ രണ്ടു ക്ഷേത്രങ്ങളാണ് അവിടെ ഉണ്ടായിരുന്നത്. ഇന്ന് അവിടെ കാണുന്ന ക്ഷേത്രത്തിൽ ഭദ്രകാളീ വിഗ്രഹവും മറ്റേതിൽ ദേവീ വിഗ്രഹം ആയിരുന്നു എന്നും, വീരഭദ്രന്റെ വിഗ്രഹമായിരുന്നു എന്നും രണ്ടു പക്ഷമുണ്ട്. വ്യക്തമായ രേഖകൾ ഒന്നുംതന്നെ ലഭ്യമല്ല. ഗുരുദേവൻ ഭദ്രകാളീ വിഗ്രഹം എടുത്തുമാറ്റി. ശില്പകലാ വിശേഷത്തോടുകൂടിയ കാളീവിഗ്രഹം ക്ഷേത്രത്തിനകത്ത് വടക്കു ഭാഗത്ത് ഇപ്പോഴും ഉണ്ട്. വിഗ്രഹം വച്ചിരുന്ന കരിങ്കൽ പീഠം ശ്രീകോവിലിനു പുറത്തു വടക്കുവശത്തു കിടപ്പുണ്ട്. മറ്റേ ക്ഷേത്രത്തിനകത്തുണ്ടായിരുന്ന വിഗ്രഹം ധർമ്മതീർത്ഥർ സ്വാമികളുടെ ഭരണകാലത്ത് ദാരുശില്പകലയുടെ വൈശിഷ്ട്യം പ്രദർശിപ്പിക്കാനായി ഏതോ മ്യൂസിയത്തിനു കൊടുത്തു എന്നാണ് കേൾവി. വിഗ്രഹം ഇരുന്ന ഗർഭഗൃഹത്തിലാണ് ഘോഷയാത്രയ്ക്കും മറ്റും എഴുന്നള്ളിക്കുന്ന ഗുരുദേവന്റെ ഒരു പൂർണ്ണകായ ചിത്രം ഇപ്പോൾ വച്ചിരിക്കുന്നത്.

ക്ഷേത്രത്തിൽ ഉണ്ടായിരുന്ന ഗണപതി വിഗ്രഹം എടുത്തു മാറ്റിയിട്ടില്ല. ഈ ഗണപതി വിഗ്രഹം അവധൂതകാലത്തു ഗുരു പ്രതിഷ്ഠിച്ചതാണ് എന്നാണ് വിശ്വസിച്ചു പോരുന്നത്. പണ്ട് കാലത്ത് ഇവിടെ ഗണപതി വിഗ്രഹം ഇല്ലായിരുന്നു. കുറച്ചുകാലം ഒരു സന്ന്യാസി സന്ധ്യാവേളകളിൽ മണയ്ക്കൽ ക്ഷേത്രത്തിൽ വരുമായിരുന്നു. ഒരു ദിവസം അദ്ദേഹം ശാന്തിക്കാരനോടു പറഞ്ഞു "ഇവിടെ ഒരു ഗണപതിയുടെ പ്രതിഷ്ഠ ആവശ്യമാണ്. ഒരുക്കങ്ങളെല്ലാം ചെയ്താൽ ഞാൻ വിഗ്രഹംകൊണ്ടു വന്നു പ്രതിഷ്ഠ നടത്താം." സന്ന്യാസിയുടെ നിർദ്ദേശപ്രകാരം നിശ്ചയിച്ച ദിവസം പ്രതിഷ്ഠയ്ക്കുള്ള ഒരുക്കങ്ങളെല്ലാം നാട്ടുകാർ ചെയ്തു. നിർദ്ദിഷ്ട സമയത്തുതന്നെ സന്ന്യാസി വിഗ്രഹവുമായി എത്തി. പ്രതിഷ്ഠാ കർമ്മത്തിനായി ക്ഷേത്രത്തിൽ പ്രവേശിച്ച അദ്ദേഹത്തെ പിന്നീട് ആരും കണ്ടിട്ടില്ല.

ഈ സന്ന്യാസി നാരായണഗുരു ആയിരുന്നു എന്നാണ് വിശ്വാസം. അവിടുന്ന് അവധൂതകാലത്തു ശ്രീകാര്യത്തിനു സമീപം ചാവടിമുക്കിൽ ഗാന്ധിപുരം പ്യാരിക്കുന്നത്തുവീട്ടിൽ കിട്ടൻ വൈദ്യന്റെയും ഭഗവതി അമ്മയുടെയും വീടിന്റെ തെക്കതിൽ ഇടയ്ക്കിടയ്ക്കു വന്നിരിക്കുമായിരുന്നു. ഭഗവതി ഗുരുദേവന്റെ കുടുംബാംഗമായിരുന്നു. ആ വീട്ടിന് സമീപത്തായിരുന്നു നെയ്യാറ്റിൻകര താലൂക്കിൽ കരിങ്കുളത്തു ഉറക്കിണറ്റടി വീട്ടിലെ മാത താമസിച്ചിരുന്ന കിഴക്കേവിള വീട്. സന്ന്യാസി ഭഗവതി അമ്മയുടെ വീട്ടിൽ വരുമ്പോഴെല്ലാം കിഴക്കേവിളയും സന്ദർശിക്കുമായിരുന്നു. ഗണപതി ഭക്തയായിരുന്ന മാത വീട്ടിൽ ഒരു ഗണപതി വിഗ്രഹം വച്ചു ദിവസവും പൂജ നടത്തിയിരുന്നു. ഒരു ദിവസം സന്ന്യാസി മാതയോടു പറഞ്ഞു "കുറച്ചു നാൾ കഴിയുമ്പോൾ ഇവിടെ ആൾതാമസം ഇല്ലാതെ വരും. ഗണപതിക്കു പൂജ മുടങ്ങും. അതുകൊണ്ട് ഈ വിഗ്രഹം മണയ്ക്കൽ ക്ഷേത്രത്തിലേക്കു കൊടുക്കണം." ആ അമ്മ സന്തോഷപൂർവം അതു സമ്മതിച്ചു. അവിടെ ഇരുന്ന ഗണപതി വിഗ്രഹമാണ് സന്ന്യാസി എടുത്തുകൊണ്ടുപോയി മണയ്ക്കൽ ക്ഷേത്രത്തിൽ പ്രതിഷ്ഠിച്ചത്. സന്ന്യാസിയുടെ പ്രവചനംപോലെ തന്നെ അധികം താമസിയാതെ മാതയുടെ കുടുംബം കുട്ടികളുടെ വിദ്യാഭ്യാസ സൗകര്യാർത്ഥം തിരുവനന്തപുരം സിറ്റിയിലേക്കു താമസം മാറുകയും ചെയ്തു.

ഇന്ന് മണയ്ക്കൽ ക്ഷേത്രത്തിൽ ഗുരുവിന്റെ പ്രതിമയാണ് വച്ചാരാധിക്കുന്നത്. ക്ഷേത്രത്തിന് മുമ്പിൽ മണ്ഡപവും ക്ഷേത്രനടയിൽ കൊടിമരവും ഉണ്ട്.

മണയ്ക്കൽ ക്ഷേത്രത്തിന് അഭിമുഖമായി കുറച്ചകലെ ഒരു സരസ്വതീക്ഷേത്രമുണ്ട്. ശിവഗിരി ശാരദാദേവിയുടെ ചിത്രമാണ് ഇവിടെ വച്ച് ആരാധിക്കുന്നത്.

പണ്ട് മണയ്ക്കൽ ക്ഷേത്രത്തിനു തെക്കു വശത്തായി ഒരു ലോവർ പ്രൈമറി സ്കൂൾ നടത്തിയിരുന്നു. പിന്നീട് അതു ഗവൺമെന്റിന് വിട്ടുകൊടുത്തു. ഗവൺമെന്റ് സ്കൂളിനു സ്വന്തമായി സ്ഥലം വാങ്ങി കെട്ടിടം പണിത് പ്രവർത്തനം അവിടേയ്ക്ക് മാറ്റിയപ്പോൾ സ്കൂൾ മുമ്പ് പ്രവർത്തിച്ചിരുന്ന സ്ഥലവും കെട്ടിടവും ശ്രീനാരായണ ധർമ്മസംഘത്തിന് വിട്ടുകൊടുത്തു.





ഇപ്പോൾ മണയ്ക്കൽ ക്ഷേത്രവും ഗുരുമന്ദിരവും ദേവസ്വം സ്വത്തുക്കളുമെല്ലാം ശ്രീനാരായണ ധർമ്മസംഘം ട്രസ്റ്റിന്റെ അധീനതയിലാണ്.

**ഗുരുദേവന്റെ പിതാവ് മാടനാശാന്റെ കുടുംബം**

ഗുരുദേവന്റെ പിതാവ് മാടനാശാൻ ചെമ്പഴന്തിയിൽ നിന്നും അര മൈൽ വടക്ക് കട്ടച്ചൽ ചെമ്മംകോട് ചാരിയാംകോട്ടു വിളാകം എന്ന ധനപുഷ്ടിയുള്ള പുരാതന കുടുംബത്തിലെ അംഗമാണ്. ആ കുടുംബത്തിലെ അംഗങ്ങളെല്ലാം നല്ല വിദ്യാസമ്പന്നരും സമർത്ഥരുമായിരുന്നു. സംസ്കൃതം വൈദ്യം തുടങ്ങിയ വിഷയങ്ങളിൽ സാമാന്യം പാണ്ഡിത്യം സമ്പാധിച്ചവരും. കുടിയാശാന്മാരായി അവർ പഠിപ്പിച്ചും അഭ്യസിപ്പിച്ചും വന്നതുകൊണ്ട് അവരെ പണ്ടേ ആശാന്മാർ എന്ന് വിളിച്ചുവന്നു. ഒരു കാലത്ത് കേരളം ഭരിച്ചിരുന്ന സവർണ നാടുവാഴികൾ ഈഴവരെ അവർണ്ണ വർഗത്തിൽ ഉൾപ്പെടുത്തുകയും ഗവൺമെന്റ് ഉദ്യോഗങ്ങൾ കൊടുക്കാനോ പബ്ലിക് സ്കൂളിൽ പ്രവേശിപ്പിക്കാനോ പാടില്ലയെന്ന് ചട്ടം ഉണ്ടാക്കുകയും ചെയ്തു. അതു നിമിത്തം മിക്ക ഈഴവ കുടുംബങ്ങളിലേയും വിദ്യാഭ്യാസം സിദ്ധിച്ച വ്യക്തികൾ പ്രത്യേകം പള്ളിക്കൂടങ്ങളിൽ വച്ചും സ്വന്തം വീടുകളിൽ ഇരുത്തിയും കുഞ്ഞുങ്ങളെ സംസ്കൃതം, മലയാളം, കാവ്യം, വൈദ്യം, ജ്യോതിഷം മുതലായവ പഠിപ്പിച്ചു വന്നു. ഒപ്പം കായികാഭ്യാസവും പരിശീലിപ്പിച്ചിരുന്നു. ഇപ്രകാരം പഠിപ്പിക്കുന്നവരെയെല്ലാം അക്കാലത്ത് ആശാന്മാർ എന്ന് വിളിച്ചു വന്നു. അങ്ങനെയാണ് ഈഴവരുടെ ഇടയിൽ ആശാന്മാർ അധികമായി ഉണ്ടാകാൻ ഇടയായത്. മാടനാശാന്റെ മാതുലനായ ശങ്കു ആശാനും പ്രസിദ്ധനായിരുന്നു. അദ്ദേഹത്തിന്റെ കുടുംബത്തിലെ പൂർവ്വികരായ സ്ത്രീകളും വിദ്യാസമ്പന്നകളായിരുന്നു. രാമായണം, ഭാഗവതം മുതലായവ നല്ല രാഗങ്ങളിൽ ഭംഗിയായി വായിച്ച് അർത്ഥം പറയാൻ തക്ക പ്രാപ്തി പണ്ടുമുതലേ അവർക്ക് ഉണ്ടായിരുന്നു. മാടനാശാന്റെ ഇളയമ്മ പാർവ്വതിയെ ഡച്ചുകാരുടെ കണക്കപിള്ളയായിരുന്ന ചിറയിൻകീഴ്കാരൻ വൈരവൻ കല്യാണം കഴിച്ചത് അവരുടെ വായന കേട്ട് ഇഷ്ടപ്പെട്ടാണ് എന്നാണ് കേൾവി. ഡച്ചുകാരുടെ അധീനതയിൽ ആയിരുന്ന അഞ്ചുതെങ്ങിലെ ഗോഡൗണിൽ കണക്കപ്പിള്ളയായിരുന്നു വൈരവൻ അദ്ദേഹം കുരുമുളക്, ഇഞ്ചി എന്നിവ ശേഖരിക്കുന്നതിനായി ചെമ്പഴന്തി കട്ടച്ചൽ തുടങ്ങിയ സ്ഥലങ്ങളിൽ സന്ദർശിക്കുമായിരുന്നു. അദ്ദേഹം താമസിച്ചിരുന്ന ഡച്ചുകാരുടെ വക വീട് നെടുങ്കണ്ട ഉടയാൻകുഴി ഇപ്പോഴുമുണ്ട് വൈരവന്റെ കൊച്ചുമകനാണ് പിൽക്കാലത്ത് നാരായണഗുരുവിന്റെ ശിഷ്യനായിരുന്ന ഗോവിന്ദൻ ജഡ്ജി. മാടനാശാന്റെ അനിയൻ കൊച്ചുമാടനാശാന്റെ പുത്രനാണ് പൗഡിക്കോണത്ത് പുതുവൽ വീട്ടിലെ പ്രസിദ്ധ വൈദ്ധ്യനായ ശ്രീ. രാമൻ. അദ്ദേഹത്തിന്റെ പുത്രൻ ആർ. നാരായണൻ അറിയപ്പെടുന്ന ഒരു സംസ്കൃത പണ്ഡിതനായിരുന്നു. മാടനാശാന്റെ കുടുംബക്കാർ മൂട്ടില്ലക്കാരായിരുന്നു. പഴയ കുടുംബവീട് ഇന്നില്ല. സ്വന്തമായി ക്ഷേത്രവും കുളവും സർപ്പക്കാവുമെല്ലാം ഉണ്ടായിരുന്ന തറവാട്ടിലെ ഏകദേശം 500 വർഷം പഴക്കമുള്ള തെക്കത് ഇന്നും ഭംഗിയായി സൂക്ഷിച്ചിട്ടുണ്ട്. പക്ഷേ സർപ്പക്കാവും നാഗരൂട്ടും മറ്റും ഇന്ന് നടക്കുന്നില്ല.

**മാടനാശാൻ - കുട്ടിയമ്മ**

മാടനാശാൻ മഹാപണ്ഡിതനും തേജസ്വിയുമായിരുന്നു. കുട്ടികളെ പഠിപ്പിക്കുക എന്ന വൃത്തിയിൽ ഏർപ്പിട്ടിരുന്നതുകൊണ്ട് ആശാൻ എന്ന് അറിയപ്പെട്ടു. കുട്ടിയമ്മ അതീവ ഭക്തിയും കാരുണ്യവും ശാന്തതയും ഉള്ള സ്ത്രീയായിരുന്നു. ഈ ദമ്പതികൾ താമസിച്ചിരുന്നത് മണയ്ക്കൽ ക്ഷേത്രത്തിനു പടിഞ്ഞാറായി ചാരിയാട്ടു കുളത്തിന് സമീപം കൊച്ചുവിള വീട്ടിലാണ്. മുട്ടിയാട്ട് വീട്, കിഴക്കേവിള എന്നിവയെപ്പോലെ ഒരു നിരവ് വീടായിരുന്നു അതും. ആ വീടിപ്പോഴില്ല കുട്ടിയമ്മയ്ക്ക് പ്രസവമടുത്തപ്പോൾ മൂത്ത കാരണവാരായ രാമൻ വൈദ്യരും ഭാര്യയും താമസിച്ചിരുന്ന വയൽവാരം വീട്ടിലേക്ക് അവരെ കൂട്ടികൊണ്ട് വന്നു. അങ്ങനെയാണ് ഋഷീശ്വരനായ ഗുരുദേവൻ പിറന്നുവീഴാനുള്ള ഇടമായി തീരാൻ ഇന്നുനാം കാണുന്ന ഓലമേഞ്ഞ ചെറിയ കെട്ടിടത്തിന് ഭാഗ്യം ലഭിച്ചത്.

കൊല്ല വർഷം 1032 ചിങ്ങമാസത്തിൽ നാലാം ഓണ ദിവസം ഒരു മഹാപുരുഷൻ - ശ്രീനാരായണ ഗുരു അവതരിച്ചു. ബ്രാഹ്മമുഹൂർത്തത്തിൽ മൂന്നുമുറി കുരവ വയൽവാരം വീടിന്റെ അന്തരീക്ഷത്തെ മുഖരിതമാക്കി. വയൽവാരത്ത് വീട്ടിൽ ഒരു ആൺകുട്ടി ജനിച്ചു എന്നുള്ളതിന്റെ വിളംബരം വയൽവാരം വീടിന്



സമീപമുള്ള കണ്ണംകരവീട്ടിൽ താമസിച്ചിരുന്ന മൂത്തപിള്ളയ്ക്ക് ജ്യോതിഷം വശമുണ്ടായിരുന്നു. കുരവകേട്ട് ജനനസമയം അദ്ദേഹം ഗണിച്ചു നോക്കി. "ഈ കുഞ്ഞ് ലോകാരാധ്യനായ ഒരു മഹാനാവും" എന്നായിരുന്നു മൂത്തപിള്ളയുടെ പ്രവചനം. നേരം പുലർന്നതിനുശേഷം സന്തോഷവാർത്ത അറിയിക്കാൻ മാടനാശാൻ കണ്ണങ്കരവീട്ടിൽ ചെന്നു. പിള്ള തന്റെ പ്രവചനം ആവർത്തിച്ചു. " 16 വയസ്സുവരെ വളർത്താം, പിന്നെ നിങ്ങൾക്ക് കിട്ടുകയില്ല" എന്നു കൂടി പറഞ്ഞു. കുഞ്ഞ് അസാധാരണ തേജസ്വീ ലക്ഷണയുക്തൻ . ശിശു സഹജമായ സ്വഭാവങ്ങളൊന്നും ആ കുഞ്ഞിനുണ്ടായിരുന്നില്ല. മുലപ്പാലിന് വേണ്ടി ഒന്നു ഞരങ്ങുകപോലും ചെയ്തില്ല. പരിശോധനയിൽ കുഞ്ഞിന് യാതൊരു കുഴപ്പവും കണ്ടതുമില്ല എല്ലാവർക്കും പരിഭ്രമമായി. കരയാത്ത കുഞ്ഞിന്റെ കഥ ചെമ്പഴന്തിയിലും പരിസരപ്രദേശത്തുമുള്ള ജനങ്ങൾക്ക് അത്ഭുതമുളവാക്കിയ ഒരു സംഭവമായിരുന്നു. വയൽവാരത്ത് വീട്ടിൽ ജനിച്ച ഈ കുഞ്ഞാണ് പിൽക്കാലത്ത് ജ്ഞാനോദയം ഉണ്ടായി വിശ്വഗുരുവായ ശ്രീനാരായണ ഗുരു.

ശാസ്ത്ര യുഗത്തിലെ ഋഷിയാണ് ശ്രീനാരായണ ഗുരു. സത്യദർശനം ഉണ്ടായ ആളാണ് ഋഷി ഭാരതത്തിലെ ഋഷിമാർക്ക് വെളിപ്പെട്ട് കിട്ടിയ സത്യദർശനം ഉൾവെളിവാണ്. സത്യത്തെ സംബന്ധിച്ചുള്ള സുനിശ്ചിതവും സുവ്യക്തവുമായ കാഴ്ചയാണ് ഉപനിഷത്തുക്കളിൽ രേഖപ്പെടുത്തിയിരിക്കുന്നത്. ഉപനിഷത്തുകളിലെ സത്യദർശനത്തിലെ അന്തിമസ്ഥാനം അദ്വൈതാനുഭൂതിയാണെന്ന് കണ്ടെത്തി, പരമമായി സത്യവും ഞാനും രണ്ടല്ല എന്ന് ആനുഭൂതികമായി അറിഞ്ഞ്. ആ അറിവിനെ സ്വന്തം ശൈലിയിൽ ആധുനിക മനുഷ്യന് മനസ്സിലാകുന്ന രീതിയിൽ സ്വന്തം കൃതികളിൽ. ശ്രീനാരായണ ഗുരു അവതരിപ്പിച്ചു. അവയിൽ ഉപനിഷത്ത് ഋഷിമാരുടെ ഉൾക്കാഴ്ചയുടെ തെളിമ കാണാം. ആധുനിക ചിന്തകന്റെ ശാസ്ത്രീയതയും നിഷ്കൃഷ്ടതയും കാണാം. മലയാളം, സംസ്കൃതം, തമിഴ് എന്നിവയിൽ 60 തോളം കൃതികൾ ഗുരുദേവൻ രചിച്ചിട്ടുണ്ട്.

പരമമായ അറിവിലെ എല്ലാറ്റിനുമുപരിയായി കൈക്കൊള്ളുവാനുള്ള പുത്തൻ അനുശാസനമാണ് ഗുരുദേവൻ നൽകിയത്. ആ അറിവാണ് നാം ഓരോരുത്തരുമായും ലോകമായും സർവ്വതുമായും ഭവിച്ചിരിക്കുന്നത്. ഈ അറിവിനെ അറിയുന്നവൻ അറിവായി മാറും. അറിയുന്നത് അറിവിൽ അമർന്ന് അത് മാത്രമായി തീരും. ഗുരുദേവൻ അറിവ് എന്ന പേരിൽ ഒരു കൃതി തന്നെ രചിച്ചിട്ടുണ്ട്. പല മനശാസ്ത്രജ്ഞന്മാരും പാശ്ചാത്യ ചിന്തകന്മാരും ബോധത്തെക്കുറിച്ച് പഠനങ്ങൾ നടത്തിയിട്ടുണ്ടെങ്കിലും ആർക്കും സുവ്യക്തമായ ഒരു തീരുമാനത്തിലെത്താൻ സാധിച്ചിട്ടില്ല. അറിവ് എന്ന കൃതിയിലെ 15 പദ്യങ്ങളിലായി ഗുരുദേവൻ നൽകുന്ന ഉൾക്കാഴ്ച മനുഷ്യന്റെ ചിന്തയുടെ ഇതുവരെ സംഭവിച്ചിട്ടില്ലാത്ത ഒന്നാണ് എന്ന് പറയുന്നത് ഒട്ടും അതിശയോക്തി ആവുകയില്ല. വേദാന്തത്തിന് തന്നെ തനിമയുണ്ടാക്കി കൊടുക്കുന്ന ഗുരുവിന്റെ ഒരു സംഭാവനയാണ് ഈ ചെറുകൃതി. അക്ഷരമായ അറിവിന്റെ അവതാരമായിരുന്നു. ഗുരുദേവൻ അറിവ് വെളിച്ചമാണ് പ്രകാശമാണ്. ആ മഹാതേജസ്വിന്റെ പ്രഭ ലോകത്താകമാനമുള്ള ജനഹൃദയങ്ങളിൽ ചൊരിഞ്ഞുകൊണ്ട് സത്യസന്ധമായി ഗുരുദേവൻ ഇന്നും നിലകൊള്ളുന്നു.

(നാല്പതു വർഷം മുമ്പ് ലേഖിക ഗവേഷണ വിദ്യാർത്ഥിയായിരുന്നപ്പോൾ ഗുരുദേവനുമായി വളരെയടുത്ത് പരിചയമുണ്ടായിരുന്ന കാരണവന്മാരിൽ നിന്നും ചോദിച്ചു മനസ്സിലാക്കിയതാണ് ലേഖനത്തിന് ആധാരമായ വിവരങ്ങൾ)

✧

**പണം ഒരിടത്ത് വച്ചിരുന്നാൽ ഇരിക്കുകയില്ല.**
**അധികമായാൽ അവിടെ കലഹവും ഉണ്ടാകും.**





# 'ധർമ്മ ആയുർവ്വേദ'



## (ഗുരുസാക്ഷാത്ക്കാരം)



നാൽപ്പത്തിയഞ്ചു വർഷങ്ങൾക്കു മുമ്പു തിരുവനന്തപുരം ജില്ലയിൽ ശ്രീകാര്യം പഞ്ചായത്തിൽപ്പെട്ട അയിരൂപ്പാറ എന്ന സ്ഥലത്ത് ഗുരുവരുൾ പ്രകാരം ഉദയം ചെയ്തതാണ് ധർമ്മ മിഷൻ എന്ന ആതുരസേവന കേന്ദ്രം.

ശ്രീനാരായണ ധർമ്മ മിഷൻ എന്ന പേരിൽ സ്ഥാപിതമായ ഈ പ്രസ്ഥാനം - വർക്കല ശിവഗിരി ശ്രീനാരായണ മിഷന്റെ ആവിർഭാവത്തോടെ ധർമ്മ മിഷൻ എന്ന പേര് സ്വീകരിച്ചു. ഇന്ന് രാജ്യത്തിനകത്തും പുറത്തും അറിയപ്പെടുന്ന ധർമ്മ ആയുർവേദയുടെ ഹെഡ് ഓഫീസ് ആണ് ധർമ്മമിഷൻ.

നൂറ്റാണ്ടുകൾക്കു മുമ്പ് പിറവിയെടുത്ത പാരമ്പര്യ ചികിത്സാസ്ഥാപനം നിരന്തരമായ കർമ്മ ചൈതന്യത്തിൽ നിന്നും പുണ്യം പേറി നിലനിന്നു വരുന്നു. ദശാബ്ദങ്ങളുടെ പഴക്കം പറയാൻ കഴിയുന്ന ഒന്നാണ് നൂറ്റാണ്ടുകളുടെ പ്രവൃത്തി പരിചയമുള്ള ധർമ്മ ആയൂർവ്വേദ ഫാമിലി.

തിരുവനന്തപുരം ആയൂർവ്വേദ കോളേജിൽ നിന്നും ബിരുദവും ബിരുദാനന്തര ബിരുദവും നേടിയ മക്കൾ രണ്ടും, ഗവൺമെന്റ് ഹൈസ്ക്കൂൾ ഡെപ്യൂട്ടി എച്ച്. എം. ആയി റിട്ടയർ ചെയ്ത ശ്രീമതി. എൻ.ബി. ലളിതാഭായിയും ഉൾക്കൊള്ളുന്നതാണ് ഈ ചെറു കുടുംബം.

ശാന്തിഗിരി മഠാധിപതി ബ്രഹ്മശ്രീ കരുണാകരഗുരുവിന്റെ പ്രത്യക്ഷത്തിലുള്ള അനുഗ്രഹം നേടി ആയൂർവ്വേദ ചികിത്സാരംഗത്തു പ്രവർത്തിച്ചു വരുന്നതാണ് ഈ ഫാമിലി.

കഴിഞ്ഞ 15 വർഷങ്ങൾക്കു മുമ്പ് മരുത്വാമല അടിവാരത്തു ആരംഭിച്ച 'ധർമ്മ ആയൂർവ്വേദ ആശ്രമം' അതിന്റെ ലക്ഷ്യവും സാക്ഷാത്ക്കാരവും :-

അപൂർവ്വങ്ങളായ മൂലികകളെ കണ്ടെത്തി വളർത്താനും സങ്കല്പ പ്രാർത്ഥനയാൽ ശക്തിപ്പെടുത്തി എടുക്കുന്നതിനുമുള്ള ആ - ശ്രമമാണ് - ധർമ്മ ആയൂർവ്വേദ ആശ്രമം കൊണ്ട് ലക്ഷ്യമിടുന്നത്.



ശ്രീനാരായണ ഗുരുവിന്റെ പൈതൃകത്തിൽപ്പെട്ട് അനുഗ്രഹീതമായ ധർമ്മ, ഫാമിലി അതിന്റെ പിൻതുടർച്ചയെന്നോണം ശാന്തിഗിരി ഗുരുവിന്റെ അനുഗ്രഹാശിസ്സുകളോടെ പ്രവർത്തിച്ചു വളർന്നുകൊണ്ടേയിരിക്കുന്നു.

**ഡോ. ഡി. ബാഹുലേയൻ** (Rtd. S.M.O)

ചെയർമാൻ & ചീഫ് ഫിസിഷ്യൻ, ധർമ്മ ആയൂർവ്വേദ





# ശ്രീനാരായണഗുരുദേവന്റെ കുടുംബ പശ്ചാത്തലം

സച്ചിദാനന്ദസ്വാമി

**കുലം പവിത്രം ജനനീ കൃതാർത്ഥാ**
**വസുന്ധരാ പുണ്യവതീച തേന**
**അപാരസച്ചിത് സുഖസാഗരേണ**
**ലീനം പരേബ്രഹ്മണി യസ്യ ചേത :**

ശ്രീനാരായണാവതാരം കൊണ്ട് കേരളമിന്ന് ഭുവനപ്രസിദ്ധമായ പുണ്യഭൂമിയായി മാറി. അതുപോലെ ഗുരുവിന്റെ ആവാസകേന്ദ്രങ്ങളായ ചെമ്പഴന്തിയും ശിവഗിരിയും ജന കോടികളുടെ തീർത്ഥാടനകേന്ദ്രങ്ങളും. അവിടുത്തെ മാതാപിതാക്കൾ എത്രയും ധന്യരും അഭിവന്ദ്യരുമായിത്തീർന്നുവല്ലോ. അനുദിനമെന്നോണം ഗുരുവിന്റെ ജീവിതവും ദർശ നവും സർവ്വത്ര വ്യാപ്തമായിക്കൊണ്ടിരിക്കുന്നു. ആ ജീവിതദർശനമിന്ന് എങ്ങും സുവി ദിതമാണ്. എന്നാൽ ഗുരുദേവ ചരിത്രകാരന്മാർക്ക് കണ്ടെത്തുവാൻ സാധിക്കാത്ത ഏറെ യേറെ ഏടുകൾ ഇനിയും ഗുരുദേവ ചരിത്രത്തിലുണ്ട്. അക്കൂട്ടത്തിലൊന്നാണ് ഗുരുദേ വന്റെ കുടുംബപശ്ചാത്തലം. ചെമ്പഴന്തിയിൽ മാടനാശാന്റെയും കുട്ടിയമ്മയുടേയും മക നായി 'ശ്രീനാരായണഗുരു' ജനിച്ചു. എന്നിങ്ങനെ ഒഴുക്കൻ മട്ടിൽ പറഞ്ഞു പോകാനേ മിക്ക ഗുരുദേവ ചരിത്രകാരന്മാരും ശ്രദ്ധിച്ചിട്ടുള്ളൂ. ഈ ലേഖകൻ ഗുരുദേവന്റെ മാതാ പിതാക്കളെക്കുറിച്ചും കുടുംബപശ്ചാത്തലത്തെക്കുറിച്ചും തെല്ലൊന്നു പഠിക്കുവാൻ ശ്രമം ചെയ്തപ്പോൾ ശേഖരിച്ച ചരിത്രശകലങ്ങളിൽ ചിലത് ഇവിടെ കുറിക്കുകയാണ്. ഈ ലേഖനത്തിൽ ഗുരുവിന്റെ അഭിവന്ദ്യ പിതാവായ മാടനാശാനെയും കുട്ടിയമ്മയേയും കേന്ദ്രബിന്ദുവാക്കി ചില വിവരങ്ങൾ മാത്രമേ എഴുതുന്നുള്ളു.

**ചെമ്പഴന്തിയും മണയ്ക്കലും**

ഒരു കാലത്ത് ചെമ്പഴന്തിപ്പിള്ളമാർ എന്ന വീരശൂരപരാക്രമികളുടെ അപദാനങ്ങൾ കൊണ്ടായിരുന്നു 'ചെമ്പഴന്തി' പ്രശസ്തമായത്. നാട്ടുപ്രഭുക്കന്മാരായിരുന്ന ചെമ്പഴന്തി പ്പിള്ളമാർ രാജകുടുംബവുമായുള്ള ബന്ധം കൊണ്ടും ആഭിജാത്യം ആയോധനപാടവം എന്നിവ കൊണ്ടും പ്രശസ്തരുമായിരുന്നു. ഇവരിലൂടെ ചരിത്രത്തിൽ ഇടം തേടി. എന്നാൽ പിന്നീട് ഗുരുദേവന്റെ തൃപ്പാദപത്മങ്ങൾ പതിഞ്ഞ് വിശുദ്ധമായിത്തീർന്ന ചെമ്പഴന്തി അവിടുത്തെ തിരുനാമധേയത്തിൽ ജനകോടികളുടെ പുണ്യസ്ഥലിയായ തീർത്ഥാടന കേന്ദ്രമായി മാറി. ചെമ്പഴന്തി എന്ന നാമം പിന്നീടുണ്ടായതാണ്. ഒരു കാലത്ത് കിഴക്ക് പൗഡിക്കോണമെന്നും പടിഞ്ഞാറ് മണയ്ക്കൽ എന്ന പേരിലുമാണ് അറിയപ്പെട്ടിരുന്ന ത്. ആദ്യകാലത്തെ കണ്ടെഴുത്തുകളിൽ ചെമ്പഴന്തി എന്നല്ല മണയ്ക്കൽ എന്നാണ് എഴുതിയിരുന്നത് എന്ന് കാണുന്നു. മണയ്ക്കലെന്നത് അവിടെയുണ്ടായിരുന്ന പുരാത നമായ ഒരു ഈഴവതറവാടായിരുന്നു. ഇന്നും പഴമക്കാർ ഗുരുദേവന്റെ ജന്മഭൂമി ഉൾപ്പെ ടുന്ന ആ പ്രദേശത്തെ 'മണയ്ക്കൽ' എന്നു വിളിച്ചുപോരുന്നുണ്ട്. അതു പോലെ ഗുരു ദേവന്റെ കുടുംബ ക്ഷേത്രമെന്നറിയപ്പെട്ടിരുന്ന ദേവാലയവും മണയ്ക്കൽ ഭഗവതി ക്ഷേത്രം എന്നായിരുന്നു അറിയപ്പെട്ടിരുന്നത്.



**കുടുംബചരിത്രം**

ഒരു മഹാപുരുഷനെ ലോകത്തിനു സംഭാവന ചെയ്ത ആ കുടുംബത്തിലെ മാതാവിന്റെയും പിതാവിന്റെയും പൂർവ്വികർ ഒരു പോലെ താത്വി കരും വിദ്വാന്മാരും പരോപകാരികളുമായിരുന്നു. പരിഷ്കൃതാശയരും പൂതാത്മാക്കളുമായിരുന്ന അവർ ആത്മീയ പാരമ്പര്യം പുലർത്തിപ്പോരുന്ന വരായിരുന്നു.

യാസ്മരണകളിൽ "ധീരശൂരപരാക്രമിയായും അക്ഷീണനുമായ ഒരു മഹാനായി" ഈ പിതാമ ഹനെ വിലയിരുത്തീട്ടുണ്ട്. അദ്ദേഹത്തിനുണ്ടായി രുന്ന ഏഴു മക്കളിൽ ഏറ്റവും മൂത്തത് കൊച്ചുരാ മൻ വൈദ്യരും ഏറ്റവും ഇളയതു കൊച്ചു കൃഷ്ണൻ വൈദ്യരുമായിരുന്നു. ശേഷം അഞ്ചു പെൺമക്കളിൽ മൂത്തതായിരുന്നു കുട്ടിയമ്മ. ഇതിൽ കൊച്ചുരാമൻ വൈദ്യരും കൊച്ചുകൃ

**പരോപകാരിയും പണ്ഡിതനും സാത്വികനുമായ മാടനാശാൻ വ്രതാനുഷ്ഠാന ങ്ങളിലും പ്രത്യേകം നിഷ്ഠയുള്ളയാളായിരുന്നു. സുഭഗനും സുശീലനുമായ മാടനാ ശാൻ പുണ്യദിനങ്ങളിൽ വ്രതാനുഷ്ഠാനങ്ങളുടെ ഭാഗമായി ദാനധർമ്മാദികൾ നിർവ്വിഘ്നം നടത്തിപ്പോന്നിരുന്നു. പരോപകാരിയായിരുന്ന അദ്ദേഹത്തെ ജാതിമ തവ്യത്യാസമില്ലാതെ ഏവരും ബഹുമാനിച്ചിരുന്നു. ഒരിയ്ക്കൽ മണയ്ക്കൽ ക്ഷേത്ര ത്തിൽ ഒരു ലഹള സംബന്ധിച്ച് അന്വേഷിച്ചു വന്ന പേഷ്ക്കാർ സൂര്യനാരായണ അയ്യർ മാടനാശാനുമായി സംസാരിച്ചതിനുശേഷം "മാടനാശാൻ യോഗ്യനാണ്" എന്നഭിപ്രാ യപ്പെട്ട് അദ്ദേഹത്തിന്റെ മൊഴിയുടെ അടിസ്ഥാനത്തിൽ കേസ്സു തള്ളുകയുണ്ടായി.**

ഗുരുദേവന്റെ അമ്മയുടെ അമ്മാവനായ കൊച്ചനാശാൻ നൈഷ്ഠിക ബ്രഹ്മചാരിയും പര മസാത്വികനുമായിരുന്നെന്ന് നാം അറിയുന്നുണ്ട്. അദ്ദേഹത്തിന് ഗുരുദേവനുമായി നല്ല സാദൃശ്യ മുണ്ടായിരുന്നുവെന്ന് പറയപ്പെടുന്നു. മണയ്ക്കൽ ഭഗവതി ക്ഷേത്രത്തിലെ പ്രതിഷ്ഠ നടത്തിയത് ഈ കൊച്ചനാശാനാണെന്ന് പറയപ്പെടുന്നു. നാട്ടു കാർക്കെല്ലാം പ്രിയങ്കരനായിരുന്ന ഈ മഹാൻ അതിതേജസ്വിയായിരുന്നുവെന്നും പറയപ്പെടു ന്നു.

ഗുരുദേവൻ അവതരിച്ചതും വയൽവാരം വീട്ടി ലായിരുന്നുവെങ്കിലും ശരിയായ കുടുംബം മണ യ്ക്കൽ ക്ഷേത്രത്തിന് പടിഞ്ഞാറുഭാഗത്തുണ്ടാ യിരുന്ന ഇലഞ്ഞിയ്ക്കൽ തറവാടായിരുന്നു. ഗുരു ദേവന്റെ മാതാമഹൻ താമസിച്ചിരുന്നത് ഇലഞ്ഞി യ്ക്കൽ തറവാടിനോട് ചേർന്ന് 'മുട്ടിയാട്ടിൽ' എന്ന ഭവനത്തിലായിരുന്നു. ആയോധന കലയിലും നായാട്ടിലും പ്രാവീണ്യം സിദ്ധിച്ചിരുന്ന അദ്ദേഹം കേരളവർമ്മത്തമ്പുരാനുമൊത്ത് നായാട്ടിൽ ഏർപ്പെട്ടിരുന്നതായി കാണുന്നു. തമ്പുരാന്റെ മൃഗ

ഷ്ണൻ വൈദ്യരും സംസ്കൃതം, വൈദ്യം, ജ്യോതിഷം തുടങ്ങിയവയിൽ നിപുണന്മാരായിരു ന്നു. സമർത്ഥനായ കൃഷ്ണൻ വൈദ്യരാകട്ടെ പരോപകാരിയും, പൊതുകാര്യപ്രസക്തനും, നാട്ടു കാർക്കെല്ലാം എത്രയും സമാദരണീയനുമായിരു ന്നു. മുട്ടിയാട്ടുവീട്ടിലെ കുട്ടിയമ്മയെ കൊച്ചുവിള യിൽ മാടനാശാൻ വിവാഹം ചെയ്തു. തുടർന്ന് കുട്ടിയമ്മ വയൽവാരം വീട്ടിലേയ്ക്ക് താമസം മാറ്റി. കൊച്ചുകൃഷ്ണൻ വൈദ്യർ മണയ്ക്കൽ ക്ഷേത്രത്തിനും കിഴക്കുവശത്തുള്ള കിഴക്കേവിള വീട്ടിലും ഏറ്റവും മൂത്തയാളായ കൊച്ചുരാമൻ വൈദ്യർ ഇലഞ്ഞിക്കൽ വീട്ടിലുമാണ് താമസിച്ചി രുന്നത്. ഇതിൽ - രാമൻ വൈദ്യർ വയൽവാരം വീട്ടിലായിരുന്നു താമസിച്ചിരുന്നതെന്നും ഗർഭവതി യായ കുട്ടിയമ്മയെ വയൽവാരത്തേക്കു പ്രസവ ത്തിനും മറ്റുമായി കൂട്ടിക്കൊണ്ടു വന്നതാണെന്നും അങ്ങിനെയാണ് കുട്ടിയമ്മ വയൽവാരം ഭവന ത്തിൽ സ്ഥിരതാമസമായതപസ്സിന്റെ ഫലമെ ന്നോണം ഒത്തുചേർന്നവരാണ് കുട്ടിയമ്മയും മാട നാശാനുമെന്ന് അവരുടെ ജീവിതം നമ്മെ പഠിപ്പി





തെന്നും വേറൊരു പക്ഷവുമുണ്ട്.

വയൽവാരം ഭവനം ഇലഞ്ഞിക്കൽ ഭവനത്തിന് ഒറ്റിയായിരുന്നു. ഗുരുദേവന്റെ മൂന്നു സഹോദരിമാരും താമസിച്ചിരുന്നത് വയൽവാരത്തു തന്നെയായിരുന്നു. പിന്നീട് മണയ്ക്കൽ വീട്ടിലെ കാരണവരായ ഈച്ചുവൈദ്യൻ എന്നയാൾ വയൽവാരം ഭവനത്തിന്റെ ഒറ്റി ഒഴിപ്പിച്ചു വസ്തു കൈവശപ്പെടുത്തി. അതോടെ ഗുരുവിന്റെ സഹോദരിമാർ ശിവഗിരിയിലെത്തി 'ഗുരുദേവനോട്' സങ്കടം പറഞ്ഞു "അവർക്കു മതിയായില്ലേ" എന്നു മാത്രം ഗുരു പറഞ്ഞു. താമസിയാതെ ഈച്ചുവൈദ്യർക്ക് പല അസുഖങ്ങളും ബുദ്ധിമുട്ടുകളും സംഭവിക്കുകയും അദ്ദേഹം പ്രായശ്ചിത്തമായി ഒറ്റി തിരികെ കൊടുക്കുകയും ചെയ്തുവത്രേ. അന്നവിടെ താമസിച്ചിരുന്നത് ഗുരുവിന്റെ ഇളയസഹോദരി മാതയും കുടുംബവുമായിരുന്നു. ഭവനങ്ങളും വസ്തുവും ഗുരുവിനു സമർപ്പിച്ചുവെങ്കിലും സഹോദരിയും കുടുംബവും അവിടെ ത്തന്നെ താമസിച്ചുകൊള്ളാൻ ഗുരുദേവൻ അനുവാദം നൽകി. പിന്നീട് ഭഗവാന്റെ മഹാസമാധി കഴിഞ്ഞ് ധർമ്മ സംഘം - സ്വാമി ധർമ്മതീർത്ഥരെ കാര്യദർശിയായി നിയോഗിച്ചുകൊണ്ട് - ഏറ്റെടുത്തപ്പോഴാണ് സഹോദരിയും കുടുംബാംഗങ്ങളും ഗുരുഭവനത്തിൽ നിന്നും താമസം മാറിയത്. ഒറ്റിപ്പണമായി 500 രൂപ സ്വാമി ധർമ്മതീർത്ഥർ അവർക്ക് നൽകിയതായും കാണുന്നു. മാത്രമല്ല വയൽവാരം ഭവനത്തിൽ പല അവസരങ്ങളിലും ദിവ്യമായ ചൈതന്യത്തിന്റെ സ്ഫുരണവും ദിവ്യമായ ചില നാദങ്ങളും അവിടെ താമസിച്ചിട്ടുള്ളവർ കാണുകയും കേൾക്കുകയുമുണ്ടായിട്ടുള്ളതായും പറഞ്ഞു പോരുന്നു. ആ പുണ്യഗൃഹം ഗുരുവിനും ശിവഗിരിക്കും സമർപ്പിക്കുവാനുള്ള കാരണങ്ങളിൽ ഒന്ന് അതാണെന്നും പറയപ്പെടുന്നു.

പലരും ധരിച്ചിട്ടുള്ളതുപോലെ വയൽവാരം വീട് കേവലമൊരു ഓലക്കുടിൽ മാത്രമല്ല. ഇന്നു കാണുന്ന ആ ഭവനം വലിയൊരു ഗൃഹത്തിന്റെ ഭാഗം മാത്രമാണ്. പഴയ തറവാടുകളിൽ കാണാമായിരുന്ന അറപ്പുരയും, കിഴക്കതും, പടിപ്പുരയും, അതിഥി മന്ദിരവും, നടുത്തളവും എല്ലാറ്റിനും പുറമേയായി വലിയൊരു മതിലും, മേൽപ്പുരയോട് കൂടിയ പടിവാതിലും തുളസിത്തറയും, നാഗത്തറയും, കുളവുമെല്ലാം ഒത്തുചേർന്ന വലിയൊരു ഗൃഹമായിരുന്നു വയൽവാരത്തുഭവനം. അതിൽ ഗുരുദേവജന്മഗൃഹം കഴിച്ച് ബാക്കിയുള്ളതെല്ലാം നാമാവശേഷമായി. അതെങ്കിലും ശേഷിച്ചത് ലോകരുടെ ഭാഗ്യവിശേഷമായി. 'ജാതിക്കും മതത്തിനും പങ്കിടാൻ കഴിയാത്ത ആ പുണ്യഗേഹത്തിന്റെ ചുമരുകൾ ചാണകം മെഴുകിയ നിലയിലാണ് ഇന്ന് കാണപ്പെടുന്നത്. എന്നാൽ ഒന്നു ശ്രദ്ധിച്ചാൽ നല്ല ബലമേറിയ കുമ്മായക്കൂട്ടോടു കൂടിയ ഭിത്തിയുടെ പുറമേയാണ് ചാണകം മെഴുകിയിരിക്കുന്നതെന്ന് കാണാനാകും. മൂന്നുമുറികളോടുകൂടിയ ആ പുണ്യഗൃഹത്തിന് അകത്തും വെളിയിലുമായി അഞ്ചു വാതിലുകളുണ്ട്. ഏതാണ്ട് നാലടിയോളം ഉയരമേ കട്ടിളവാതിൽപടികൾക്കുള്ളു - അയിത്തജാതിക്കാരുടെ വീടുകൾ അങ്ങിനെയേ നിർമ്മിക്കാവൂ - അതും പണ്ട് ജാത്യാചാരത്തിന്റെ ഭാഗമായിരുന്നുവത്രേ. ഗുരുദേവൻ ഒരിക്കൽ ശ്രീ. ഭാർഗ്ഗവൻ വൈദ്യരോട് അരുളി ചെയ്തു. "നീ വയൽവാരത്തു പോയോ? ആ വീട്ടിൽ കയറിയോ? നിനക്ക് തലമുട്ടിയോ? ". അഞ്ചടിക്കാരൻ പോലും കുനിഞ്ഞു നമസ്കരിച്ചു മാത്രമേ ആ പുണ്യഗൃഹത്തിൽ കയറുവാനാകൂ . ഏതായാലും ഏതൊരു ദേവാലയത്തേക്കാളും പരമവിശുദ്ധവും ആരാധനീയവുമായ പുണ്യനികേതമായി വായൽവാരം ഭവനം.

വയൽവാരം ഭവനത്തിനു കിഴക്കേ കശാലയ്ക്കു സമീപം ഒരു പർണ്ണശാലയുണ്ടായിരുന്നു. അവിടെയായിരുന്നു ആ വലിയ ഗൃഹത്തിന്റെ പടിപ്പുര നിന്നിരുന്നതെന്ന് അറിയുന്നു. പർണ്ണശാലയ്ക്കു മുകൾ ഭാഗത്തായി സന്യാസിമാർക്കും, അതിഥികൾക്കും താമസിക്കുന്നതിനായി ഒരു മഠം പണിതിരുന്നു. അതു പരിഷ്കരിച്ചാണ് പഴയ ഓഫീസിന്റെ പുറകിലായി ഇപ്പോൾ കാണുന്ന മന്ദിരം. ഗുരുദേവന്റെ ഗൃഹസ്ഥശിഷ്യന്മാരിൽ ഒരാളും, ചെമ്പഴന്തിപ്പിള്ളമാരുടെ കുടുംബാംഗവുമായിരുന്ന ഡോ. കെ.ജി. ഗോപാലപിള്ളയുടെ പിതാവ് ശ്രീ. പട്ടാഴി ഗോപാലപിള്ളയാണ് ഈ മഠം പണികഴിപ്പിച്ച് ഗുരുദക്ഷിണയായി 'ഗുരുകുല' ത്തിന് സമർപ്പിച്ചത്.

**പിതാവിന്റെ കുടുംബവും മണയ്ക്കൽ ക്ഷേത്രവും**

ഗുരുദേവന്റെ അച്ഛന്റെ അമ്മാവൻ ശങ്കു ആശാൻ എന്ന മഹാനായിരുന്നു. പണ്ഡിതൻ, പരോപകാരി എന്നീ തലങ്ങളിലും അദ്ദേഹം ഏറെ പ്രസിദ്ധനായിരുന്നു. രാമായണം, ഭാരതം,



ഭാഗവതം തുടങ്ങിയ ആധ്യാത്മിക ഗ്രന്ഥങ്ങൾ വിവിധ രാഗങ്ങളിൽ വായിച്ച് അർത്ഥം പറയുവാൻ ശ്രീ. ശങ്കു ആശാന് നല്ല സാമർത്ഥ്യമുണ്ടായിരുന്നു എന്ന് സ്വാമി ധർമ്മാനന്ദജി അഭിപ്രായപ്പെടുന്നു. ഗുരുദേവന്റെ പൂർവ്വികരുടെ കുടുംബക്ഷേത്രമായിരുന്നല്ലോ മണയ്ക്കൽ ഭഗവതി ക്ഷേത്രം. നാടുവാണിരുന്ന മാർത്താണ്ഡവർമ്മ മഹാരാജാവിനെ ഗൂഢമായ ഒരു വധശ്രമത്തിൽ നിന്നും ശ്രീ. ശങ്കു ആശാനും മറ്റും ചേർന്ന് രക്ഷപ്പെടുത്തുകയുണ്ടായി. അതിന് മഹാരാജാവ് നൽകിയതാണത്രെ പ്രസ്തുത ക്ഷേത്രം, ക്ഷേത്രത്തിന്റെ പകുതി അവകാശം എട്ടുവീട്ടിൽപിള്ളമാരിൽ ഒരു കൂട്ടരായ ചെമ്പഴന്തി കണ്ണങ്കര വീട്ടുകാർക്കും നൽകിയത്രെ. (സ്വാമി ധർമ്മാനന്ദജി എഴുതിയ ജീവിതചരിത്രം) ശ്രീ. ശങ്കു ആശാൻ മാത്രമല്ല അദ്ദേഹത്തിന്റെ സഹോദരിമാരും (മാടനാശാന്റെ അമ്മയും പെടും) വിദ്യാസമ്പന്നരും സാത്വികരുമായിരുന്നത്രേ. ഈശ്വരവിശ്വാസവും സൽസ്വഭാവവും ആചാരാനുഷ്ഠാനശുഭ്രതയും ആ വീട്ടുകാർക്കൊക്കെയും ഉണ്ടായിരുന്നു.

**കൊച്ചുവിളയിൽ മാടനാശാൻ**

പാട്ടത്തിൽ കുടുംബം, പൗഡിക്കോണം കുടുംബം, ചെമ്മൺകോട് കുടുംബം എന്നിങ്ങനെ മൂന്ന് ശാഖകളായി പിരിഞ്ഞു നിന്ന തറവാടായിരുന്നു പൂർവ്വികരുടേത്. ഇതിൽ ചെമ്മൻകോട് കുടുംബത്തിലെ അംഗമാണ് ഗുരുവിന്റെ അഭിവന്ദ്യപിതാവായ കൊച്ചുവിളയിൽ മാടനാശാൻ. മണയ്ക്കലിൽ നിന്നും ഉദ്ദേശം ഒരു കിലോമീറ്റർ ദൂരെയായിരുന്നു. ചെമ്മൻകോട് കട്ടച്ചൽ ചാരിയാട്ടുവിളാകം തറവാട് സമ്പൽ സമൃദ്ധമായിരുന്നു. അവരുടെ പൂർവ്വീക കുടുംബം ഉളിയാഴ്ത്തുറ കേളമംഗലം ക്ഷേത്രത്തിന് സമീപമായിരുന്നു. സാമാന്യം സാമ്പത്തികശേഷിയുള്ള ഒരു കുടുംബമായിരുന്നു അത്. 1100 പറനിലം മാടനാശാന്റെ കുടുംബത്തിന് ഉണ്ടായിരുന്നതായി അറിയുന്നു. സാത്വികതയും വിദ്യാസമ്പന്നതയും നല്ല സാമ്പത്തികശേഷിയുള്ളതുമായ ഒരു കുടുംബത്തിലെ അംഗമായിരുന്നു മാടനാശാനെന്ന് ഇതിൽ നിന്നും മനസ്സിലാക്കാം. മാടനാശാന്റെ ശരീരപ്രകൃതിയെക്കുറിച്ച് ശ്രീ ധർമ്മാനന്ദ സ്വാമി ഇപ്രകാരം എഴുതുന്നു. "മാടനാശാൻ ദീർഘകായനും പഴുത്ത ചെറുനാരങ്ങയുടെ നിറത്തിനൊത്ത ശോഭയുള്ളവനുമായിരുന്നുവെന്നും നേരിൽ കണ്ടിട്ടുള്ളവരെല്ലാം പറഞ്ഞുകേട്ടിട്ടുണ്ട്. കുടിയാശാന്റെ നിലയിൽ കുഞ്ഞുങ്ങളെ കുടിപ്പള്ളിക്കൂടത്തിൽ പഠിപ്പിച്ചുവന്നതു കൊണ്ടാണ് 'ആശാൻ' എന്നു വിളിച്ചുവന്നത്."

പരോപകാരിയും പണ്ഡിതനും സാത്വികനുമായ മാടനാശാൻ വ്രതാനുഷ്ഠാനങ്ങളിലും പ്രത്യേകം നിഷ്ഠയുള്ളയാളായിരുന്നു. സുഭഗനും സുശീലനുമായ മാടനാശാൻ പുണ്യദിനങ്ങളിൽ വ്രതാനുഷ്ഠാനങ്ങളുടെ ഭാഗമായി ദാനധർമ്മാദികൾ നിർവ്വിഘ്നം നടത്തിപ്പോന്നിരുന്നു. പരോപകാരിയായിരുന്ന അദ്ദേഹത്തെ ജാതിമതവ്യത്യാസമില്ലാതെ ഏവരും ബഹുമാനിച്ചിരുന്നു. ഒരിയ്ക്കൽ മണയ്ക്കൽ ക്ഷേത്രത്തിൽ ഒരു ലഹള സംബന്ധിച്ച് അന്വേഷിച്ചു വന്ന പേഷ്ക്കാർ സൂര്യനാരായണ അയ്യർ മാടനാശാനുമായി സംസാരിച്ചതിനു ശേഷം "മാടനാശാൻ യോഗ്യനാണ്" എന്നഭിപ്രായപ്പെട്ട് അദ്ദേഹത്തിന്റെ മൊഴിയുടെ അടിസ്ഥാനത്തിൽ കേസ്സു തള്ളുകയുണ്ടായി. മാടനാശാനെക്കുറിച്ച് ശ്രീ. നടരാജഗുരു രേഖപ്പെടുത്തുന്നത് എത്രയും ശ്രദ്ധേയമാണ്. "ഗുരുവിന്റെ വന്ദ്യപിതാവ് വെറുമൊരു കൃഷിക്കാരൻ മാത്രമായിരുന്നില്ല. ജ്യോതിഷം, ആയുർവ്വേദം തുടങ്ങിയ ശാസ്ത്രങ്ങളിൽ പാണ്ഡിത്യം നേടിയ അദ്ദേഹം നല്ലൊരു ആചാര്യൻ കൂടിയായിരുന്നു. ആശാനെന്ന നാമം അങ്ങനെ ലഭിച്ചതാണ്. ഗ്രാമത്തിലേവരുടേയും ആരാധനാപാത്രമായിരുന്ന അദ്ദേഹം ജനങ്ങളെ കൃഷി, സർവ്വേ, നികുതി തുടങ്ങിയവയിൽ സഹായിച്ചിരുന്നു. ഓലക്കുടയും ചൂടി തൂവെൺമ വസ്ത്രവുമുടുത്ത് രണ്ടാം മുണ്ടുമായി, നികുതി അടക്കുവാനും മറ്റുമായി തിരുവനന്തപുരത്തേക്ക് പോകുന്ന മാടനാശാന്റെ രൂപം നാട്ടുകാർക്കേവർക്കും സുപരിചിതമാണ്. ആഴ്ചകൾതോറും രാമായണ മഹാഭരതകഥകൾ വായിച്ച് അർത്ഥം പറയുന്നതു കേൾക്കുവാൻ ഗ്രാമീണർ ആ വീടിന്റെ വരാന്തയിൽ തിങ്ങി കൂടുക പതിവായിരുന്നു." ശ്രീ. നടരാജഗുരുവിന്റെ ഈ വാക്കുകളിൽ നിന്നും മാടനാശാനിൽ നിറഞ്ഞു കവിഞ്ഞു പ്രകാശിച്ച ഗുണഗണങ്ങളുടെ നല്ലൊരു ഛായ നമുക്കുകിട്ടുന്നു.

**മുട്ടിയാട്ടുവീട്ടിലെ കുട്ടിയമ്മ**

ഇപ്രകാരം മാതൃകാപുരുഷനായി വർത്തിച്ച മാടനാശാന് തികച്ചും അനുരൂപ തന്നെയായിരുന്നു നിഖില ഗുണഗണങ്ങളുടേയും മൂർത്തിമദ്ഭാവമായ മുട്ടിയാട്ടുവീട്ടിലെ കുട്ടിയമ്മ. പരസ്പരം ചെയ്ത





ക്കുന്നു. നിയതിയുടെ, ദൈവത്തിന്റെ സുനിശ്ചിതമായ ശക്തികൊണ്ടുള്ള ഒരു ഒത്തുചേരലായിരുന്നു അത്. പരമസാത്വികയായിരുന്ന കുട്ടിയമ്മ വ്രതം, ജപം, ധ്യാനം എന്നിവ അനുഷ്ഠിക്കുന്നതിലും പുണ്യഗ്രന്ഥങ്ങൾ പാരായണം ചെയ്യുന്നതിലും അതീവ തത്പരയായിരുന്നു. കുട്ടിയമ്മയുടെ സഹോദരന്മാരായ കൊച്ചുരാമൻ വൈദ്യർ, കൊച്ചുകൃഷ്ണൻ വൈദ്യർ എന്നിവരെക്കുറിച്ച് മുമ്പ് പ്രതിപാദിച്ചിട്ടുണ്ട്. അച്ഛന്റെയും അമ്മയുടേയും പൂർവ്വികർ സുമതികളും, പണ്ഡിതരും സംഗീതസാഹിത്യാദി കലകളിൽ നിപുണന്മാരുമായിരുന്നു. ആത്മീയചരവിയാൽ നിറഞ്ഞുനിന്ന കുട്ടിയമ്മയുടെ ജീവിതത്തെ ഗുരു നിത്യചൈതന്യയതി വികാരസാന്ദ്രമായും ഹൃദയഹാരിയായും ഇങ്ങനെ വിവരിക്കുന്നു.

"ഗുരുദേവന്റെ ജീവിതചരിത്രം നടരാജഗുരു ആദ്യമായി യൂറോപ്പിലുള്ളവർക്ക് പരിചയപ്പെടുത്തി കൊടുത്തപ്പോൾ ഗുരുവിന്റെ അമ്മയെപ്പറ്റി ആ ഭാഗത്തു പറയുന്നുണ്ട്. അത് എന്നെ വളരെയധികം സ്പർശിക്കുകയുണ്ടായി. ഞാൻ ആ ഭാഗം മലയാളത്തിൽ തർജ്ജമ ചെയ്ത് 'ഗുരുവരുൾ' എന്ന പേരിൽ അത് നടരാജഗുരുവിനെ വായിച്ചു കേൾപ്പിച്ചപ്പോൾ എന്റെ കണ്ണുകൾ നിറഞ്ഞൊഴുകി. അപ്പോൾ നടരാജഗുരു പറഞ്ഞു. അദ്ദേഹം എഴുതുമ്പോൾ തന്റെയും കണ്ണുകൾ നിറഞ്ഞൊഴുകി എന്ന്. ലോകത്ത് വിശിഷ്ടകളായിട്ടുള്ള അനേകം മഹതീരത്നങ്ങളെപ്പറ്റി നാം കേട്ടിട്ടുണ്ട്. എന്നാൽ അതൊന്നുമല്ല കുട്ടിയമ്മയുടെ വിശേഷണം. കുട്ടിയമ്മ ഏത് പശ്ചാത്തലത്തിൽ ജീവിച്ചോ എങ്ങനെയുള്ള പ്രകൃതിയിൽ ജീവിച്ചോ ആ പ്രകൃതിയിൽ നിന്ന് ആ അമ്മയെ അടർത്തി എടുക്കാൻ കഴിയാത്തമാതിരി അത്രയ്ക്ക് ആ പ്രകൃതിയിൽ ഒന്നായിത്തന്നെ ഇരുന്നു അവർ. തന്റെ അഹന്തയോ മറ്റ് യാതൊന്നിനെയും പ്രദർശിപ്പിക്കുന്ന ഒരു സ്ത്രീയായിട്ടല്ല തന്റെ ചുറ്റുപാടുകളിൽ നിന്നും ആ അമ്മയെ തിരിച്ചു മാറ്റി നിർത്താൻ കഴിയാത്തമാതിരി ഒരു സർവ്വസാധാരണത്വം അവർക്കുണ്ടായിരുന്നു. അത് മനസ്സിലാക്കിയതിനുശേഷം എനിക്കു തോന്നിയ ഒരേ ഒരാഗ്രഹം ജീവിതത്തിൽ എത്രകണ്ട് നമുക്ക് നമ്മുടെ പശ്ചാത്തലങ്ങളിൽ അമർന്ന് അതിൽനിന്നന്യമാകാതെ നിൽക്കാൻ കഴിയും അങ്ങനെ ജീവിക്കണം എന്നതായിരുന്നു."

"ഒരു ജലബിന്ദു കടലിൽ അമർന്ന് അഭിന്നമായിക്കഴിഞ്ഞാൽ കടലുതന്നെ ആയിരിക്കുന്നു. അതുപോലെ ഒരവസ്ഥയിലാണ് കുട്ടിയമ്മയെ നടരാജഗുരു എടുത്ത് കാണിക്കുന്നത്. ആ മഹത്തായ അറിവിലമർന്ന് അതുമാത്രമായി ആ അമ്മ കഴിയുന്നു. ഇത് ഏതോ ചില പരമഹംസന്മാർക്ക് മാത്രം കഴിയുന്ന ഏതോ ഒരു സിദ്ധിയായിട്ടു തോന്നാം. ചെമ്പഴന്തിയിൽ വന്നു ജനിച്ച വലിയ വിദ്യാഭ്യാസമൊന്നും കൂടാതെ അവിടെയുള്ള സൂര്യോദയവും സൂര്യാസ്തമനവും കണ്ട് ചന്ദ്രൻ ഉദിക്കുന്നതും അത് പൂർണ്ണമാകുന്നതും അത് ക്ഷയിക്കുന്നതും അമാവാസിയിലെത്തുന്നതും ഒക്കെ കണ്ട് ജീവിച്ച സ്ത്രീയെപ്പറ്റിപ്പറയുകയാണ്. അവർ അവരുടെ അറിവിൽ നിന്നും ഒരിക്കൽപോലും 'ഞാൻ അറിയപ്പെടുന്നവൾ' 'ഞാൻ അറിയുന്നവൾ' എന്ന അഭിമാനത്തോടുകൂടി മാറി നിന്നില്ല എന്ന്; അങ്ങനെ ഒരവസ്ഥ

**കുട്ടിയമ്മയ്ക്കുണ്ടായിരുന്ന ഈ വിശുദ്ധമായ സ്വഭാവമാണ് ഗുരുദേവനിലും പ്രകടമായത് എന്നു പറഞ്ഞാൽ തെറ്റില്ല. പ്രശാന്തത, ജീവകാരുണ്യം, അക്ഷോഭ്യത, പരോപകാരതത്പരത, നൈർമല്യം തുടങ്ങിയ ഗുണഗണങ്ങൾ ഗുരുദേവൻ അമ്മയിൽ നിന്നു തന്നെയാണ് ആദ്യം പകർന്നതും പഠിച്ചതും. കുട്ടിയമ്മയുടെ വൈശിഷ്ട്യത്തെക്കുറിച്ച് അറിയുന്ന അത്രയും കാര്യം വച്ചുനോക്കുമ്പോൾ എല്ലാ അമ്മമാരും കുട്ടിയമ്മയെപ്പോലെയായിരുന്നുവെങ്കിൽ എന്ന് ആരും ആശിച്ചുപോകും. ഗുരുദേവൻ പിന്നീട് ശ്രീനാരായണസ്മൃതികളിലൂടെ, സ്വഭാവരൂപീകരണത്തിൽ മാതാവിന്റെ പങ്ക് ഉയർത്തിക്കാണിച്ചതു സ്വാനുഭവത്തെ മുൻനിർത്തിയായിരുന്നുവെന്നു കാണാം.**



ഏറ്റവും വലിയ ഒരു തത്വവിത്തിനു മാത്രം ലഭിക്കുന്നതാണ്. അത് സാധാരണക്കാരിയായ കുട്ടിയമ്മയ്ക്ക് ലഭിച്ചിരുന്നതായും കാണുന്നു." (ഗുരുനിത്യചൈതന്യ യതിയുടെ കൊറ്റനെല്ലൂർ ശിവഗിരി ബ്രഹ്മാനന്ദാലയത്തിലെ പ്രസംഗത്തിൽ നിന്ന് (1989 ൽ). ബ്രഹ്മനിഷ്ഠനായ ഭഗവാൻ ശ്രീനാരായണഗുരുവിനെ പത്തുമാസം പേറിയ ആ നിലയ്ക്ക് മാതാവ് അധ്യാത്മവിത്തുകളുടെ ആത്മഭാവത്തിലമർന്നാണ് ജീവിച്ചതെന്ന് നടരാജഗുരുവും ഗുരുനിത്യചൈതന്യയതിയും സാക്ഷ്യം വഹിക്കുന്നു.

കുട്ടിയമ്മയ്ക്കുണ്ടായിരുന്ന ഈ വിശുദ്ധമായ സ്വഭാവമാണ് ഗുരുദേവനിലും പ്രകടമായത് എന്നു പറഞ്ഞാൽ തെറ്റില്ല. പ്രശാന്തത, ജീവകാരുണ്യം, അക്ഷോഭ്യത, പരോപകാരതത്പരത, നൈർമല്യം തുടങ്ങിയ ഗുണഗണങ്ങൾ ഗുരുദേവൻ അമ്മയിൽ നിന്നുതന്നെയാണ് ആദ്യം പകർന്നതും പഠിച്ചതും. കുട്ടിയമ്മയുടെ വൈശിഷ്ട്യത്തെക്കുറിച്ച് അറിയുന്ന അത്രയും കാര്യം വച്ചുനോക്കുമ്പോൾ എല്ലാ അമ്മമാരും കുട്ടിയമ്മയെപ്പോലെയായിരുന്നുവെങ്കിൽ എന്ന് ആരും ആശിച്ചുപോകും. ഗുരുദേവൻ പിന്നീട് ശ്രീനാരായണസ്മൃതികളിലൂടെ, സ്വഭാവരൂപീകരണത്തിൽ മാതാവിന്റെ പങ്ക് ഉയർത്തിക്കാണിച്ചത് സ്വാനുഭവത്തെ മുൻനിർത്തിയായിരുന്നുവെന്ന് കാണാം.

**ഗുരുദേവന്റെ തിരുവവതാരം**

ആധ്യാത്മികതയിലും ആഭിജാത്യത്തിലും ആയോധനപാടവത്തിലും ആചാരനിഷ്ഠയിലും പുകഴ്പെറ്റ നല്ലൊരു തറവാട്ടിൽ സർവ്വസദ്ഗുണസമ്പന്നരായ ദമ്പതിമാരിലൂടെയാണ് ഗുരുദേവൻ വന്നുപിറന്നത്. കുട്ടിയമ്മയും മാടനാശാനും ജന്മജന്മാന്തരങ്ങളിലൂടെ നേടിയ സുകൃതവും ഈശ്വരാനുഗ്രഹവും അതിനു നിദാനമായി. വിവാഹത്തിനു ശേഷം ഏറെ നാളത്തെ കാത്തിരിപ്പിനു ശേഷമായിരുന്നവത്രെ ഗുരുദേവന്റെ ജനനം. 1855 ഓഗസ്റ്റ് 28 (1031 ചിങ്ങം 14) ചതയം നക്ഷത്രത്തിലാണ് ഗുരുദേവൻ പിറന്നത്. (ശിവഗിരിമഠം അംഗീകരിച്ച തീയതിയും വർഷവും) ഗുരുവിന്റെ ജനനത്തെ തുടർന്ന് കൊച്ചു, തേവി, മാത എന്നീ മൂന്നു പെൺമക്കളും മാടനാശാൻ കുട്ടിയമ്മ ദമ്പതിമാർക്കുണ്ടായി. ഗുരുദേവന്റെ ജനനം പഞ്ചമഹാ







യോഗങ്ങൾ ഒത്തുചേർന്ന ദിവ്യമുഹൂർത്തത്തിലായിരുന്നുവത്രെ. ജനിച്ചപ്പോൾ ഉണ്ടായ അത്ഭുതകരമായ അവസ്ഥയെക്കുറിച്ച് സ്വാമി ധർമ്മാനന്ദജി എഴുതുന്നു. 'പ്രസവം കഴിഞ്ഞിട്ടും കുട്ടിയുടെ കരച്ചിൽ പുറത്തു കേട്ടില്ല. അതെന്താണെന്ന് പിതാവ് അന്വേഷിച്ചു. കുട്ടി യാതൊരു ചലനവും കൂടാതെ നിശ്ചേഷ്ടനായി കിടക്കുന്നത് കണ്ടിട്ട് കുട്ടി മരിച്ചിരിക്കുകയാണെന്ന് ശുശ്രൂഷകർ ധരിച്ച് കുഞ്ഞ് മരിച്ച് പിറന്നതാണെന്ന് പിതാവിനെ അറിയിച്ചു. കുറെ കഴിഞ്ഞപ്പോൾ കുട്ടിയുടെ അവയവങ്ങൾ ഓരോന്നും ചലിക്കാൻ തുടങ്ങി. നല്ല ചൈതന്യം ഉണ്ടായി. മരിച്ചില്ല. ജീവൻ ഉണ്ടെന്ന് പിന്നീട് അവർ പിതാവിനെ അറിയിച്ചു. അതിനുശേഷവും കുട്ടിയുടെ കരച്ചിൽ പുറത്തുകേട്ടില്ല. തൊണ്ടയിലോ മറ്റോ വല്ല വ്യാധിയും ഉണ്ടായിട്ടാണോ കരയാത്തത് എന്നു സംശയിച്ചു. എന്നാൽ അങ്ങനെ ഒന്നും ഉള്ളതായി കണ്ടില്ല. കുളിപ്പിച്ചപ്പോഴും കരഞ്ഞില്ല. പൊക്കിൾ കൊടി മുറിക്കുകയെന്ന ക്രിയ നടത്തി, എന്നിട്ടും കരഞ്ഞില്ല. ആരെടുത്താലും എവിടെ കിടത്തിയാലും കരയുകയില്ല. ആ കുഞ്ഞ് കരയുകയില്ല എന്ന നില തുടർന്നു വന്നു. മുലപ്പാൽ കൊടുത്താൽ കുടിക്കും. ഇല്ലെങ്കിൽ മിണ്ടാതെ ശാന്തനായി കിടക്കും. വിശന്നിട്ടോ മറ്റു കാരണവശാലോ കരഞ്ഞിട്ടില്ല. ഒന്നിനും വേണ്ടിയും കുഞ്ഞ് കരഞ്ഞിട്ടുള്ളതായി മാതാപിതാക്കന്മാരോ മറ്റാരും തന്നെയോ കാണുകയോ കേൾക്കുകയോ ചെയ്തിട്ടില്ല.

**മൂത്തനാരായണപിള്ള – ഗുരുവിന്റെ വിദ്യാരംഭം**

എട്ടുവീട്ടിൽ പിള്ളമാരിൽ ഒരാളായ കണ്ണങ്കര മൂത്തനാരായണപിള്ള മാടനാശാന്റെ ഉറ്റ സുഹൃത്തായിരുന്നു. ചെമ്പഴന്തിപ്പിള്ളമാരുടെ കുടുംബം മണയ്ക്കലിൽ നിന്നും അരമൈൽ കിഴക്ക് ഏലാകരയിലായിരുന്നു. കണ്ണങ്കര, കല്ലറത്തല, വെങ്ങോട് എന്നിങ്ങനെ പ്രമാണിമാരുടെ കുടുംബങ്ങൾ ഉൾപ്പെടുന്നതായിരുന്നു ചെമ്പഴന്തിപിള്ളമാരുടെ കുടുംബം. അതിൽ ചെമ്പഴന്തി മൂത്ത നാരായണപിള്ള എന്നറിയപ്പെടുന്ന കാരണവർ താമസിച്ചിരുന്നത് കല്ലറത്തറയിലായിരുന്നു. ഈ കുടുംബങ്ങളും ഗുരുദേവന്റെ പൂർവ്വികരുമായി അടുത്ത ആത്മബന്ധമാണ് പുലർത്തിയിരുന്നത്. ഒരുപക്ഷേ നമുക്കിന്നും അത്ഭുതം തോന്നിയേക്കാം. ഈ കണ്ണങ്കര മൂത്തപിള്ളയുടേയും ചെമ്പഴന്തിപിള്ളമാരുടേയും കുടുംബങ്ങളിലെ കുഞ്ഞുങ്ങളുടെ വിദ്യാരംഭം കുറിച്ചിരുന്നത് മാടനാശാനായിരുന്നു. അയിത്തവും അനാചാരവും അന്ധവിശ്വാസവും ദൈവവിധിയെന്നോണം അനുഷ്ഠിക്കപ്പെട്ടിരുന്ന അക്കാലത്ത് പ്രതാപശാലികളും വരേണ്യവർഗത്തിൽപ്പെട്ടവരുമായ ചെമ്പഴന്തിപിള്ളമാരുടെ കുഞ്ഞുങ്ങളുടെ വിദ്യാരംഭം മാടനാശാൻ സ്ഥിരമായി നിർവ്വഹിച്ചു പോന്നു എന്ന ഒറ്റ കാരണം കൊണ്ടുതന്നെ അദ്ദേഹത്തിന്റെ വ്യക്തിവൈശിഷ്ട്യം നമുക്കൂഹിക്കാമല്ലൊ. അതുപോലെ ഗുരുദേവന്റെ നാമകരണം, വിദ്യാരംഭം എന്നിവ നിർവ്വഹിക്കാൻ പരമഭാഗ്യം ലഭിച്ചത് കണ്ണങ്കര മൂത്തനാരായണപിള്ളയ്ക്കാണ്. ഗുരുദേവന്റെ ജനനത്തിലുള്ള സവിശേഷത, അംഗലക്ഷണം ഗ്രഹസ്ഥിതി, ഇതൊക്കെയും ഒത്തുനോക്കിയ മൂത്തപിള്ള 'ലോകം മുഴുവനും പ്രഭചൊരിയുന്ന ഒരു മഹാന്റെ ജനനമാണിതെന്ന് പ്രവചിച്ചതായും പറഞ്ഞുപോരുന്നു.' പതിനാറുവയസ്സുവരെ ഈ ബാലൻ കുടുംബത്തിൽ കഴിയും. പിന്നീട് ലോകത്തിന്റേതായിത്തീരും എന്ന് മൂത്തപിള്ള പ്രവചിച്ചതായും പറയുന്നുപോൽ ?

ഗുരുദേവന്റെ ബാല്യകാല ജീവിതത്തിലെ അസാധാരണത്വം മഹാകവി കുമാരനാശാൻ ചൂണ്ടിക്കാണിക്കുന്നുണ്ട്. എന്നാൽ ഗുരുദേവൻ സശരീരനായിരുന്ന കാലത്തുതന്നെ ആശാൻ പല്ലനയിൽ പോയി പരിനിർവാണം പ്രാപിച്ചതിനാൽ അദ്ദേഹത്തിന് വേണ്ടവിധം രേഖപ്പെടുത്തുവാൻ നിയതിനിശ്ചയം ചെയ്തില്ല. ശ്രീ. മൂർക്കോത്ത് കുമാരനും മറ്റും രചിച്ച ഗുരുദേവചരിത്രങ്ങളിൽ നിന്നും അവിടുത്തെ ബാല്യകാലചരിതങ്ങളുടെ അൽപമാത്രമായ വിവരങ്ങളേ നമുക്ക് ലഭിക്കുന്നുള്ളൂ.

വിവരിക്കാനാവാത്ത ഒരു അസാധാരണത്വം ജനനം മുതൽക്കേ, നാരായണനിൽ സ്ഫുരിച്ചിരുന്നുവല്ലൊ. കരയാതെയുള്ള ജനനം, പ്രശാന്തമായ മുഖഭാവം, ചിന്താശീലം, നിർഭയത്വം, സമചിത്തത തുടങ്ങി അലൗകികമായൊരു പ്രകൃതം ഗുരുദേവന് ബാല്യത്തിൽ തന്നെയുണ്ടായിരുന്നു. ദൈവത്തിനുള്ള നിവേദ്യം എടുത്തു ഭക്ഷിച്ചതിന് ശാസിക്കാനൊരുങ്ങിയ മാടനാശാനോട് "ഞാൻ പ്രസാദിച്ചാലേ ദൈവം പ്രസാദിക്കൂ." എന്നു പറഞ്ഞതും വീട്ടിൽ മരണമുണ്ടായപ്പോൾ ജീവിതത്തിന്റെ അർത്ഥമാരായുവാൻ കുറ്റിക്കാട്ടിൽ പോയി ചിന്താശീലനായി ഇരുന്നതും അസുഖമുണ്ടായ അവസരത്തിൽ രോഗം മാറ്റിയത് സംബന്ധിച്ച് 'തന്നെ ചികിത്സിച്ചത് ദേവി



യാണെന്ന്' വെളിപ്പെടുത്തിയതുമായ സംഭവങ്ങൾ - 'നാണുവിന്റെ സ്വരൂപം' കണ്ടെത്താൻ മാടനാശാനെ സഹായിച്ചിട്ടുണ്ടാകണം. ഈ സംഭവപരമ്പരകൾ മാടനാശാന്റെ മനസ്സിനെ, ബുദ്ധിയെ ഏറെ മഥനം ചെയ്യിച്ചിട്ടുണ്ടാകണം. സ്വതേ സാത്വികനും ഈശ്വരോന്മുഖനും പണ്ഡിതനുമായ മാടനാശാൻ തന്റെ മകനിൽ തെളിഞ്ഞു പ്രകാശിക്കുന്ന ഗുണഗണങ്ങളിൽ നല്ല ആത്മബോധം ദർശിച്ചിരിക്കാം. നാരായണൻ നാണുവായി - അണുവല്ലാത്തവനായി മഹാപുരുഷ സന്ന്യാസിയായി വളർന്നുവരുമെന്ന് മാടനാശാൻ നല്ലവണ്ണം ധരിച്ചിരുന്നുവെന്ന് കരുതുന്നതിൽ തെറ്റില്ല. തന്റെ അനുജനായ ചിന്നനോട് മാടനാശാൻ ഇപ്രകാരം പറഞ്ഞതായി രേഖപ്പെടുത്തി കാണുന്നു. 'നാണു നമ്മുടെ മകനാണെന്നു കാണണ്ട; അവൻ ഇവിടെങ്ങും നിൽക്കുകയില്ല. എങ്കിലും അവനെ ഉദ്ദേശിച്ച് കളിയാലിൽ (കയ്യാല - വീടിന്റെ പൂമുഖത്ത് ) ഒരു മുറി വൃത്തിയായി സൂക്ഷിക്കണം. ഈ വാക്കുകളിൽ കൂടി ഗുരുദേവനെ കുറിച്ചുള്ള മാടനാശാന്റെ അന്തരംഗം നമുക്ക് നല്ലവണ്ണം വായിക്കാമല്ലോ. ഒരിയ്ക്കൽ ഗുരുദേവന്റെ കൊച്ചമ്മാവൻ മാടു എന്നയാൾ ഒരു അണ്ണാൻകുഞ്ഞിനെ പിടിച്ചു. ബാലനായ നാണുവാകട്ടെ വളരെ കൗശലപൂർവ്വം അതിനെ കൈവശപ്പെടുത്തുകയും "ഇത് എന്റെ വകയാണ്. ഞാൻ ഇതിനെ വിടുകയാണ്" എന്ന് പറഞ്ഞ് രക്ഷപ്പെടുത്തുകയും ചെയ്തു. ബാല്യം മുതൽക്കേ ഗുരു അനുകമ്പാശാലിയായിരുന്നു.

നാണുവിൽ തെളിഞ്ഞുകണ്ട ഈ 'അലൗകികത' മാടനാശാന്റെ ഹൃദയ തലത്തിന്റെ അത്യ ഗാധതയെ സ്പർശിച്ചിരുന്നുവെന്ന് നമുക്കിവിടെ കാണുവാൻ സാധിക്കുന്നു. ആത്മീയ വിഹായസ്സിലേക്ക് പറന്നുയരേണ്ട നാണുവിനെ ഒന്നിലും തളച്ചിടാതെ തുടർന്ന് വൈജ്ഞാനിക ഖനികളോരോന്നും തുറന്നുകൊടുക്കുന്നതിൽ മാടനാശാൻ തികഞ്ഞ ലക്ഷ്യോന്മുഖതയോടെ പ്രവർത്തിച്ചു. അമ്മാവനായ കൃഷ്ണൻ വൈദ്യനിൽ നിന്നും, കണ്ണങ്കര അധികാരിയിൽ നിന്നും വിസ്മയകരമാം വണ്ണം വിദ്യ നേടിയ നാണുവിന് ജ്യോതിഷം, ആയുർവ്വേദം തുടങ്ങി തനിക്കറിയാവുന്ന മുഴുവൻ ജ്ഞാനവും പണ്ഡിതനായ മാടനാശാൻ പകർന്നു കൊടുത്തു. അച്ഛനും മകനും തമ്മിലുള്ള ഗുരുശിഷ്യബന്ധവും അങ്ങനെ അത്യപൂർവ്വമായി. നാണുവിന് ഏതാണ്ട് ഇരുപത് വയസ്സാകുന്ന കാലത്ത് മാടനാശാൻ ഒരു കുടിപ്പള്ളിക്കൂടം തുടങ്ങി. നാണുവിനെ ഉദ്ദേശിച്ചു തുടങ്ങിയ ഈ കുടിപള്ളിക്കുടത്തിൽ ആശാനായതിനെ തുടർന്നാണത്രെ 'നാണുവാശാനാ'യി മാറിയത്. ഇവിടെ അധ്യാപകനായിരിക്കെയാണ് നാണുവിനെ ഉപരി







പഠനത്തിനായി കുമ്മംപള്ളി രാമൻപിള്ള ആശാന്റെ അടുക്കലേക്ക് അയക്കുന്നത്. മൂന്നു വർഷത്തെ പഠനത്തിനുശേഷം മഹാപണ്ഡിതനായി എത്തിയ 'നാണു ആശാൻ' ചെമ്പഴന്തിയിലും അഞ്ചുതെങ്ങിലും പള്ളിക്കൂടം നടത്തിയതും തുടർന്ന് വൈവാഹിക ബന്ധത്തിലൊന്നും ഏർപ്പെടാതെ സർവ്വസംഗപരിത്യാഗിയും ബ്രഹ്മമാത്രപരായണനുമായിത്തീർന്നതുമായ ചരിതങ്ങൾ സുവിദിതമാണല്ലൊ.

വീട്ടുകാർ ചേർന്ന് നടത്തിയ നാമമാത്രമായ വിവാഹചടങ്ങു നടക്കുന്ന കാലത്ത് കുട്ടിയമ്മ ജീവിച്ചിരുന്നതായി കാണുന്നു. പിന്നീട് തൃപ്പാദങ്ങൾ അവധൂതനായി സഞ്ചരിക്കുന്ന കാലത്ത് അസുഖമായിരുന്ന അമ്മയുടെ അടുത്ത് വന്ന് ശുശ്രൂഷകൾ ചെയ്തുവെന്നും അമ്മയുടെ മരണശേഷം "അമ്മ അടുത്ത മുറിയിൽ വസ്ത്രം മാറുന്നതിനുവേണ്ടി പോയി" എന്ന വേദാന്തവാക്യം പറഞ്ഞുവെന്നും പറയപ്പെടുന്നു. തന്റെ പുത്രൻ മുഴുവൻ ലോകത്തിനും പ്രകാശം ചൊരിയുന്ന മഹാനായ ജഗദ്ഗുരുവായി പ്രശോഭിക്കുന്നത് നേരിൽ കാണുവാനുള്ള ഭാഗ്യം മാടനാശാനും നിയതി നൽകിയില്ല. എങ്കിലും മകന്റെ സുശോഭനമായ ഭാവിയെ അന്തർനേത്രം കൊണ്ട് കണ്ട് ആസ്വദിച്ചാനന്ദിക്കാനുള്ള 'ജ്ഞാനം' മാടനാശാനുണ്ടായിരുന്നു. ആത്മജ്ഞാന സമ്പാദനത്തിൽ സത്പുത്രന് വിജയം ഉണ്ടാകുവാൻ പരമഗുരുവും ദക്ഷിണാമൂർത്തിയുമായ ശിവപെരുമാനോട് പ്രാർത്ഥിക്കുന്ന ഒരു ശ്ലോകം ഇപ്രകാരമാണ്.

'യോഗീന്ദ്രവന്ദ്യയതിവൃന്ദമഹത് ത്രിവേണി
യോഗാഗ്രരംഗമതിലാടിവരുന്നടേശൻ
രാഗാരവാദി പരിപൂർണ്ണസുഖസ്വരംഗ-
യോഗാംഗമായിവനെയും നിയമിച്ചിടട്ടെ.'

(സി. വേലുവൈദ്യൻ ചെമ്പഴന്തി പ്രസിദ്ധപ്പെടുത്തിയ ഗുരുദേവ പൂജാമന്ത്രവും ധ്യാനവും (പേജ് 16) എന്ന പുസ്തകത്തിൽ നിന്ന് ) ഗുരുദേവന്റെ അഭ്യുന്നതിയിൽ മാടനാശാന് എത്രയേറെ ആത്മബോധമുണ്ടായിരുന്നുവെന്ന് ഈ ആശംസാശ്ലോകം - അനുഗ്രഹശ്ലോകം നമ്മെ പഠിപ്പിക്കുന്നു. വാസ്തവത്തിൽ ഗുരുദേവന്റെ 'ഗുരുത്വ'ത്തെ സംബന്ധിച്ച് മാടനാശാനുണ്ടായിരുന്ന യാഥാർത്ഥ്യബോധത്തെക്കുറിച്ച് ഈ പദ്യം നമുക്ക് വേണ്ട അവബോധം നൽകുന്നു. 1884 - ലാണ് മാടനാശാൻ ഇഹലോകവാസം വെടിഞ്ഞത്. അതേതാണ്ട് 60 വയസ്സിന് മുമ്പാകാമെന്ന് നമുക്കൂഹിക്കാം. ഗുരുദേവന് അപ്പോൾ 29 വയസ്സ് പൂർത്തിയായിട്ടുണ്ടാകണം. മരിക്കുന്നതിനു മുമ്പ് 'വിജ്ഞാനി' യായ മകനെ ഒരു നോക്കു കാണണമെന്ന് മാടനാശാൻ അഭിലഷിക്കുകയുണ്ടായി. 'നാണുഗുരുസ്വാമി' അപ്പോൾ അവധൂതനായി സഞ്ചാരത്തിലായിരുന്നു

അച്ഛന്റെ ആഗ്രഹം അറിഞ്ഞവനെന്നപോലെ ഒരു ദിവസം പെട്ടെന്ന് ഗുരുദേവൻ സ്വഗൃഹത്തിൽ കയറി വന്നു. പുത്രനെ ആപാദചൂഡം വീക്ഷിച്ച് സംതൃപ്തനായ വന്ദ്യപിതാവ് പുത്രനോടായി 'ഭിക്ഷയെടുത്ത് ഉപജീവനം കഴിക്കുന്ന വിദ്വാനായ മകനേ, നിന്റെ പുണ്യമായ കൈകൾകൊണ്ട് എനിക്കല്പം ഭക്ഷണം തരണേ' എന്ന് അന്ത്യാഭിലാഷം പ്രകടിപ്പിക്കുകയുണ്ടായി. പിൽക്കാലത്ത് ജനകോടികളെ കൈവിടാതെ കാത്തുരക്ഷിച്ച കല്പവൃക്ഷസമാനമായ ആ തൃക്കൈകൊണ്ട് ഭഗവാൻ ശ്രീനാരായണഗുരുദേവൻ അപ്പോൾ ആ അഭിവന്ദ്യപിതാവിന് ആഹാരം നൽകുകയുണ്ടായി. (കരിക്കിൻവെള്ളം ഒഴിച്ചുകൊടുത്തു എന്ന് പറയപ്പെടുന്നു.) അപ്രകാരം അത്യന്തം ധന്യതയോടെ, കൃതാർത്ഥതയോടെ ആ 'താത' സങ്കല്പം പൊലിഞ്ഞു പൂർണ്ണമായി.

കാലമേറെ വൈകാതെ ഒരു ദിവസം ത്രികാലജ്ഞാനിയായ ഗുരുദേവൻ അരുവിപ്പുറത്തു വച്ചു ഒരു ശിഷ്യനോട് പറഞ്ഞുവത്രേ. 'മാടനാശാൻ ഇപ്പോൾ മരിച്ചിരിക്കും' അങ്ങനെ തന്നെ സംഭവിച്ചിരുന്നു. താമസിയാതെ തന്നെ ഒരാൾ ചെമ്പഴന്തിയിൽ നിന്നും വന്ന് അച്ഛന്റെ മരണവൃത്താന്തം ഗുരുദേവനെ അറിയിക്കുകയുണ്ടായി. അപ്പോൾ ഗുരുദേവനിൽ പ്രത്യേകമായ ഭാവസ്ഫുരണമൊന്നും ഉണ്ടായില്ല. ആത്മീയമായി ഗുരുദേവൻ അത്ര ഉയർന്ന നിലയിൽ എത്തിക്കഴിഞ്ഞിരുന്നു എന്നു ഭാവം. 'സത്പുത്രേണ കുലം, നൃപേണ വസുധാ, ലോകത്രയം ഭാനുനാ' എന്ന നീതിസാരവാക്യം വയൽവാരം ഭവനത്തിന്റേയും കുട്ടിയമ്മയുടേയും മാടനാശാന്റെയും ശ്രീനാരായണഗുരുദേവന്റെയും ചരിതത്തിൽ എത്രയും അർത്ഥപൂർണ്ണമായി. ശ്രീനാരായണ വിശ്വാസികളുടെ 'ദിവ്യപിതാക്കളായി' തീരുവാൻ നിയതി നിശ്ചയം ചെയ്ത ശിവശക്തി സ്വരൂപത്തിന്റെ തിരുമുമ്പിൽ നമുക്ക് നമോവാകം അർപ്പിക്കാം. 

# തപസ്സും ആത്മസാക്ഷാത്കാരവും

ഡോ. ഗീതാ സുരാജ്

നാഗർകോവിലിനടുത്താണ് മുരുത്വാമല. ഹനുമാൻ മൃതസഞ്ജീവനിയുള്ള മല അടർത്തിക്കൊണ്ട് ലങ്കയിലേക്ക് വായു മാർഗ്ഗേണപോകുമ്പോൾ അതിൽ നിന്ന് അടർന്നു വീണ ഒരു ശിഖരമാണ് മരുത്വാമല എന്നത്രെ സങ്കൽപം. ധാരാളം ഔഷധ സസ്യങ്ങൾ നിറഞ്ഞതും വലിയ പാറക്കെട്ടുകളോടുകൂടിയതുമായ പർവ്വതമാണ് മരുത്വാമല. മരുത്വാമലയുടെ മുടിപ്പരപ്പിലാണ് 'പിള്ളത്തടം' എന്ന ഗുഹ. തപസ്സിനായി ഗുരു കണ്ടെത്തിയത് പിള്ളത്തടം എന്ന ഈ ഗുഹയായിരുന്നു. പ്രകൃതി തന്നെ തന്റെ അരുമക്കിടാവിന് തപസ്സിനായി ഒരുക്കിക്കൊടുത്ത ഇടമാണെന്ന് തോന്നും ആ ഗുഹ കണ്ടാൽ. വലിയ പാറക്കെട്ടുകൾക്കിടയിലെ വിടവിലൂടെ താഴേയ്ക്ക് ഊർന്നിറങ്ങിയാൽ ചെന്നെത്തുന്നത് വിശാലമായ ഒരു പരന്ന പാറയിലാണ്. അതിന്റെ മുഖം തുറന്നിരിക്കുന്നതാകട്ടെ മൂന്ന് സാഗരങ്ങളുടെ സംഗമസ്ഥാനമായ കന്യാകുമാരിയിലേയ്ക്കും. അതിനുമപ്പുറത്ത് ആകാശത്തിന്റെ അപാരത. അവിടെ നിന്നും എപ്പോഴും വീശിയടിക്കുന്ന കാറ്റ്. പ്രപഞ്ചപൊരുളിന്റെ നിഗൂഢമായ മന്ത്രങ്ങൾ ഉരുവിടുംപോലെ.... ആ പാറയിൽ അപാരതയിലേയ്ക്ക് കണ്ണും നട്ട് സ്വയം മറന്നിരിക്കാം. അതിനും വലതുവശത്ത് ഒരു വാതിലെന്നപോലുള്ള പ്രവേശന ദ്വാരം കടന്നാൽ മണൽ വിരിപ്പുള്ള മറ്റൊരിടം ഉണ്ട്. അവിടെ പ്രകൃതി തന്നെ ശയിക്കാനൊരുക്കിയിട്ട നീളമുള്ളൊരു പാറയുണ്ട്. കാറ്റും മഴയുമൊന്നും കൊള്ളാതെ അവിടെ വിശ്രമിക്കുകയും ചെയ്യാം. താഴെ ഊറ്റുജലം ഒഴുകി വരുന്നൊരു ഉറവ ഉണ്ട്. അവിടെ നിന്ന് ആവശ്യാനുസരണം ശുദ്ധജലം ലഭിക്കും. പിന്നെ കായ്കനികളും വൃക്ഷങ്ങളും കാട്ടുവാഴകളും ഔഷധ ചെടികളും ധാരാളം. ഗുരു അവിടെ തപസ്സു തുടങ്ങി.

എത്രസമയം പത്മാസനം ബന്ധിച്ച് കണ്ണുകളടച്ച് ധ്യാനനിരതനായി ഇരിക്കും എന്നറിഞ്ഞുകൂടാ. മണിക്കൂറുകളോളം ചിലപ്പോൾ ദിവസങ്ങളോളം. ധ്യാനത്തിൽ നിന്നുണരുമ്പോൾ വിശപ്പ് തോന്നും. വൈദ്യഗ്രന്ഥങ്ങൾ പഠിച്ചിട്ടുള്ള ഗുരുവിന് അപൂർവ്വമായ സസ്യങ്ങളെ തിരിച്ചറിയാമായിരുന്നു. അതിൽപ്പെട്ട ഒരുപൂർവ്വ സസ്യമായിരുന്നു 'കട്ടുക്കൊടി', അതിന്റെ ഇലകൾ പറിച്ചെടുത്ത് കഴുകി പിഴിഞ്ഞാൽ

**ഏതൊരു യഥാർത്ഥ സന്യാസിയുടേയും ജീവിതത്തിൽ അവധൂതവൃത്തിയുടെ കാലയളവ് ഉണ്ടായിരിക്കും. ആത്മസാക്ഷാത്ക്കാരത്തിന്റെ പരമനിർവൃതിയിൽ ലക്കുകെട്ട് അലയുന്നൊരു കാലം. ജീവിതത്തിന്റെ നിഗൂഢരഹസ്യങ്ങൾ പിടികിട്ടിയതിനുശേഷവും ജീവിക്കേണ്ടി വരുമ്പോഴത്തെ ഒരു തരം നാട്യാവസ്ഥ. ശ്രീനാരായണഗുരുവിനും ഉണ്ടായിരുന്നു അത്തരം ഒരു കാലം.**





കിട്ടുന്ന ചാറ് മറ്റൊരിലയിൽ പകർന്നുവെച്ചാൽ, ആ നീര് അല്പസമയത്തിനുള്ളിൽ അപ്പം പോലെ ഉറയ്ക്കും. നല്ല കയ്പാണ് രുചി. എന്നിരുന്നാലും അതു കഴിച്ചാൽ ദീർഘനേരം വിശക്കാതിരിക്കും. ഇതായിരുന്നു തന്റെ അവിടത്തെ പ്രധാന ഭക്ഷണം എന്ന് ഗുരു തന്നെ പിൽക്കാലത്ത് പറയുകയുണ്ടായിട്ടുണ്ട്. അടമ്പും, അടപതിയൻ കിഴങ്ങും അങ്ങനെ പ്രകൃതി നല്കുന്ന എന്തും ഗുരുവിന് അന്ന് ആഹാരമായിരുന്നു. ഒരിക്കൽ വല്ലാതെ വിശന്നപ്പോൾ ഒരു കുഷ്ഠരോഗി ഓലവട്ടിയിൽ കൊണ്ടുവന്ന അരി വറുത്തു പൊടിച്ചത് ഗുരു ഭക്ഷിക്കുകയുണ്ടായി. പക്ഷേ ഭക്ഷണം കഴിഞ്ഞ ശേഷം അത് കൊണ്ടുവന്ന ആ വൃദ്ധനെ അവിടെയെങ്ങും കാണുകയുണ്ടായില്ലത്രെ! ഈശ്വരൻ തന്നെയാണ് കുഷ്ഠരോഗിയുടെ രൂപത്തിൽ ഗുരുവിന്റെ വിശപ്പു മാറ്റാൻ അവിടെ വന്നത് എന്നാണ് വിശ്വാസം.

അവിടെ ഗുരു തപസ്സു ചെയ്തുകൊണ്ടിരുന്നപ്പോൾ തന്റെ കൂട്ടുകാരായി ഒരു പാമ്പും പുലിയും ഉണ്ടായിരുന്നതായി ഗുരു പറഞ്ഞിട്ടുണ്ട്. 'ശിവശതകം' എന്ന കൃതിയിലും അതിന്റെ സൂചന കാണാം. ഹിംസ്രഭാവം തീരെയില്ലാത്ത അനുകമ്പാർദ്രനായ ഗുരുവിന്റെ മനസ്സ് ആ ഹിംസ്രമൃഗത്തിനും വിഷജീവിയ്ക്കും മനസ്സിലായി കാണണം. മനുഷ്യനേക്കാൾ സ്നേഹവും വിശ്വാസ്യതയും പലപ്പോഴും മൃഗങ്ങൾക്ക് ഉണ്ടാകാറുണ്ട് എന്നതിനു തെളിവാണ് ഇത്.

ഇപ്രകാരം എത്രനാൾ ഗുരു അവിടെ തപസ്സു ചെയ്തു എന്നു നമുക്ക് അറിയില്ല. എന്തായാലും ഈ ഗുഹയിൽവച്ചാണ് ഗുരുവിന് ആത്മസാക്ഷാത്ക്കാരം ലഭിച്ചതെന്ന് നമുക്ക് ഊഹിക്കാം. ശരീരത്തിനും മനസ്സിനും ബുദ്ധിയ്ക്കുമപ്പുറത്തുള്ള ആത്മശക്തിയിൽ സ്വയം വിലയംപ്രാപിയ്ക്കുമ്പോഴുണ്ടാകുന്ന പരമമായ ആനന്ദത്തെ വാക്കുകളിൽ പകരാൻ അനുഭവസ്ഥർക്ക് കഴിയാറില്ല. ഗുരു എഴുതിയിട്ടുള്ള ചില കൃതികളിൽ അപൂർവ്വമായ ആ ദിവ്യാനുഭവത്തെ പകർന്നുവയ്ക്കാൻ ശ്രമിച്ചിട്ടുള്ളതായി കാണാം. ചിജ്ജഡചിന്തനം, ആത്മോപദേശ ശതകം, സ്വാനുഭവഗീതി എന്നീ രചനകളിൽ ഇതിന്റെ സൂചനകൾ കാണാം. പഞ്ചഭൂതങ്ങൾ എല്ലാം കെട്ടുപോകുമാറ് ഒരു കോടി സൂര്യന്മാർ ഉദിച്ചു വരുംപോലെ (ചിജ്ജടചിന്തനം) ഒരു പതിനായരം സൂര്യന്മാർ ഒന്നിച്ച് വരുംപോലെ (ആത്മോപദേശശതകം) ആനന്ദക്കടൽ പൊങ്ങി താനേ പായുന്നു പരന്നോരുപോൽ (സ്വാനുഭവഗീതി). സംശയത്തിന്റെ നിലാവു തീണ്ടി, ജ്ഞാനസൂര്യൻ ഉദിച്ചു, ചന്ദ്രൻ മറഞ്ഞു എന്നിങ്ങനെ സുബ്രമണ്യകീർത്തനത്തിലെ പന്ത്രണ്ടാം ശ്ലോകത്തിലും ഗുരു ഈ അനുഭവത്തെ പ്രതീകാത്മകമായി വിവരിക്കുന്നുണ്ട്. താൻ തേടിനടന്ന ഈ അപൂർവ്വാനുഭവത്തിനു ശേഷം ഗുരു മരുത്വമലയിൽ തുടർന്നില്ല. തപസ്സിന്റെ ഉന്നതങ്ങളിൽ നിന്നും ജീവിതത്തിന്റെ താഴ്‌വരയിലേക്ക് അദ്ദേഹം ഇറങ്ങിവന്നു.

ഏതൊരു യഥാർത്ഥ സന്യാസിയുടേയും ജീവിതത്തിൽ അവധൂതവൃത്തിയുടെ കാലയളവ് ഉണ്ടായിരിക്കും. ആത്മസാക്ഷാത്ക്കാരത്തിന്റെ പരമനിർവൃതിയിൽ ലക്കുകെട്ട് അലയുന്നൊരു കാലം. ജീവിതത്തിന്റെ നിഗൂഢരഹസ്യങ്ങൾ പിടികിട്ടിയതിനുശേഷവും ജീവിക്കേണ്ടി വരുമ്പോഴത്തെ ഒരു തരം നാട്യാവസ്ഥ. ശ്രീനാരായണഗുരുവിനും ഉണ്ടായിരുന്നു അത്തരം ഒരു കാലം. ബാലൻ, ഭ്രാന്തൻ, പിശാച് എന്നിവരുടെ നടപടികളോടുകൂടിയവനും എല്ലാ ദുഃഖങ്ങളിൽ നിന്നും മോചനം സിദ്ധിച്ചവനും യോഗിപ്രമുഖനും ശരീരത്തെ സജ്ജനങ്ങൾ പൂജിക്കുമ്പോഴും ദുർജ്ജനങ്ങൾ പീഡിപ്പിക്കുമ്പോഴും സുഖവും ദുഃഖവും തോന്നാത്തവനാണത്രേ അവധൂതൻ. മരുത്വാമലയിറങ്ങി കേരളത്തിന്റെ തെക്കൻ ജില്ലകളിലും തമിഴ്നാട്ടിലുമായി അലഞ്ഞുനടന്ന കാലയളവിൽ ഗുരുവിന്റെയും അവസ്ഥ ഇതായിരുന്നു. ഗുരുവിനെ പൂജിച്ചവരും കല്ലെറിഞ്ഞവരും അന്നുണ്ടായിരുന്നു. പൂജിച്ചവർക്ക് ഗുരു നാണുസ്വാമിയായി. ഒരു മഹാസിദ്ധൻ എന്ന രീതിയിൽ പലരും ഗുരുവിനെ സ്വീകരിക്കുകയും ചെയ്തു. ശുചീന്ദ്രത്തെ ജനങ്ങൾ ഗുരുവിനെ ക്ഷേത്രത്തിൽ കൊണ്ടുപോയി പുഷ്പഹാരങ്ങൾ അണിയിച്ച് ആരാധിച്ചുവത്രേ. മുസ്ലീം പണ്ഡിതന്മാരും ക്രിസ്തുമതവിശ്വാസികളും ഗുരുവിനെ ബഹുമാനിച്ചിരുന്നു. ഖുറാനിലെ പല വാക്യങ്ങളും വ്യാഖ്യാനിച്ച് ഗുരു മുസ്ലീംപണ്ഡിതരെ അത്ഭുതപ്പെടുത്തിയിരുന്നു. ക്രിസ്ത്യാനികളിൽ അറിവുള്ള പലർക്കും നാണുസ്വാമി അന്ന് ആരാധ്യനായിരുന്നു. അതിന്റെ ഒരു തെളിവാണ് അരുവിപ്പുറം ക്ഷേത്രത്തിൽ നാം ഇന്നും കാണുന്ന മയിൽ വാഹനം. തിരുവനന്തപുരം പേട്ടയിൽ താമസിച്ചിരുന്ന മേരിയൻ ചട്ടമ്പി എന്ന ക്രിസ്തുമതവിശ്വാസി ഗുരു

വിന് സമ്മാനിച്ചതാണ് പ്രസ്തുത മയിൽ വാഹനം.

അതേ സമയം ഒരു കിറുക്കൻ എന്നു കരുതി ഗുരുവിനെ ആട്ടിയകറ്റിയവരും അന്നുണ്ടായിരുന്നു. പിച്ചുംപേയും പറഞ്ഞു നടക്കുന്ന പേപ്പട്ടിയായി ഗുരു സുബ്രമണ്യകീർത്തനത്തിൽ സ്വയം വിശേഷിപ്പിച്ചിട്ടുണ്ട്. അപദാനങ്ങളും അവഹേളനങ്ങളും ഗുരുവിനന്ന് ഒരുപോലെ ആയിരുന്നു. വെള്ളത്തിൽ പൊങ്ങിക്കിടക്കുന്ന താമരയിലപോലെ! ഈ അവധൂതവൃത്തി കാലത്താണ് ഗുരു ശരിക്കും മനുഷ്യജീവിതത്തെ പഠിച്ചത്. സമൂഹം അവഗണിച്ചവരുടെ കൂട്ടത്തിൽ അവരിലൊരാളായി ചുറ്റി നടന്ന ആ കാലയളവാണ് ഗുരുവിനെ ഒരു കർമ്മയോഗി ആക്കിയതെന്നു പറയാം. കീറിമുഷിഞ്ഞ വസ്ത്രങ്ങൾ ധരിച്ച് വല്ലവരും കൊടുക്കുന്നതെന്തും വാരിത്തിന്ന്, കടപ്പുറത്ത് പൊങ്ങുതടികളിലും മരച്ചുവടുകളിലും കിടുന്നുറങ്ങി, അങ്ങനെ നാലഞ്ചുവർഷം ഗുരു അലഞ്ഞു നടന്നു. ഗുരു തന്നെ പിന്നീട് ഈ കാലത്തെക്കുറിച്ച് സരസകവി മൂലൂർ പത്മനാഭപ്പണിക്കരെപ്പോലുള്ളവരോട് പറഞ്ഞതായി രേഖപ്പെടുത്തിയിട്ടുണ്ട്. രാത്രികാലങ്ങളിൽ കടപ്പുറത്തിരുന്ന്, അലയടിക്കുന്ന കടലിനെ നോക്കി വെളുക്കുവോളം ധ്യാനിച്ചിരിക്കും. കടലും കടൽത്തിരയും ഗുരുവിന്റെ കൃതികളിൽ അനവധി തവണ കടന്നുവരുന്നുണ്ടല്ലോ. മുക്കുവർ ഉണക്കാനിട്ടിരുന്ന വലകളിൽ കിടുന്നുറങ്ങും. പലപ്പോഴും അവരുടെ ആവശ്യപ്രകാരം അവരോടൊപ്പം വല വലിച്ചുകൊടുക്കും. ഗുരു തൊട്ടാൽ ധാരാളം മത്സ്യം ലഭിക്കും എന്നൊരു വിശ്വാസംപോലും അന്ന് ഉണ്ടായിരുന്നുവത്രെ! മുക്കുവർ നല്കുന്ന മത്സ്യം അടങ്ങുന്ന ആഹാരം ഗുരു കഴിച്ചിരുന്നുവത്രെ. പുലച്ചാളകളിലും ചെന്ന് അവർ നല്കുന്ന കഞ്ഞി വാങ്ങിക്കുടിക്കും. അങ്ങനെ മനുഷ്യജീവിതത്തിന്റെ വിയർപ്പു മണവും കണ്ണീരും ഗുരു നേരിട്ടറിഞ്ഞു. ചിലർക്കെല്ലാം സമ്പൽസമൃദ്ധിയും സുഖവും, ചിലർക്കെല്ലാം ദാരിദ്ര്യവും ദുഃഖവും. ഇതെന്തായാലും ദൈവം കല്പിച്ചതല്ല എന്ന് ഗുരുവിന് മനസ്സിലായി. അർത്ഥശൂന്യമായ ജാതിയാണ് ഇതിനു കാരണം. ഒപ്പം അത് തിരിച്ചറിയാനാവാത്ത അജ്ഞതയും. താൻ ആരെന്ന ആത്മബോധത്തിന്റെ അഭാവംകൊണ്ടാണ് എന്നുമെന്നും അടിമകളായി കഴിയാൻ ഒരു വലിയ വിഭാഗം മനുഷ്യർ തയ്യാറാകുന്നത്. ബ്രാഹ്മണന്റേയും ചണ്ഡാലന്റേയും ഉള്ളിൽ ഒരേ ചൈതന്യമാണെന്ന സത്യം അവർ അറിയുന്നില്ല. നമ്പൂതിരിയേയും നായാടിയേയും വേർതിരിക്കുന്ന യാതൊന്നും തന്നെ ദൈവസൃഷ്ടിയിൽ ഇല്ല. അന്നവും വസ്ത്രവും നല്കി നമ്മെ സംരക്ഷിക്കുന്നത് ദൈവം മാത്രമാണ്. അല്ലാത്ത തമ്പുരാന്റെ മുന്നിൽ തലകുമ്പിട്ടു നില്ക്കേണ്ട ആവശ്യം ഒരുത്തനും ഈ ഭൂമിയിൽ ഇല്ല. ഇത് മനുഷ്യരെ ബോധ്യപ്പെടുത്താൻ എന്തു ചെയ്യണം? ഈ ചിന്തയുടെ ചുഴലിയിൽ കിടന്ന് കറങ്ങുകയായിരുന്നു ഗുരു. ഒടുവിൽ അതിന് ഉത്തരം കണ്ടെത്തുക തന്നെ ചെയ്തു. തനിക്കു ലഭിച്ച ആത്മസാക്ഷാത്കാരത്തെ തട്ടി തട്ടി പ്രകാശിപ്പിച്ച് ആ ആത്മനിർവൃതിയിൽ ലയിച്ച് നിരന്തര സുഖമനുഭവിക്കുന്നതൊക്കെ പിന്നെയാകാം. കാരണം തനിക്കു ചുറ്റും അജ്ഞതകൊണ്ടും അടിമത്തംകൊണ്ടും മലിനപ്പെട്ട് ദീനം പിടിച്ചും, അതു മറക്കാൻ മദ്യം കുടിച്ചും കിടക്കുന്ന ഒരു മനുഷ്യസമൂഹത്തിനുവേണ്ടി കർമ്മനദിയിൽ മുഴുകുകയാണ് തന്റെ ജന്മലക്ഷ്യം. സുബ്രഹ്മണ്യ കീർത്തനത്തിലെ പന്ത്രണ്ടാം ശ്ലോകത്തിൽ ഗുരു ഈ തീരുമാനം പ്രഖ്യാപിക്കുകയും ചെയ്തു. ഈ തീരുമാനമാണ് ഇന്നു കാണുന്ന പ്രബുദ്ധ കേരളത്തിന്റെ സൃഷ്ടിയ്ക്കുള്ള ബീജമായി തീർന്നത്. മറ്റുള്ളവരുടെ ഗുണത്തിനുവേണ്ടി ആയുസ്സും, ശരീരവും, തപസ്സും ബലികൊടുത്ത കാരുണ്യവാനായ ഈ മഹാഗുരു ഇവിടെ പിറവിയെടുത്തില്ലായിരുന്നെങ്കിൽ ഈ കേരളത്തിന്റെ ചിത്രം മറ്റൊന്നാകുമായിരുന്നു. സ്വന്തം സുഖത്തിനായി കഷ്ടപ്പെട്ട് ആർജ്ജിച്ച തപസ്സിൽ മുഴുകിയിരിക്കയല്ലാതെ, അത് മറ്റുള്ളവർക്കുവേണ്ടി പൂർണ്ണമായും ത്യജിച്ച ഒരു ഋഷീശ്വരൻ അതിനു മുമ്പോ അതിനു ശേഷമോ ഭാരതത്തിൽ ഉണ്ടായിട്ടില്ല. ആത്മാനന്ദത്തിന്റെ ആകാശത്തുനിന്നും മണ്ണിന്റെ മാറിലേക്ക് സ്വയം പതിച്ച നക്ഷത്രം. ആ നക്ഷത്ര വെളിച്ചമാണ് നമ്മെ നേരാംവഴി കാട്ടിയത്. എത്ര ജന്മംകൊണ്ടാണ് നമുക്ക് ഈ മഹാത്യാഗത്തിനായി നന്ദി പറയാനാകുക! ലബ്ധമായ ഈ ജന്മംകൊണ്ടു തന്നെ നമുക്ക് അതിന് കഴിഞ്ഞില്ലെങ്കിൽ ഈ മനുഷ്യജന്മംകൊണ്ട് എന്തു ഫലം? ആധുനികമായ എന്തറിവ് നേടിയാലും നമ്മുടെ ജീവിതത്തെ സഫലമാക്കുന്നത് ഗുരുവിനെക്കുറിച്ചുള്ള അറിവും ഗുരുവിനോടുള്ള അനുസരണയുമാണ്.







# ഗുരുദേവ സമക്ഷം

## എം. നടേശൻ

*(ബ്രഹ്മശ്രീ നാരായണഗുരുവിന്റെ കുടുംബാംഗമായ എന്റെ പിതാവ് എം. നടേശൻ അദ്ദേഹത്തിന്റെ സ്വന്തം അനുഭവത്തിൽപ്പെട്ട ഒരു സംഭവമാണ് "ഗുരുദേവ സമക്ഷം" എന്ന കൃതിയിൽ പരാമർശിക്കുന്നത്. ഗുരുദേവൻ കുളത്തൂർ കോലത്തുകര ക്ഷേത്രത്തോടനുബന്ധിച്ചുള്ള പർണ്ണശാലയിൽ ഇരിക്കുമ്പോൾ, എന്റെ പിതാവ് ഗുരുദേവദർശനത്തിനു പോയിരുന്നു. അന്ന് അവിടെ കണ്ട കാഴ്ച അദ്ദേഹത്തിന്റെ ഹൃദയത്തിൽ മായാത്ത സുദൃഢമായ മുദ്ര പതിച്ചു.)*

**സമ്പാദനം - എൻ. ബി. ലളിതാബായി**

ഒരുനാൾ ഗുരുദേവനാശ്രമവരാന്തയി
ലൊരുനൽക്കസേരയിലങ്ങിരുന്നരുളുന്നു
കൂപ്പുകൈയോടും ഭക്തിനിർഭരചേതസ്സോടു-
മപ്പുണ്യസമക്ഷത്തുനിൽക്കുന്നു ജനക്കൂട്ടം.

കാഴ്ചയായർപ്പിക്കുന്നു സാഷ്ടാംഗം നമിക്കുന്നീ-
വേഴ്ചയിൽ കൃതാർത്ഥരായ് കണ്ണുനീർപൊഴിക്കുന്നു
അൻപുറ്റസ്വരത്തിലങ്ങോരോരോ വിശേഷങ്ങൾ
തമ്പുരാനവരോടു ചോദിപ്പൂ മധുരമായ്

ഈവിധം കഴിയവേ ദൂരെയങ്ങൊരുദിക്കിൽ
പാവങ്ങളൊരുകൂട്ടം മനുഷ്യർ നിന്നീടുന്നു.
അവർക്കും ഗുരുവിന്റെ സന്നിധാനത്തിൽ ചെന്നാ
പവിത്രകളേബരം ദർശനം ചെയ്തീടാനും
തിരുവായ്മൊഴികേട്ടു, നിർവൃതി നേടീടാനും
പാരമുണ്ടാശയെന്നാൽ പറ്റില്ല പുലയരാം
തീണ്ടലുള്ളവരല്ലോ മേലാളരക്കൂട്ടരെ
കണ്ടാലും കുളിക്കണമത്രയ്ക്കുനികൃഷ്ടന്മാർ.

ദൂരെയക്കൂട്ടർ നിൽക്കും ദിക്കിനെത്തൃക്കൺപാർത്തു
തീരെത്താനേതുമൊന്നു മറിയാത്തമട്ടിൽ ദേവൻ
ചോദിച്ചാനങ്ങുനില്ക്കുമാളുകളാരെന്നപ്പോൾ
സാദരമുണർത്തിച്ചാൻ പുലയരാണെന്നൊരാൾ



കണ്ടത്തിൽ പണിചെയ്യാൻ മാത്രമായ് നിയോഗിച്ചു
തീണ്ടലും കല്പിച്ചങ്ങു ദൂരത്തുനിർത്തി കഷ്ടം
എന്താണാ സാധുക്കളെയിങ്ങോട്ടുവിളിക്കാമോ-
സന്തോഷക്കുറവുണ്ടോ ചൊല്ലുവിനാർക്കെങ്കിലും.

ഈമട്ടു ചോദിച്ചപ്പോൾ സാദരമവർചൊന്നാർ
"സ്വാമിതൻ കല്പനയേ ഞങ്ങൾക്കു പ്രമാണമാം"
ചാരത്തുവന്നീടുവാനാജ്ഞാപിച്ചതുനേര-
മാനന്ദമണപ്പൊട്ടപ്പാഞ്ഞുവന്നീടുംപോലെ.

വന്നുടനവരെല്ലാം സാഷ്ടാംഗം ഭഗവാന്റെ
സന്നിധാനത്തിൽ വീണാർ പുളകോൽഗമത്തോടും
തൃക്കയ്യാൽത്തന്നെ ദേവനടുത്തുവിളിച്ചുടൻ
പക്വങ്ങൾ കനിവാർന്നുകൊടുത്തോരനന്തരം

മുറ്റത്തിൽകയറാമോ പാത്രത്തിൽ കൊടുക്കാമോ
ചെറ്റടുത്തെത്തിപ്പോയാൽ വല്ലായ്മതോന്നീടുമോ?
തീണ്ടലെന്നുള്ളതെന്താം സ്പർദ്ധയുമസൂയയും
സ്വാർത്ഥവുമൊന്നായിച്ചേർന്നുള്ളതിൽപേരല്ലാതെ

ശ്വാനനെത്തലോടിടാമാക്ഷേപമില്ല പക്ഷേ
മാനുഷൻതന്നെത്തൊട്ടാലായതു കുറ്റംപോലും-
എന്തൊരു വിചിത്രമാം വിശ്വാസമാണിതോർത്താ-
ലന്ധത്വമിതിനേക്കാൾ വല്ലതും ലോകത്തുണ്ടോ?

ഭേദങ്ങളൊന്നുമില്ലി മർത്ത്യരും മറ്റുള്ളോരും
സോദരരെല്ലാരും മീശന്റെ സുതരല്ലോ
സ്നേഹിപ്പിൻ പരസ്പരം ഹോമിപ്പിൻ തീണ്ടലിനെ
സന്തതം വിശ്വാസവുമൈക്യവും പുലർത്തുവിൻ.

"പാവങ്ങളായുള്ളോരീമർത്ത്യരെ നിരന്തര-
മാവോളം സഹായിപ്പിൻ പുണ്യമാമതെന്നോർപ്പിൻ"
എന്നെല്ലാം സുഭാഷിതം പലതുമരുളിച്ചെ-
യ്തെല്ലാർക്കുമകമലിഞ്ഞാശിസ്സും നൽകിപ്പിന്നെ
സംന്യാസിവർഗ്ഗത്തോടും കൂടവേ ഗുരുദേവ
നന്യമാമൊരു ദേശത്തെയ്ക്കുടൻ യാത്രയായാൻ. ✧




# ദൈവം - കരുണയുടെ കടൽ

സ്വാമി അവ്യയാനന്ദ

**ഒരു നാണയത്തിൽ എന്തിന്റേയെങ്കിലും മുദ്രയുണ്ടാകും. അതുപോലെ മനുഷ്യനിൽ ദൈവത്തിന്റെ മുദ്ര തെളിഞ്ഞുവരുന്നത് അവൻ കരുണയുള്ള വനാകുമ്പോഴാണ്. കരുണയുടെ സുകൃതം ഹൃദയതിലകമാക്കിയവർ സ്വന്തം നിസ്സഹായതയും നിസ്സാരതയും ബോധ്യമുള്ളവരായിരിക്കും. അവർ മറ്റുള്ള വരെ ആദരവോടെ കാണുകയും കരുതുകയും ചെയ്യുന്നു. കൃതജ്ഞതയും കാരുണ്യവും പൂരകമാണ്. ഇവയെ പരസ്പരം ചേർത്തു നിർത്തുന്നത് അകളങ്കിതസ്നേഹത്തിന്റെ തങ്കനൂലാണ്.**

"ദൈവമേ എന്നോട് സംസാരിച്ചാലും" മനുഷ്യൻ പ്രാർത്ഥിച്ചു.
താഴ്വാരങ്ങളിലെങ്ങോനിന്ന് ഒരു മൈന മനോഹരമായി ശബ്ദിച്ചു.
പക്ഷേ മനുഷ്യനത് കേട്ടില്ല. വീണ്ടും മനുഷ്യൻ യാചിച്ചു:-
"ദൈവമേ എന്നോട് സംസാരിച്ചാലും" ഒരിടിമുഴക്കം ആകാശ-
ത്തിലൂടെ കടന്നുപോയി. പക്ഷേ മനുഷ്യനത് കേട്ടില്ല.
പിന്നെ ചുറ്റിനും കൺമിഴിച്ചുകൊണ്ട് മനുഷ്യൻ അപേക്ഷിച്ചു:-
"ദൈവമേ എനിക്കു മുന്നിൽ പ്രത്യക്ഷപ്പെട്ടാലും"
ആകാശത്തിന്റെ ഏതോ കോണിൽ ഒരു നക്ഷത്രം
തിളങ്ങി നിന്നു. പക്ഷേ മനുഷ്യനത് കണ്ടില്ല.
ക്ഷമ നശിച്ച് മനുഷ്യൻ അലറി വിളിച്ചു.
"ദൈവമേ എനിക്കു മുന്നിൽ ഒരത്ഭുതം പ്രവർത്തിച്ചാലും"
പെട്ടെന്ന് ലോകമെമ്പാടും അനേകായിരം ജീവനുകൾ ഉദയംകൊണ്ടു.
പക്ഷേ മനുഷ്യൻ അതൊന്നും ശ്രദ്ധിച്ചതേയില്ല.
നിരാശയോടെ പൊട്ടിക്കരഞ്ഞുകൊണ്ട് മനുഷ്യൻ അപേക്ഷിച്ചു.

"ദൈവമേ എന്നെ സ്പർശിച്ചാലും" ഒരു ചിത്രശലഭം പറന്നിറങ്ങിവന്ന് മനുഷ്യന്റെ തോളിലിരുന്നു. അയാളതിനെ കൈകൊണ്ട് തട്ടിക്കളഞ്ഞ് മുന്നോട്ടുനടന്നു.

അതേ, നാം കാണാനും അനുഭവിക്കാനും ആഗ്രഹിക്കുന്നതിനെല്ലാം നമ്മൾ മനസ്സിൽ നമ്മുടേതായ രൂപവും ഭാവവും നൽകുന്നു. അതിനു പുറത്തുള്ളതെന്തും നമുക്കപരിചിതമാകുമ്പോൾ ദൈവത്തിനായുള്ള മനുഷ്യന്റെ കാത്തിരിപ്പും വിലാ

പങ്ങളും അനന്തമായി നീളുന്നു.

പക്ഷേ വർഷങ്ങൾക്കപ്പുറത്ത് ദൈവത്തെ ദയയായി അനുഭവിച്ച ഒരു ദയാലു ഈ ഭൂമി മലയാളത്തിൽ ജീവിച്ചിരുന്നു. പേര് നാരായണ ഗുരു. ദീനദയാവായ്പിന്റെ വേലിയേറ്റത്തിൽ സമൂഹം ആദരപൂർവ്വം ശ്രീനാരായണഗുരുദേവൻ എന്ന് നീട്ടിവിളിച്ച് സന്തോഷിച്ചു.

ജന്മസ്ഥലം ചെമ്പഴന്തി. ദേശനാമത്തിൽത്തന്നെയുണ്ട് ദൈവികതയുടെ ഒരു അക്ഷരപരിമളം. ഒരായിരം ചെമ്പകങ്ങൾ പൂത്തിറങ്ങിയ മാതിരി. അനുകമ്പയുടെ പ്രാണാക്ഷരമായ 'മ്പ'യും തോഴന്റെ നേരൊഴുക്കായ 'ഴ'യും കാന്തിയുടെ പ്രഭാപൂരമായ 'ന്തി'യും ചെമ്പക മലരിന്റെ 'ചെ'യും ചേർന്നൊരു ദൈവനാമം. ദേശനാമത്തോട് ഒട്ടിനിൽക്കുന്നൊരു വീട്ടുപേര്. വയൽവാരം. ഗ്രാമദേവതയുടെ ശ്രീലകം പോലൊരു പേര്.

അങ്ങനെ ചെമ്പഴന്തിയും വയൽവാരവും ഉള്ളിൽ കനിവൂറുന്നവരുടെയെല്ലാം നാവുകളിലെ തേനും വയമ്പുമായി.

കാരുണ്യഭാവം യാന്ത്രികമല്ല. ആത്മാർത്ഥമായ ഹൃദയബന്ധങ്ങളിൽ നിന്ന് ഊറിവരുന്ന അലിവാണതിന്റെ ചേരുവ. അത് മനോഹരമായ ഒരു പ്രാർത്ഥനയാണ്. കൊക്കുരുമ്മി കുഞ്ഞിക്കിളിയെ സ്വന്തം ചിറകിനുള്ളിലേക്ക് ചേർത്തു നിർത്തുന്ന തള്ളക്കിളിയുടെ സ്നേഹാർദ്രതയാണത്. ഗുരുദേവൻ കരുണാമയനായിരുന്നു. അതുകൊണ്ടുതന്നെയാണ് അനുകമ്പാദശകത്തിൽ പ്രാർത്ഥനാലോലനായി ഗുരുഹൃദയം മന്ത്രിച്ചത് "നിൻതിരുമെയ് വിട്ടകലാതെ ചിന്തയും" എന്ന്. തൻമേനി തന്നെ തിരുമേനിയെ പുണർന്നൊഴുകുന്ന ഒരു ലയഭംഗിയുണ്ടതിന്.

എവിടെ ദൈവം എന്ന് ചോദിക്കുന്നവരോട് ദാ ഇവിടെ എന്ന് പറയാതെ പറയുന്ന മൗന സാന്ദ്രമായ ജീവിതചര്യയായിരുന്നു ഗുരുദേവൻ. ചിന്തയുടെ സൂര്യശോഭയും ചൈത്രപൗർണ്ണമിയുടെ വിശുദ്ധമായ കവിതയും ഉദയാസ്തമയങ്ങളില്ലാതെ ഗുരുവിന്റെ കാരുണ്യാകാശങ്ങളിൽ കനകാഭമായി.

കർക്കിടകത്തിൽ മാനം കറുക്കുമ്പോഴും തുലാമാസത്തിൽ കരക്കാറ്റടിക്കുമ്പോഴും ധനുമാസത്തിൽ മഞ്ഞു വീഴുമ്പോഴും കുംഭമീനമാസങ്ങളിൽ ചക്കയും മാങ്ങയും പഴുക്കുമ്പോഴും ഉമ്മറക്കോലായിലെ സ്വർണ്ണഭംഗിയുള്ള ഏകാന്തതകളിൽ ഗുരുദേവരചനാരസങ്ങളിലാണ്ടിരുന്നുകൊണ്ട് ഈയുള്ളവൻ ഗുരുദേവന്റെ കാരുണ്യാകാശം സ്വപ്നം കണ്ടു. അവിടെ ഗുരു മൈനയായും ഇടിമുഴക്കമായും ഒറ്റനക്ഷത്രത്തിളക്കമായും വർണ്ണച്ചിറകുവീശി പറന്നണയുന്ന ചിത്രശലഭമായും എനിക്ക് ദൈവികത ഹൃദയചാരുതയായി. കാരുണ്യാതിരേകത്താൽ വാത്സല്യത്തിന്റെ കാമധേനുവായി ഗുരുദേവൻ സ്നേഹാമൃതം നൽകി.

അരുളൻപനുകമ്പകളുടെ ജീവചലനങ്ങൾ തേൻമൊഴികളായി. അതൊഴുകിപ്പരന്നു.

ഇരുമ്പ് ശക്തമാണ്. പക്ഷേ അഗ്നി അതിനെ ഉരുക്കുന്നു. അഗ്നി ശക്തമാണ്. എന്നാൽ ജലം അതിനെ കെടുത്തുന്നു. വെള്ളം ശക്തമാണ്. എന്നാൽ സൂര്യൻ അതിനെ നീരാവിയാക്കുന്നു. മേഘങ്ങൾ ശക്തമാണ്. കാറ്റ് അതിനെ ചിതറിക്കുന്നു. മനുഷ്യൻ ശക്തനാണ്. എന്നാൽ ഭയം അവനെ നിഷ്ക്രിയനാക്കുന്നു. ഭയം ശക്തമാണ്. എന്നാൽ നിദ്ര അതിനെ കീഴ്പ്പെടുത്തുന്നു. നിദ്ര ശക്തമാണ്. എന്നാൽ മരണം അതിനേക്കാൾ ശക്തമാണ്. സ്നേഹാർദ്രത - കാരുണ്യം - മരണത്തെ അതിജീവിക്കുന്നു. കനിവിന്റെ വഴി തെരഞ്ഞെടുക്കുന്നയാൾ മരണമടയുകയല്ല. യശോനിർവ്വാണത്തെ പ്രാപിക്കുകയാണ്. മനുഷ്യനെ ദൈവം മഹത്വമണിയിച്ചത് അവിടുത്തെ കാരുണ്യത്താലാണ്. കാരുണ്യം ഇല്ലാതാകുമ്പോൾ മനുഷ്യത്വം അവനിൽ നിന്ന് മായും. അവനിയിൽ നിന്നും.

ഒരു നാണയത്തിൽ എന്തിന്റേയെങ്കിലും മുദ്രയുണ്ടാകും. അതുപോലെ മനുഷ്യനിൽ ദൈവത്തിന്റെ മുദ്ര തെളിഞ്ഞുവരുന്നത് അവൻ കരുണയുള്ളവനാകുമ്പോഴാണ്. കരുണയുടെ സുകൃതം ഹൃദയതിലകമാക്കിയവർ സ്വന്തം നിസ്സഹായതയും നിസ്സാരതയും ബോധ്യമുള്ളവരായിരിക്കും. അവർ മറ്റുള്ളവരെ ആദരവോടെ കാണുകയും കരുതുകയും ചെയ്യുന്നു. കൃതജ്ഞതയും കാരുണ്യവും പൂരകമാണ്. ഇവയെ പരസ്പരം ചേർത്തു നിർത്തുന്നത് അകളങ്കിതസ്നേഹത്തിന്റെ തങ്കനൂലാണ്.

കണ്ണില്ലാത്തവർക്കു കാണാനും ചെവി കേൾക്കാത്തവർക്കു കേൾക്കാനും കഴിയുന്ന ഭാഷയേപ്പറ്റി പ്രശസ്ത എഴുത്തുകാരനായ മാർക് ട്വൈൻ സൂചിപ്പിച്ചിട്ടുണ്ട്. ആ ഭാഷ കാരുണ്യ




മാണ്. വ്യാകരണമില്ലാത്ത ശുദ്ധമായ ഭാഷയാണത്. സ്വന്തം സാമർത്ഥ്യം തെളിയിച്ചുകാട്ടാൻ അതീവവ്യഗ്രതയുള്ളവരാണ് നാമെല്ലാം. പക്ഷേ അതിനുള്ള ശ്രമത്തിനിടയിൽ അന്യർക്ക് മുറിവേൽക്കുമോ എന്ന് നാം ശ്രദ്ധിച്ചെന്നുവരില്ല.

"ദാരിദ്ര്യമെന്നുള്ളതറിഞ്ഞവർക്കേ പാരിൽ പരക്ലേശവിവേകമുള്ളു" എന്ന് നാം ഓർക്കുന്നതേയില്ല. ധനപരമായ ദാരിദ്ര്യമായി മാത്രം ഇതിനെ വ്യാഖ്യാനിക്കേണ്ടതില്ല. ഏതു ശേഷിയായാലും വേണ്ടത്രയില്ലാത്തവരെപ്പറ്റി വ്യാകുലപ്പെടാൻ കഴിയുന്നതോടെ നാം കാരുണ്യത്തിന്റെ ഭാഷ പഠിച്ചുതുടങ്ങുന്നു.

നാം സമ്പത്തായി കരുതുന്നത് പണത്തെയാണ്. അതൊരു തെറ്റായ ധാരണയാകുന്നു. അറിവ് സമ്പത്താണ്. ആരോഗ്യം സമ്പത്താണ്. ബുദ്ധി സമ്പത്താണ്. സർഗ്ഗാത്മകത സമ്പത്താണ്. പക്ഷേ നാം ഇതിനെയെല്ലാം വിസ്മരിച്ച് പണത്തിന്റെ പിറകെ പരക്കം പായുകയാണ്. അത് ദുരന്തങ്ങളിലേക്കാണ് മനുഷ്യരാശിയെ നയിക്കുന്നത്. അതാണ് ഇന്നത്തെ ലോകത്തിന്റെ ശാപം. അതാണ് നമ്മെ ദൈവത്തിൽ നിന്നും അകറ്റുന്നത്. അതുകൊണ്ടാണ് നാം കാരുണ്യത്തിൽനിന്ന്, സ്നേഹത്തിൽനിന്ന് അകന്നു പോകുന്നത്. ഗുരുദേവൻ ഈശാവാസ്യോപനിഷത്ത് പരിഭാഷയിൽ പറയുന്നു. "ഈശൻ ജഗത്തിലെല്ലാമാവസിക്കുന്നതുകൊണ്ടുനീ ചരിക്കമുക്തനായാശിക്കരുതാരുടേയും ധനം".

ഈ ലോകത്തുള്ള സമ്പത്ത് മുഴുവൻ ഈശന്റേതാണ്. ആർത്തി പാടില്ലെന്നാണ് ഋഷി ഇവിടെ പറയുന്നത്. ദൈവം കാരുണ്യമാണ്. സ്നേഹമാണ്. അതുകൊണ്ട് ദൈവത്തിന്റെ ധനം കുറേപ്പേർക്കു മാത്രമനുഭവിക്കാനുള്ളതല്ല. എല്ലാവർക്കുമനുഭവിക്കുവാനാണെന്ന സമദർശനത്തിന്റെ അർത്ഥവും അതിലന്തർഭവിച്ചിട്ടുണ്ട്.

ദൈവം ആകാശത്തിലോ ഭൂമിയിലോ എവിടെയെങ്കിലും നമുക്ക് പിടിതരാതെ ഒളിച്ചിരിക്കുന്ന ഒരു വ്യക്തിയോ ശക്തിയോ അല്ല. അത് നമുക്കു ചുറ്റുമുണ്ട്. അത് അകവും പുറവും തിങ്ങുന്ന മഹിമാവാണ്. അത് പൂവിലും പുല്ലിലും അഖില ചരാചരങ്ങളിലും കുടികൊള്ളുന്ന ചൈതന്യമാണ്. ഉപനിഷദ്മഹാവാക്യങ്ങളിലൊന്ന് 'സർവ്വം ഖല്വിദം ബ്രഹ്മഃ' എന്ന്. അതിന്റെ അർത്ഥം എല്ലാം ബ്രഹ്മമാണെന്നാണ്. ഈ മഹാബോധം ഉണ്ടാകണമെങ്കിൽ സമദർശനം വേണം. അതായത് ഭേദഭാവന പോകണം. അപ്പോൾ ധനവാനില്ല, ദരിദ്രനില്ല, പുല്ലെന്നില്ല, മാമരമെന്നില്ല എല്ലാം കാരുണ്യം മാത്രം.

"തോന്നുന്നുതാകിലഖിലം ഞാനിതെന്നവഴി തോന്നേണമേ വരദ നാരായണായ നമഃ" എന്ന് ഹരിനാമകീർത്തനം. ഇതാണ് ആത്മസാക്ഷാത്കാരം. ആത്മസാക്ഷാത്കാരം എന്ന് കേൾക്കുമ്പോൾ അതെന്തോ അസാധ്യമായ കാര്യമാണെന്നു പലരും കരുതാറുണ്ട്. അത് ശരിയല്ല. അത് നമ്മുടെ അധമമായ മനോഭാവത്തിലുണ്ടാകുന്ന രാസമാറ്റമാണ്. അത് ബോധത്തിന്റെ ഉയർന്ന തലത്തിലേക്കുള്ള പ്രയാണമാണ്. അതിനാണ് കുണ്ഡലിനീതന്ത്രയോഗമെന്നും ഷഡാധാരമെന്നും മറ്റും പറയുന്നത്.

ഗുരുദേവജയന്തി ആ മഹാബോധത്തിന്റെ ഒരു കിളിവാതിലെങ്കിലും തുറന്ന് വെളിച്ചം അനുഭവിക്കാനുള്ള ദിനമാണ്. ആ ജന്മത്തിന്റെ സന്ദേശം അതല്ലാതെ മറ്റെന്താണ്? ✧

**ക്ഷേത്രങ്ങളിൽ ജനങ്ങൾക്ക് സുഖമായി വന്നിരിക്കാനും, പ്രസംഗിക്കുവാനും, ഉപയുക്തമായ വിശാലമായ മുറികൾ ഉണ്ടാകണം.**

**എല്ലാ ക്ഷേത്രങ്ങളോടും സംബന്ധിച്ച് വിദ്യാലയങ്ങൾ ഉണ്ടായിരിക്കണം.**

**ജനങ്ങളിൽ നിന്നും വഴിപാടായി ക്ഷേത്രങ്ങളിൽ കിട്ടുന്ന ധനം സാധുജനങ്ങൾക്ക് പ്രയോജനം ലഭിക്കത്തക്കവിധത്തിൽ ചെലവഴിക്കണം.**



# ശ്രീമദ് പവിത്രാനന്ദസ്വാമികൾ

കെ.കെ. മനോഹരൻ, മങ്ങാട് ബാലചന്ദ്രൻ

സൗമ്യവും ഹൃദ്യവുമായ പെരുമാറ്റം കൊണ്ട് ആരേയും തന്നിലേക്കാകർഷിച്ചിരുന്ന സന്ന്യാസിശ്രേഷ്ഠനായിരുന്നു ശ്രീമത് പവിത്രാനന്ദസ്വാമികൾ. അരനൂറ്റാണ്ടിലേറെ ദൈർഘ്യമുണ്ടായിരുന്ന ആ സന്യാസജീവിതം സൗഹൃദത്തിന്റെ പാദമുദ്രകൾ കൊണ്ട് സമ്പന്നമായിരുന്നു. ദീർഘകാലം ശ്രീനാരായണധർമ്മസംഘം ട്രസ്റ്റിന്റെ ഭരണസമിതി യംഗമായിരുന്ന പവിത്രാനന്ദസ്വാമികൾ 5 വർഷക്കാലം ട്രസ്റ്റ് ജനറൽ സെക്രട്ടറിയുമായിരുന്നു. ശിവഗിരിമഠത്തിന്റെ അനുബന്ധസ്ഥാപനങ്ങളായ ചെമ്പഴന്തി ഗുരുകുലം, കാഞ്ചീപുരം ശ്രീനാരായണസേവാശ്രമം, മദ്രാസ് ശ്രീനാരായണാശ്രമം, അരുവിപ്പുറം മഠം എന്നിവിടങ്ങളിൽ സേവനമനുഷ്ഠിച്ചിട്ടുള്ള സ്വാമികൾ അരുവിപ്പുറം മഠത്തിലായിരുന്നു കൂടുതൽ കാലവും ചെലവഴിച്ചിരുന്നത്.

അഗാധമായ പാണ്ഡിത്യത്തിനപ്പുറം മനുഷ്യത്വത്തിന്റെ പ്രകാശം കൊണ്ട് തന്റെ സന്ന്യാസജീവിതത്തെ പ്രകാശിപ്പിച്ചിരുന്ന സ്വാമികൾ ഒന്നിനോടും അതിരറ്റ പ്രതിപത്തിയോ വിപ്രതിപത്തിയോ പുലർത്തിയിരുന്നില്ല. ദീർഘകാലം ശിവഗിരിയിൽ അന്തേവാസിയായി കഴിഞ്ഞ സുബ്രമണ്യന് സന്ന്യാസദീക്ഷനൽകിയതും സ്വാമി പവിത്രാനന്ദ എന്ന സന്ന്യാസനാമം നൽകിയതും ശിവഗിരി മഠത്തിന്റെ ഒടുവിലത്തെ മഠാധിപതിയായിരുന്ന ബ്രഹ്മശ്രീ ശങ്കരാനന്ദസ്വാമികളായിരുന്നു.

എറണാകുളം ജില്ലയിലെ പെരുമ്പളത്ത് 1915 ലാണ് പവിത്രാനന്ദയുടെ ജനനം. പൂർവ്വാശ്രമത്തിലെ പേര് സുബ്രഹ്മണ്യൻ. ബാലനായിരിക്കുമ്പോൾ തന്നെ സുബ്രഹ്മണ്യന് ഭക്തിമാർഗത്തിലായിരുന്നു ആഭിമുഖ്യം. ക്ഷേത്രങ്ങളിൽ പോകുക, കീർത്തനങ്ങളും ഭജനകളും കേട്ടും വായിച്ചും പഠിക്കുക ഒക്കെ സുബ്രഹ്മണ്യന്റെ ജീവിതചര്യയുടെ ഭാഗമായി കൊണ്ടിരുന്നു. കുറെപ്രായമായതോടെ രാമായണം, മഹാരതം, ഭാഗവതം തുടങ്ങിയ വായിക്കുകയോ പാരായണമുള്ള സ്ഥലങ്ങളിൽ പോയി കേൾക്കുകയോ പതിവായിരുന്നു. അന്നൊരിക്കൽ ഗുരുദേവ കൃതിയിലെ ഏതാനും പദ്യങ്ങൾ ആരോ അച്ചടിച്ച് പ്രസിദ്ധീകരിച്ചത് സുബ്രഹ്മണ്യനു കിട്ടുകയുണ്ടായി. അന്ന് ഗുരുദേവകൃതികൾ പൂർണ്ണരൂപത്തിൽ പ്രസാധനം ചെയ്തിരുന്നില്ല. സമീപത്തുള്ള ഒരു തന്ത്രിയുമായി ബന്ധപ്പെട്ട് ചില്ലറ പൂജാവിധികൾ പഠിച്ചു. ഇതിനിടെ സംസ്കൃതവും കുറെ ഹിന്ദിയും വശമാക്കിയിരുന്നു. ഒരു പൂജാരിയുടെ അസിസ്റ്റന്റായി കഴിയുമ്പോഴാണ് ശ്രീനാരായണ തീർത്ഥർ, തലശേരി കുമാരസ്വാമി തുടങ്ങിയവരുമായി പരിചയപ്പെടുന്നത്. ആ പരിചയം സുബ്രഹ്മണ്യനെ ശിവഗിരിമഠത്തിൽ കൊണ്ടെത്തിക്കുകയായിരുന്നു. അന്ന് സ്വാമിധർമ്മതീർത്ഥർ ചെമ്പഴന്തി മണക്കൽ ക്ഷേത്രത്തിലെ കാര്യങ്ങളുമായി അവിടെ കഴിയുകയാണ്. സുബ്രഹ്മണ്യ ശാന്തിയെ ധർമ്മതീർത്ഥരുടെ സഹായിയായി വിടുകയുണ്ടായി സ്വാമി ധർമ്മതീർത്ഥരുടെ ശിക്ഷ

**വഴക്കുണ്ടാക്കി തമ്മിൽ പിരിയരുത്, യോജിപ്പായി കഴിയണം**



ണത്തിലും സംരക്ഷണയിലും സുബ്രഹ്മണ്യൻ ശാന്തി മണയ്ക്കൽ ക്ഷേത്രത്തിലെ പൂജാദികാര്യങ്ങൾ അനുഷ്ഠിച്ചും, തീർത്ഥർക്ക് സഹായങ്ങൾ ചെയ്തും ചെമ്പഴന്തിയിൽ കഴിഞ്ഞു. ധർമ്മതീർത്ഥർ സ്വാമി ചെമ്പഴന്തി ഗുരുകുലം വിട്ടതോടെ അവിടുത്തെ കാര്യങ്ങളൊക്കെ കുഴയുകയായി. സാമ്പത്തികം തന്നെ മുഖ്യപ്രശ്നം. വരുമാനമൊന്നുമില്ല. ദിവസങ്ങളോളം പട്ടിണിയിൽ കഴിഞ്ഞാലും സുബ്രഹ്മണ്യന് പരാതിയോ പരിദേവനമോ ഉണ്ടായിരുന്നില്ല. ശിവഗിരി മഠത്തിൽ നിന്നും ചില സന്ന്യാസിമാർചെന്ന് കാര്യങ്ങൾ തിരക്കുകയും ചെലവിനുള്ള വകകൊടുക്കുകയും ചെയ്തു പോന്നു. അവിടുത്തെസ്ഥിതി കുറേ മെച്ചപ്പെട്ടു. ആർ. ശങ്കർ കേരളാ മുഖ്യമന്ത്രിയായിരിക്കുന്ന കാലത്ത് മണയ്ക്കൽ ക്ഷേത്രത്തിൽ ചില പരിഷ്ക്കാരങ്ങൾ വരുത്തുകയും മണ്ഡപവും ഗോപുരവുമൊക്കെ പുതുക്കി പണിയുകയും ഉണ്ടായി.

60 കളുടെ അവസാനം ചേർത്തലക്കാരൻ പുരുഷോത്തമൻ ശാന്തി ചെമ്പഴന്തി ഗുരുകുലത്തിലെത്തുകയുണ്ടായി. ഇവർ സഹകരിച്ച് പൂജാദികർമ്മങ്ങൾ പരിഷ്കരിക്കുകയും പിതൃബലി, ഹവനം തുടങ്ങിയ കർമ്മങ്ങളും വിവാഹങ്ങളും അവിടെ നടത്തുവാൻ തുടങ്ങിയതോടെ വരുമാനം വർദ്ധിക്കുകയായി. അധികം താമസിയാതെ സുബ്രഹ്മണ്യൻ ശാന്തിക്ക് അരുവിപ്പുറത്തേയ്ക്ക് മാറ്റമായി. ഇതിനിടെ സുബ്രഹ്മണ്യൻ ശാന്തി കാഷായം ധരിച്ച് പവിത്രാനന്ദ എന്ന് പേര് സ്വീകരിച്ചിരുന്നു.

അരുവിപ്പുറത്തും കുന്നുംപാറയിലും സേവനമനുഷ്ഠിച്ചിട്ട് 80 കളിൽ പവിത്രാനന്ദസ്വാമി ശിവഗിരി മഠത്തിൽ വരികയുണ്ടായി. 1992 ൽ സമ്പൂർണ്ണാനന്ദ സ്വാമി ശ്രീനാരായണ ധർമ്മ സംഘം ജന. സെക്രട്ടറിയായി ചുമതലയേൽക്കുകയുണ്ടായി. അന്ന് ശിവഗിരി ഭരണം പൂർണ്ണമായും ശാശ്വതീകാനന്ദസ്വാമിയുടെ നിയന്ത്രണത്തിലായിരുന്നല്ലോ. തുടർന്നു നടന്ന ചില വ്യവഹാരങ്ങളിൽ പവിത്രാനന്ദസ്വാമി ശാശ്വതീകാനന്ദയുടെ കൂടെ നിൽക്കുവാനാണ് ആഗ്രഹിച്ചിരുന്നത്. അഡ്മിനിസ്ട്രേറ്റർ ഭരണകാലത്തെല്ലാം പവിത്രാനന്ദ ശിവഗിരിയിൽ തന്നെയുണ്ടായിരുന്നു. 2005 ജൂലൈമാസം 10 -ാം തീയതി പകൽ 11.30 ന് സ്വാമി പവിത്രാനന്ദ സമാധിയായി. ✧







# ശ്രീമദ് ജ്ഞാനേശ്വരാനന്ദ സ്വാമികളെക്കുറിച്ചുള്ള ഓർമ്മകൾ

ചെമ്പഴന്തി ഡി. അജിത്

സമൂഹത്തിന് മൂല്യച്യുതി സംഭവിക്കുമ്പോൾ തിരുഅവതാരങ്ങൾ പിറവിയെടുക്കുന്നു. അങ്ങനെ ശ്രീനാരായണഗുരുദേവന്റെ പിറവികൊണ്ട് അനുഗൃഹീതമാകാൻ ഭാഗ്യമുണ്ടായത് ചെമ്പഴന്തി ഗ്രാമത്തിനാണ്. ചെമ്പഴന്തിയിൽ നിന്ന് ആരംഭിച്ച് ശിവഗിരിക്കുന്നിൽ അന്ത്യവിശ്രമം പ്രാപിച്ച ഗുരുദേവന്റെ പുണ്യചരിതം കേരളീയർക്കാകെ സുപരിചിതമാണ്, ഇപ്പോൾ ഇന്ത്യയിലും പുറത്തും ഈ തിരുഅവതാരത്തിന്റെ ചരിത്രം പഠിക്കുകയും, തിരുവചനങ്ങളിലെ ആഴമളക്കാനാകാതെ പരിഭ്രമിച്ചുകൊണ്ടിരിക്കുകയുമാണ്.

ഗുരുദേവന്റെ സന്യാസപരമ്പരയായ ശ്രീനാരായണ ധർമ്മസംഘം ട്രസ്റ്റിന്റെ ഒരു ശാഖയായാണ് ചെമ്പഴന്തി ഗുരുകുലം പ്രവർത്തിക്കുന്നത്. ധർമ്മസംഘം ട്രസ്റ്റ് നിയോഗിക്കുന്ന ഒരു സന്യാസിശ്രേഷ്ഠൻ ഇവിടത്തെ മഠാധിപതിയായി ഗുരുധർമ്മപരിപാലനം ചെയ്യുന്നു.

വളരെ ലളിതവും ഗ്രാമ്യവുമായ ഒരു ജീവിതശൈലിയാണ് ചെമ്പഴന്തി നിവാസികൾക്കുള്ളത്. എന്നാലും ഗുരുകുലത്തിനു ചുറ്റുമായി മണക്കൽ LPS ഉം SNGHSS ഉം ചെമ്പഴന്തികോളേജും നിലകൊണ്ടിരുന്നു. വിദ്യാഭ്യാസത്തിന് പരമപ്രാധാന്യം നൽകിയ ഗുരുദേവന്റെ ജന്മസ്ഥാനത്തിന് സരസ്വതീദേവി ചുറ്റും നിൽക്കുന്നത് സ്വാഭാവികം മാത്രം.

ധർമ്മതീർത്ഥർസ്വാമികളെപ്പോലുള്ള പണ്ഡിതകേസരികളും പവിത്രാനന്ദസ്വാമികളെപ്പോലുള്ള ഭക്താഗ്രണികളും ചെമ്പഴന്തി ഗുരുകുലത്തിലെ പ്രവർത്തനങ്ങൾക്കു ചുക്കാൻ പിടിച്ചിട്ടുണ്ട്. എന്നാൽ ഈ കുറിപ്പുകൾ കേന്ദ്രീകരിക്കുന്നത് മറ്റൊരു വ്യക്തിത്വത്തിലേക്കാണ്. പവിത്രാനന്ദസ്വാമികൾക്കുശേഷം കാര്യക്ഷമതയുടെ പ്രതീകമായി വന്ന ശ്രീ ജ്ഞാനേശ്വരാന്ദ സ്വാമികൾ. കേരളസംസ്ഥാന റോഡ് കോർപ്പറേഷനിൽ ഉണ്ടായിരുന്ന മാന്യമായ ജോലിയിൽനിന്ന് വോളണ്ടറി പെൻഷൻ വാങ്ങി നടരാജഗുരുവിന്റെ ഗുരുകുലം വഴി ശിവഗിരിയുടെ ശീതളച്ഛായയിൽ അഭയം പ്രാപിച്ച കരുത്തനായ ഈ സന്യാസിവര്യന്റെ പ്രവർത്തനങ്ങളെ ആദരങ്ങളോടുകൂടി മാത്രമേ നോക്കിക്കാണാനാകു.

1974 മുതലുള്ള കാലഘട്ടത്തിലേക്കാണു നാം സഞ്ചരിക്കുന്നത്. ഒരു ചുറ്റുമതിൽ പോലുമില്ലാതെ പ്രാകൃതമായി കിടന്നിരുന്ന ഒരു പ്രകൃതിയാണ് ചെമ്പഴന്തി ഗുരുകുലത്തിന് ആദ്യമുണ്ടായിരുന്നത്. ചുറ്റുമതിൽ ഇല്ലാതിരുന്നതുകൊണ്ട് സമീപത്തെ വിദ്യാലയത്തിലെ കുട്ടികൾക്കും നാട്ടുകാർക്കും സ്വൈരവിഹാരം നടത്തുന്നതിന് ഗുരുകുലം കോമ്പൗണ്ട് ഉപയോഗിക്കപ്പെട്ടു. എന്നാൽ ജ്ഞാനേശ്വരാനന്ദ സ്വാമികളുടെ ആദ്യ ഉദ്യമം ഗുരുകുലത്തിന് ചുറ്റുമതിൽ നിർമ്മിക്കുക എന്നതായിരുന്നു. ആ കാലഘട്ടം പൊതുവെ ദാരിദ്ര്യത്തിന്റേതായിരുന്നു. ഗുരുകുലം സന്ദർശിക്കുന്ന ഭക്തജനങ്ങൾക്കുമുമ്പിലും ചെറുവാണിഭമുതലാളികൾക്കുമുമ്പിലും ഗുരുദേവനാമത്തിൽ ജ്ഞാനേശ്വരാനന്ദസ്വാമികൾ കൈനീട്ടി. കിട്ടുന്ന ധനം തുലോം പരിമിതമായിരുന്നു. എന്നാൽ ധീരമായി സ്വാമികൾ ചുവടുകൾ മുന്നോട്ടുവച്ചു. അവസാനം ഗുരുകുലത്തിന്റെ ചുറ്റുമതിൽ ഒരു യാഥാർത്ഥ്യമായി. ആ കാലഘട്ടത്തിലെ ധർമ്മസംഘം സന്യാസിമാരിൽ നിന്നും ചില പ്രധാന കാര്യങ്ങളിൽ ജ്ഞാനേശ്വരനാന്ദസ്വാമികൾ വ്യത്യസ്തനായിരുന്നു. അദമ്യമായ ജ്ഞാനതൃഷ്ണയായിരുന്നു അതിലൊന്ന്. സ്വാമികളുടെ ഔദ്യോഗികകാലഘട്ടത്തിന്റെ അവസാനം നിർബ



സ്ഥിതപെൻഷൻ വാങ്ങുമ്പോൾ ലഭിച്ച സാമാന്യം നല്ലതുക സ്ഥിരനിക്ഷേപത്തിനിടുകയും അതിൽനിന്നും ലഭിച്ച പലിശ ഗുരുകുലത്തിൽനിന്ന് ലഭിക്കുന്ന ഭക്ഷണത്തിന് സംഭാവനചെയ്യുകയും, ബാക്കിവരുന്നതുക മലയാളം ഇംഗ്ലീഷ് സംസ്കൃതം എന്നീ ഭാഷകളിലുള്ള പുസ്തകങ്ങൾ വാങ്ങുന്നതിനും വിനിയോഗിച്ചിരുന്നു. ഈ പുസ്തകങ്ങൾ വായിക്കുക മാത്രമല്ല അവയിൽനിന്ന് പ്രധാന ഭാഗങ്ങൾ കുറിപ്പെഴുതി സൂക്ഷിക്കുകയും പതിവായിരുന്നു.

ഗുരുദേവകൃതികൾക്ക് വ്യാഖ്യാനങ്ങൾ ആ കാലഘട്ടത്തിൽ കുറവായിരുന്നു. നടരാജഗുരുവിന്റെ ഗുരുദേവകൃതികളുടെ ഇംഗ്ലീഷ് വ്യാഖ്യാനവും, മറ്റു കൃതികളുമായിരുന്നു ആ കാലഘട്ടത്തിൽ ഗുരുദേവകൃതികളുടെ ആഴങ്ങളിലേക്കു മുങ്ങിത്തപ്പാനുള്ള ഏക ആയുധം. ഈ കാലഘട്ടത്തിൽ യൗവനത്തിന്റെ ചൊടിപ്പുമായി അവതരിച്ച പണ്ഡിതനാണ് പ്രൊഫസർ ജി. ബാലകൃഷ്ണൻ നായർ. ഒന്നിനുപിറകെ ഒന്നായി എല്ലാ ഗുരുദേവകൃതികൾക്കും ഭാഷ്യം ചമച്ചു ഗുരുഭക്തനായ ഈ യുവപണ്ഡിതൻ. പ്രൊഫസർ ബാലകൃഷ്ണൻനായരുടെ മുഴങ്ങുന്ന ശബ്ദധ്വനി ചെമ്പഴന്തി ഗുരുകുലത്തിൽ പലയാവർത്തി മുഴങ്ങിക്കേട്ടു. ഇതിനുകാരണക്കാരൻ ഗുരുകുലം കാര്യദർശി ജ്ഞാനേശ്വരാനന്ദസ്വാമികളായിരുന്നു. വായിക്കുകയും മനനം ചെയ്യുന്നതിനുമുപരി ചുറ്റുമുള്ള ചെറുപ്പക്കാരെ ഗുരുദേവകൃതികൾ പഠിപ്പിക്കുന്നതിന് പുസ്തകങ്ങൾ നൽകി പ്രോത്സാഹിപ്പിക്കുന്നതിലും അദ്ദേഹം സദാ ജാഗരൂകനായിരുന്നു. മലയാളത്തിലും ഇംഗ്ലീഷിലും എഴുതുന്നതിനും സംസാരിക്കുന്നതിനും സ്വാമികൾക്ക് കഴിയുമായിരുന്നു.

വർഷങ്ങൾ കഴിയവെ ജ്ഞാനേശ്വരാനന്ദസ്വാമികളുടെ ജ്ഞാനതൃഷ്ണയ്ക്ക് മന്ദത വന്നുതുടങ്ങി. പകരം യോഗസാധനകൾക്ക് ആരംഭംകുറിച്ചു. പല മണ്ഡലകാലങ്ങൾ മൗനവ്രതം അനുഷ്ഠിച്ചു. ഈ കാലഘട്ടത്തിലെ സ്വാമികളെ പരിചരിച്ച പുണ്യാത്മാവാണ് പുരുഷോത്തമശാന്തികൾ. പുരുഷോത്തമശാന്തികൾ പിന്നീട് സന്യാസം സ്വീകരിച്ചു അമൃതാനന്ദ എന്ന സന്യാസനാമം സ്വീകരിച്ചു. ഗുരുദേവനാമത്തിന്റെ അനന്തശക്തിയെ തൊട്ടറിഞ്ഞ ഈ മഹാത്മാവ് ഇപ്പോൾ ശിവഗിരി ധർമ്മസംഘത്തിൽ വിശ്രമജീവിതം നയിക്കുന്നു.

മൗനവ്രതങ്ങൾ ആചരിക്കുന്നതിൽനിന്നും സ്വാമികൾ ഹഠയോഗത്തിലേക്കു ശ്രദ്ധതിരിച്ചു. വളരെ മാസങ്ങൾ നിരന്തരം പ്രാണായാമപരിശീലനത്തിൽ ശ്രദ്ധ കേന്ദ്രീകരിച്ചു. എന്നാൽ ചുറ്റുമുള്ള ഗ്രാമവാസികളിൽ ചിലർ സ്വാമിക്ക് ഉന്മാദാരംഭമായിരിക്കുമെന്ന് കരുതി സ്വാമികളെ ദേഹോപദ്രവമേൽപിക്കാൻ മുതിർന്നു. ചെമ്പഴന്തി നിവാസികളെയാകെ ഏകോദരസഹോദരങ്ങളെപ്പോലെ സങ്കല്പിച്ചു പ്രവർത്തിച്ച സ്വാമികൾക്ക് ഈ സംഭവം മാനസികാഘാതമായി മാറി. ധർമ്മസംഘത്തിൽനിന്ന് അവധിയെടുത്ത് ബീമാപള്ളി മുതലായ സ്ഥാപനങ്ങളിൽ ചുറ്റിക്കറങ്ങിയതായി പിന്നീട് അറിയാൻ കഴിഞ്ഞു.

വർഷങ്ങൾ കൊഴിഞ്ഞുകൊണ്ടിരുന്നു. പിന്നീട് അദ്ദേഹം ശിവഗിരി ധർമ്മസംഘത്തിൽ തിരിച്ചെത്തുകയും സമാധിസമയം വരെ ശാന്തമായ ജീവിതം നയിക്കുകയും ചെയ്തു.

ഗുരുവിന്റെ ശിഷ്യപരമ്പരയിൽ ഒരു വ്യക്തിയെപ്പോലും ഗുരു കൈവിടുകയില്ല. ശിഷ്യരെ കൈവിടാതെ അദ്ദേഹം അവരെ രക്ഷിച്ചുകൊണ്ടിരിക്കുകയും സത്യവും ജ്ഞാനവും ആനന്ദവുമായി വെളിച്ചത്തിലേക്ക് അദ്ദേഹം അവരെ നയിക്കുകയും ചെയ്യും. 

**പ്രസംഗങ്ങൾ യാതൊരു പ്രകാരത്തിലും ഉപദ്രവമോ ക്ഷോഭമോ ഉണ്ടാകത്തക്കവിധത്തിലോ സ്വരത്തിലോ ആയിരുന്നുകൂടാത്തതാണ്.**

# അമൃതാനന്ദസ്വാമികളും ചെമ്പഴന്തി ഗുരുകുലവും

സിന്ധുലാൽ, ചെമ്പഴന്തി

**സത്യസന്ധതയുടെയും ആത്മാർത്ഥതയുടെയും മൂർത്തിഭാവമാണ് അമൃതാനന്ദ സ്വാമി. അതുപോലെ തന്നെ ഗുരുകുലത്തിന്റെ ഇല്ലായ്മയിൽ ഒതുങ്ങിക്കൂടി ക്ഷേത്രത്തിന്റെ നടവരവ് കൊണ്ട് കുറേശ്ശെ ഉണ്ടാക്കിയെടുത്ത സമ്പാദ്യം കൊണ്ടാണ് ഇന്നു കാണുന്ന വികസനപ്രവർത്തനങ്ങൾ അദ്ദേഹം നടപ്പാക്കിയത്. ഒരു രൂപ ലാഭിക്കുന്നതിനുവേണ്ടി ഫാസ്റ്റ് പാസഞ്ചർ ബസ്സിൽ കയറാതെ ഓർഡിനറി ബസ്സിൽ യാത്ര ചെയ്തിരുന്ന സ്വാമിജിയുടെ ചിത്രം ഇപ്പോഴും എന്റെ മനസ്സിലുണ്ട്.**



ചെമ്പഴന്തി ഗുരുകുലത്തിന്റെ അധിപനായിരുന്ന അമൃതാനന്ദസ്വാമികളെ 1985 മുതൽ എനിക്ക് അടുത്തറിയാം. ശ്രീനാരായണ കോളേജിൽ (ചെമ്പഴന്തി) ഇക്കണോമിക്സ് ബി. എ.യ്ക്ക് ചേർന്ന നാൾ മുതൽ പതിവായി ഗുരുകുലത്തിൽ പോകുമായിരുന്നു. ഗുരുകുലത്തിന്റെ അധിപതിയെ വളരെ ബഹുമാനത്തോടെതന്നെ കണ്ടിരുന്നു. സ്വാമിജിക്ക് എന്നോടും വളരെ സ്നേഹമായിരുന്നു. ആ ബഹുമാനവും സ്നേഹവും ഇന്നും നിലനിൽക്കുന്നു.

സത്യസന്ധതയുടെയും ആത്മാർത്ഥതയുടെയും മൂർത്തിഭാവമാണ് അമൃതാനന്ദ സ്വാമി. അതുപോലെ തന്നെ ഗുരുകുലത്തിന്റെ ഇല്ലായ്മയിൽ ഒതുങ്ങിക്കൂടി ക്ഷേത്രത്തിന്റെ നടവരവ് കൊണ്ട് കുറേശ്ശെ ഉണ്ടാക്കിയെടുത്ത സമ്പാദ്യംകൊണ്ടാണ് ഇന്നു കാണുന്ന വികസനപ്രവർത്തനങ്ങൾ അദ്ദേഹം നടപ്പാക്കിയത്. ഒരു രൂപ ലാഭിക്കുന്നതിനുവേണ്ടി ഫാസ്റ്റ് പാസഞ്ചർ ബസ്സിൽ കയറാതെ ഓർഡിനറി ബസ്സിൽ യാത്ര ചെയ്തിരുന്ന സ്വാമിജിയുടെ ചിത്രം ഇപ്പോഴും എന്റെ മനസ്സിലുണ്ട്. അടുത്തിടെ ഞാൻ സ്വാമിജിയെ കണ്ടിരുന്നു. ചെമ്പഴന്തിയിലെ ആദ്യകാല അനുഭവങ്ങൾ അദ്ദേഹം വിവരിക്കുകയുണ്ടായി. സ്വാമിജി ചെമ്പഴന്തിയിൽ വരുന്ന സമയത്ത് പവിത്രാനന്ദസ്വാമിയാണ് മഠാധിപതി. അന്ന് ഇവിടത്തെ ക്ഷേത്രം, പരിസരത്തു വീടുകൾ മുതലായവ എല്ലാം പച്ചക്കട്ട കെട്ടിയതായിരുന്നു. ആദ്യകാലങ്ങളിൽ നിവേദ്യം ഉണ്ടാക്കുന്ന



തിന് പാത്രങ്ങൾപോലും ക്ഷേത്രത്തിൽ ഉണ്ടായി രുന്നില്ല. ആശ്രമത്തിന്റെ കാര്യവും വളരെ കഷ്ട ത്തിലായിരുന്നു. വളരെ ലുബ്ധിച്ച് ചിലവാക്കി ഓരോരോ സാധനങ്ങൾ ഉണ്ടാക്കി. ഇന്നു കാണുന്ന പാത്രങ്ങളും കെട്ടിടങ്ങളും (സദ്യാലയം തുടങ്ങിയവ) വളരെ പാടുപെട്ടാണ് ഉണ്ടാക്കിയത്. സ്വാമിജി 38 വർഷക്കാലം ചെമ്പഴന്തിയിൽ ഉണ്ടാ യിരുന്നു. കഴിഞ്ഞ ഒരു വർഷമായി ശിവഗിരിയിൽ സ്വസ്ഥമായി കഴിയുന്നു.

മെയിൻ റോഡിൽനിന്നും ഗുരുകുലത്തിലേക്കു കയറുമ്പോൾ വലതുവശത്തു കാണുന്ന ഓടിട്ട പഴയ കെട്ടിടം മഠത്തിനു ലഭിച്ചത് അമൃതാനന്ദ സ്വാമികളുടെ നിരന്തരവും നിസ്തുലവുമായ ഭഗീ രഥപ്രയത്നത്തിന്റെ ഫലമായാണ്. ഒരു പക്ഷേ കെട്ടിടത്തോടുകൂടി ഭൂമി സർക്കാരിൽനിന്നും തിരികെ വാങ്ങിയ സംഭവം കേരളചരിത്രത്തിൽ തന്നെ അധികമുണ്ടാവില്ല.

വളരെ പണ്ട്, അതായത് 75 വർഷം മുമ്പ് ക്ഷേത്രം വക സ്കൂൾ ആയിരുന്നു മണയ്ക്കൽ എൽ.പി. സ്കൂൾ. സ്കൂൾ നടത്താൻ പറ്റാതെ വന്ന സാഹചര്യത്തിൽ ചെമ്പഴന്തിയിലെ ഈഴവ -നായർ പ്രമാണിമാർ സ്കൂൾ നടത്തിപ്പ് ഗവൺമെന്റിന് കൈമാറി. ഇതു സംബന്ധിച്ച പ്രമാ ണത്തിന്റെ പകർപ്പുപോലും ഇല്ലാത്ത അവസ്ഥ. അങ്ങനെയിരിക്കെ ഒരു നാൾ പ്രമാണത്തിന്റെ പകർപ്പ് സ്വാമിജിക്ക് കിട്ടാനിടയായി. കഴക്കൂട്ടത്തെ സബ് രജിസ്ട്രാർ ഓഫീസിൽനിന്നും അടയാളസ ഹിതം പകർപ്പ് എടുത്തു. ശാശ്വതീകാനന്ദ സ്വാമി കളും അമൃതാനന്ദസ്വാമികളും ചേർന്ന് ഗവൺമെന്റിന് അപേക്ഷ നൽകി. സ്കൂൾ കെട്ടിടം നിൽക്കുന്ന മഠംവക സ്ഥലം തിരിച്ചു നൽകുന്ന തിനുവേണ്ടി. ഇതിനിറങ്ങിയ സ്വാമികൾക്ക് ഒരു പാട് എതിർപ്പുകൾ നേരിടേണ്ടിവന്നു. അതെല്ലാം തരണം ചെയ്ത് എന്തായാലും സ്കൂൾ ഇരുന്ന 13 സെന്റ് സ്ഥലം തിരികെപിടിച്ചു. സെക്രട്ടറിയേ റ്റിൽപോലും പലരുടെയും സ്വാധീനംമൂലം ഇതു സംബന്ധിച്ച ഫയലുകൾ പൂഴ്ത്തിവയ്ക്കപ്പെട്ടു. എങ്കിലും തിരുമല സുരേന്ദ്രൻ ഉൾപ്പെടെ ശ്രീനാ രായണ സാംസ്കാരിക സമിതിയുടെ പല പ്രവർത്തകരും ഒരുപാട് സഹായിച്ചു. ഫയൽ എത്തേണ്ടിടത്ത് എത്തി. വിദ്യാഭ്യാസ വകുപ്പ് സെക്രട്ടറി ആയിരുന്ന മോഹൻകുമാറിന്റെ അടു ത്തെത്തി. സ്വാമിജി അദ്ദേഹത്തെ കണ്ട് വിവരങ്ങ ളെല്ലാം വിശദീകരിച്ചു. അദ്ദേഹം ഒരു വാക്കു കൊടുത്തു - 'വിഷമിക്കേണ്ട എല്ലാം കൃത്യമായി നടന്നോളും.' എങ്കിലും സ്വാമിജി സങ്കടത്തോടെ ആയിരുന്നു തിരികെ ആശ്രമത്തിൽ എത്തിയത്. എന്തായാലും അധികം താമസിയാതെ വിദ്യാ ഭ്യാസ വകുപ്പിൽനിന്നും അനുവാദം കിട്ടി. വീണ്ടും കടമ്പ കടക്കേണ്ടതുണ്ട്. റവന്യൂ വകു പ്പിലും ഇതുപോലെ കയറിയിറങ്ങി. അവസാനം ഭൂമി അളന്നു തിരിച്ച് 13 സെന്റ് സ്ഥലം മഠത്തിന് തിരികെ കിട്ടി. മഠംവക 13 സെന്റ് സ്ഥലവുംകൂടി കൂട്ടി എടുത്താണ് പത്മനാഭൻ കോൺട്രാക്ടർ (കീഴുവിളാകം) ഈ സ്കൂൾ വലുതാക്കി പണി കഴിപ്പിച്ചത് എന്നതാണ് ഇതിന്റെ പൂർവ പശ്ചാ ത്തലം.

ഇപ്പോൾ ഒൻപതു നിലകളിലായി ചെമ്പഴന്തി യിൽ പണി കഴിപ്പിക്കാനുദ്ദേശിക്കുന്ന ഗസ്റ്റ് ഹൗസ്, മെഡിറ്റേഷൻ സെന്റർ, ഷോപ്പിംഗ് കോംപ്ലക്സ് മുതലായവ അടങ്ങിയ മന്ദിരസമു ച്ചയം ഈ സ്ഥലത്താണ് നിർമ്മിക്കുന്നതെന്ന് അറിയുമ്പോഴാണ് അമൃതാനന്ദ സ്വാമികളുടെ സേവനത്തിന്റെ മാറ്റും മഹത്വവും ഏറുന്നത്.

സ്വാമിജി പറഞ്ഞപോലെ അരൂപാനന്ദ സ്വാമിജി വന്ന് ചുമതല എടുക്കുന്നതിന് മുമ്പിൽ കണ്ടതെല്ലാം ഞാൻ 38 വർഷം ഇവിടെ ഇരുന്ന പ്പോൾ ചെയ്തതാണ്.

വയൽവാരം വീടിന് ശ്രീ ഗോകുലം ഗോപാ ലനെക്കൊണ്ട് സംരക്ഷണ മന്ദിരം പണിയിപ്പിച്ച തിൽ ഏറ്റവും വലിയ പങ്ക് വഹിച്ചത് അമൃതാന ന്ദസ്വാമിയാണ്. ഒരു ദിവസം വയൽവാരം വീട്ടിൽ തൊഴുതുനിന്ന ഗോപാൽജിക്ക് ശരീരമാകെ ഒരു രോമാഞ്ചം അനുഭവപ്പെടുകയും അതിനകത്ത് നിന്ന് പുറത്തു കടക്കാൻ വിഷമം അനുഭവപ്പെ ടുകയും ചെയ്തു. അദ്ദേഹം ഉടനേ അമൃതാനന്ദ സ്വാമിജിയെ കണ്ട് എനിക്ക് എന്തെങ്കിലും ഇവിടെ ചെയ്യണമെന്ന് ആഗ്രഹമുണ്ടെന്ന് പറയു കയും സ്വാമിജി നേരത്തേ തയ്യാറാക്കിവച്ചിരുന്ന സംരക്ഷണ മന്ദിരത്തിന്റെ പ്ലാൻ എടുത്ത് കൊടു ക്കുകയും അദ്ദേഹം സന്തോഷത്തോടെ അത് സ്വീകരിച്ച് പണി ആരംഭിക്കുകയും ചെയ്തു.

സംരക്ഷണ മന്ദിരത്തിന്റെ ഉദ്ഘാടനചട ങ്ങിൽ അമൃതാനന്ദ സ്വാമിജി അനുഗ്രഹപ്രഭാ ഷണം നടത്തുകയുണ്ടായി. അപ്പോൾ അദ്ദേഹം പറഞ്ഞ വാക്കുകൾ ഇപ്പോഴും എന്റെ കാതിൽ മുഴങ്ങുന്നു - "വയസ്സായ ഞാൻ എന്തെങ്കിലും തെറ്റ് ചെയ്തിട്ടുണ്ടെങ്കിൽ ക്ഷമിക്കുക. എനിക്ക്



എന്റെ അവസാനംവരെ ചെമ്പഴന്തിയിൽ തുടരണമെന്ന് ആഗ്രഹമുണ്ട്. ഞാൻ ഇപ്പോൾ ചെയ്യുന്നപോലൊക്കെത്തന്നയേ ഇനിയും ചെയ്യത്തുള്ളൂ എന്ന്". ഇപ്പോഴും ഓരോന്ന് പറഞ്ഞ് അദ്ദേഹം സങ്കടപ്പെടാറുണ്ട്.

ചെമ്പഴന്തി ഗുരുകുലത്തിന്റെ വികസനകാര്യങ്ങളിൽ അമൃതാനന്ദസ്വാമികൾ ചെയ്തിട്ടുള്ള സംഭാവനകൾ വിലമതിക്കാനാവാത്തതാണ്. ലാളിത്യവും വിനയവും ഉയർന്ന ജീവിതമൂല്യങ്ങളും വ്രതശുദ്ധിയോടെ പാലിക്കുന്ന അമൃതാനന്ദസ്വാമികളോട് ശ്രീനാരായണ സമൂഹം എക്കാലവും കടപ്പെട്ടിരിക്കുന്നു. പ്രിയപ്പെട്ട അമൃതാനന്ദസ്വാമിജിക്ക് ആരോഗ്യവും ആയുസ്സും നൽകണേ എന്ന് ജഗദീശ്വരനോട് പ്രാർത്ഥിക്കുന്നു. സ്വാമിജി ഇത്രയുംകൂടി പറഞ്ഞു: "കുട്ടി വന്നതുകൊണ്ടാണ് കുറെ കാര്യങ്ങൾ പറയുന്നത്. ഞാൻ ചെയ്തത് 'ഗുരുദേവൻ' അറിഞ്ഞാൽ മതി. ഒരു പബ്ലിസിറ്റിയുടെ ആവശ്യമുണ്ടോ?" മുകളിലത്തെ ക്ഷേത്രത്തിനു മുന്നിൽ കല്ല്യാണമണ്ഡപം കെട്ടുന്നതിനും സ്റ്റേജിന്റെ ഫ്രണ്ടിൽ കോൺഫറൻസ് ഹാൾ (മിനി ഹാൾ) പിന്നെ വിശാലമായത്, ഇതിന്റെയെല്ലാം പ്ലാനും മറ്റും എടുത്ത് സൂക്ഷിച്ചുവച്ചിരിക്കുന്നു. എന്നെ അതെല്ലാം കാണിച്ചു. എപ്പോഴെങ്കിലും ആവശ്യം വന്നാലോ എന്ന് പറഞ്ഞ് സൂക്ഷിച്ചുവച്ചിരിക്കുന്നു.

ഞാൻ കൂടെക്കൂടെപോയി സ്വാമിജിയെ കണാറുണ്ട്. ഞങ്ങൾ ചെല്ലുമ്പോൾ എന്തെന്നില്ലാത്ത സന്തോഷമാണ് സ്വാമിജിക്ക്. തിരികെ വരുന്നതുവരെ ഞങ്ങളുടെ കൂടെ നടക്കും. മഹാസമാധിയിലും ശാരദാമഠത്തിലും ഊട്ടുപുരയിലും എല്ലായിടത്തും.

ചെമ്പഴന്തിയെക്കുറിച്ച് ഓർക്കുമ്പോൾ അദ്ദേഹത്തിന് ചെയ്ത നല്ല കാര്യങ്ങളേക്കാൾ കൂടുതൽ സങ്കടങ്ങളാണ് ഉള്ളത്. ഗുരുകുലത്തിൽ വരുന്ന മഠാധിപതിമാർ ഗുരുദേവന്റെ ശിഷ്യപരമ്പരയിൽപെടുന്നവരാണ്. ഗുരുദേവനെ ആരാധിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്നതുപോലെ സന്ന്യാസിമാരെയും ബഹുമാനിക്കുകയും ആരാധിക്കുകയും ചെയ്യണം. ഉപകാരം ചെയ്തില്ലെങ്കിലും ഉപദ്രവിക്കരുത്. ഒരു അടി തന്നാൽ മാഞ്ഞുപോകും. നാവു പിഴച്ചാലോ? ഇതു പറയുമ്പോൾ അദ്ദേഹത്തിന്റെ ഉള്ളിലൊതുക്കിയ നൊമ്പരം ആ നിശ്വാസത്തിൽ നിഴലിട്ടു നിന്നിരുന്നു. ഗുരുദേവൻ തന്നെ നമുക്ക് തന്നിട്ടുള്ള സംഭാവനയാണ് ഗുരുദേവ കൃതികൾ. എന്താ ആരും 'സദാചാരം' ഒന്ന് വായിച്ചുനോക്കാത്തത്?

സദാചാരത്തിലെ രണ്ടാമത്തെ പദ്യം
'ധർമ്മം ജയിക്കുന്നു, സത്യം
ജയിക്കുന്നിങ്ങു സർവ്വദാ
അധർമ്മവും ജയിക്കുന്നി-
ല്ലസത്യവുമൊരിക്കലും'



# ഗുരു - അപൂർവതകളുടെ മാതൃക

എം. ചന്ദ്രബാബു

ജാതിഭേദത്തിന്റെയും മതദ്വേഷത്തിന്റെയും നിരർത്ഥകതയെ സയുക്തികം സമർത്ഥിച്ചുകൊണ്ട് തികച്ചും നവീനമായൊരു മനുഷ്യദർശനം അവതരിപ്പിച്ച് ശ്രീനാരായണഗുരു ചരിത്രത്തിൽ അപൂർവതകളുടെ മാതൃകയായിത്തീർന്നു. സന്യാസം സ്വന്തം മോക്ഷത്തിനു വേണ്ടിയുള്ളതല്ലെന്നും മനുഷ്യന്റെ കഷ്ടപ്പാടുകളിൽ നിന്നുള്ള മോചനത്തിനു വേണ്ടിയാണെന്നും ഗുരു വ്യക്തമാക്കിയിട്ടുണ്ട്. 'സ്വാർത്ഥം വെടിഞ്ഞ് പൊതുജനങ്ങൾക്കുവേണ്ടി പ്രവൃത്തി ചെയ്യുന്നവർ സന്യാസിമാരാണ്. സന്യാസി എന്നാൽ പരോപകാരി - ത്യാഗി! ഇതാണ് ഗുരുദർശനം. ഇവിടെ സന്യാസിയെന്നാൽ സർവസംഗപരിത്യാഗിയാണെന്ന കാഴ്ചപ്പാടിനെ ഗുരു തിരുത്തുന്നു. ഭൗതികജീവിതത്തിൽ നിന്നാണ് ഒരാൾ ആത്മീയജീവിതത്തിലേക്കു കടക്കുന്നത്. അപ്പോൾ ഭൗതികതയെ പൂർണ്ണമായും തള്ളിക്കളയുന്നത് യുക്തിസഹമല്ല. ആത്മീയജീവിതം നയിക്കുന്ന വ്യക്തിക്കും ഭൗതികമായ കടമകളുണ്ട്. അത് നിറവേറ്റുമ്പോഴാണ് മനുഷ്യത്വം പൂർണ്ണമാകുന്നത്. സന്യാസി ജ്ഞാനാന്വേഷിയാണ്. ജ്ഞാനം കൊണ്ട് ആത്മാവിനു കിട്ടുന്ന സ്വാതന്ത്ര്യമാണ് ആത്മീയാർത്ഥത്തിൽ മോക്ഷം. സന്യാസി ജീവിതത്തിലൂടെ ഗുരു ലക്ഷ്യമാക്കിയത് ഈ മോക്ഷമല്ല. ജ്ഞാനം സാമൂഹിക സ്വാതന്ത്ര്യത്തിലേക്കു നയിക്കുകയാണു വേണ്ടത്.

ഗുരു ആത്മീയ തലത്തിലും ഭൗതികതലത്തിലും തീർത്ഥാടകനായിരുന്നു. ഗുരുവിന് തീർത്ഥാടനം പുണ്യസ്ഥല സന്ദർശനമല്ല. തീർത്ഥാടനം ഭൗതിക തിരസ്കാരത്തിന്റെ ദൈവശാസ്ത്രമല്ല, പരിഷ്കാരത്തിന്റെ മാനവശാസ്ത്രമാണ്. പൊതുസമൂഹത്തിന്റെ മനസ്സിലൂടെയുള്ള വിശിഷ്ടമായ യാത്ര നല്കുന്നത് നവീകരണത്തിന്റെ തത്വദർശനമാണ്. അടിച്ചമർത്തപ്പെട്ടവരുടെ തൃഷ്ണയ്ക്ക് പരിഹാരം കാണാൻ വേണ്ടിയാണ് ഗുരു ആത്മീയ തീർത്ഥാടനം നടത്തിയത്. ആത്മീയ തീർത്ഥാടനം എന്നത് ഭൗതികമായ ധന്യതയാണ്. അന്ന വസ്ത്രാദി മുട്ടാതെ തന്നു രക്ഷിച്ച് ധന്യരാക്കുന്ന ദൈവമാണ് അന്വേഷണവിഷയം.

**അടിച്ചമർത്തപ്പെട്ടവരുടെ തൃഷ്ണയ്ക്ക് പരിഹാരം കാണാൻ വേണ്ടിയാണ് ഗുരു ആത്മീയ തീർത്ഥാടനം നടത്തിയത്. ആത്മീയ തീർത്ഥാടനം എന്നത് ഭൗതികമായ ധന്യതയാണ്. അന്ന വസ്ത്രാദി മുട്ടാതെ തന്നു രക്ഷിച്ച് ധന്യരാക്കുന്ന ദൈവമാണ് അന്വേഷണവിഷയം.**

നിരന്തരമായ ഏകാന്തധ്യാനത്തിനുശേഷം ഗുരു ചേരുന്നത് സമൂഹത്തോടാണ്. വേദനയോടെ മനുഷ്യരുടെ ദുരിതക്കടൽ കാണുന്നു. ആ കടലിലെ തിരമാലകൾ പ്രക്ഷുബ്ധതയോടെ ആർത്തലയ്ക്കുമ്പോൾ ഗുരു ചൊല്ലിയത് ധർമ്മമന്ത്രമാണ്. ധർമ്മം തന്നെയാണ് പരമമായ ദൈവം. ധർമ്മം തന്നെയാണ് പരമമായ ധനവും. ധർമ്മം സർവത്ര വിജയിയായി മനുഷ്യന് ശ്രേയസ് നല്കുന്നു. ഈ ധർമ്മ മന്ത്രം അപൂർവ്വമായൊരു



ആത്മീയ സാക്ഷാത്കാരമാണ്. ദുരിതങ്ങളുടെ ശാന്തി ഭവനം അരൂപിയുടെ തീരഭൂമിയിലാകുമ്പോൾ അവിടം പുതിയ അറിവുകളുടെ തീർത്ഥാടനകേന്ദ്രമാകുന്നു. സാമൂഹിക നവോത്ഥാനത്തിന്റെ വേറിട്ടൊരു തീർത്ഥാടനം ഗുരു ആരംഭിച്ചത് അരുവിപ്പുറത്തെ ശിവലിംഗപ്രതിഷ്ഠയിലൂടെയാണ്. ഈ പ്രതിഷ്ഠ പരുക്കൻ പ്രതിഭാസമാണ്. അപൂർവമായ ഒരു വിപ്ലവത്തിന്റെ സാധ്യതയാണ് ഇവിടെ ഗുരു പ്രതിഷ്ഠിച്ചത്. സർവവും ശിവമയമാക്കാനുള്ള പ്രയത്നത്തിന്റെ തുടക്കം. ജാതിഭേദത്തെയും മതഭേദത്തെയും നിരാകരിക്കുമ്പോൾ അത് ഓങ്കാരത്തിന്റെ ഭൗതികാർത്ഥത്തെ തേജോമയമാക്കുന്നു. ഭൗതികജീവിതത്തെ ധന്യമാക്കാനുള്ള ആത്മീയ ചടുലതകൾ രാഗദ്വേഷങ്ങളുടെ സഞ്ചാരപഥങ്ങളിൽ പവിത്രമായ തീർത്ഥം വിതറി കർമ്മായനത്തിൽ സഞ്ചരിക്കുന്ന വിശിഷ്ടദർശനമാണ് ഇത് അവതരിപ്പിച്ചത്. ഭൗതികജീവിതത്തെ ബാധിച്ച ആത്മീയ ജീർണ്ണതകളെയും ഗുരു ചികിത്സിക്കുന്നു. ഭൗതികവും ആത്മീയവുമായ ദുരിതങ്ങൾ ചികിത്സിച്ചുകൊണ്ട് ഗുരു സുഖചികിത്സകന്റെ സാന്നിധ്യം നല്കിയിരുന്നു. ശാന്തമായ ഋഷിത്വം അകർമ്മണ്യതയുടെ കൂരിരുട്ടിലെ നക്ഷത്രദീപമായി പ്രവർത്തനവഴികളിൽ പ്രകാശം വിതറി. ഭൗതികജീവിതത്തെ ഭാസുരമാക്കാൻ ഒട്ടനവധി ധാർമ്മിക മാർഗങ്ങൾ മുന്നോട്ടുവച്ച ഗുരു ആത്മീയമായ ചികിത്സയ്ക്ക് പുതിയ മതത്തെ സൃഷ്ടിച്ചില്ല. പുതിയ മതമുണ്ടാക്കി ചികിത്സിച്ചാൽ രോഗം കലശലാകുമെന്ന് ഗുരു പറഞ്ഞു. നിലവിലുള്ള മതങ്ങൾ തന്നെ ധാരാളമാണ്. എല്ലാ മതങ്ങളും ഒരേയൊരു തത്വത്തെയാണ് പ്രകാശിപ്പിക്കുന്നത്. ഉള്ള മതങ്ങൾ തന്നെ കലഹത്തെയുണ്ടാക്കുന്നു. പുതിയ മതമുണ്ടാക്കിയാൽ അത് കലഹത്തെ വർദ്ധിപ്പിക്കുകയേയുള്ളു. പ്രധാനം മതമല്ല. മനുഷ്യൻ നന്നാവുക എന്നതാണ് മതസംബന്ധിയായ അപൂർവമായ കാഴ്ചപ്പാടാണിത്. ചരിത്രത്തെ ആവർത്തന വിരസമാക്കാനല്ല ചരിത്രത്തെ പരിഷ്കരിക്കുകയും വിമലീകരിക്കുകയും ധാർമ്മികതയുടെ കേന്ദ്രമാക്കി മാറ്റുകയും ചെയ്യുക എന്നതാണ് ഗുരു ഉദ്ദേശിച്ചത്.

വിദ്യകൊണ്ട് സ്വതന്ത്രരാകാനും സംഘടിച്ച് ശക്തരാകാനുമുള്ള ആഹ്വാനം സന്യാസചരിത്രത്തിലെ അപൂർവമായൊരു കാഴ്ചപ്പാടാണ്. പാർശ്വവൽക്കരിക്കപ്പെട്ടവന്റെ ഉയിർത്തെഴുന്നേല്പിന്ന് വിദ്യാഭ്യാസവും സംഘടനയും അനിവാര്യമാണ്. കാലം സമ്മാനിച്ച പരാധീനതകളെ കീഴടക്കാൻ ഇത്തരം തിരിച്ചറിവുകൾ സമൂഹം നിറവേറ്റേണ്ടതുണ്ട്. സ്വാതന്ത്ര്യം ഒരർത്ഥത്തിൽ ധർമ്മപരിപാലനം തന്നെ. ക്ഷേത്രങ്ങളെ വിദ്യാലയങ്ങളാക്കാനും സംഘടനകളെ ധർമ്മപ്രചരണത്തിന്റെ ഉപാധിയാക്കാനുമുള്ള നിർദ്ദേശം വിശാലമായ ചിന്തയുടെ സദ്ഫലമാണ്. മറ്റൊരു സന്യാസിയിലും കാണാത്ത ജനാധിപത്യബോധവും ഗുരുവിനുണ്ടായിരുന്നു. ശ്രീനാരായണധർമ്മസംഘം എന്ന സന്യാസിമാരുടെ കൂട്ടായ്മയ്ക്ക് ഗുരു ഭരണക്രമം നിർദ്ദേശിച്ചപ്പോൾ ആത്മീയതയുടെ വഴി ജനാധിപത്യത്തിന്റേതുമാണെന്ന് ഗുരു നിശ്ചയിച്ചിരുന്നു. ആത്മീയചരിത്രത്തിലെ മറ്റൊരു അപൂർവത. ധർമ്മസംഘത്തിൽ ഗുരുവിന്റെ പിൻഗാമിയായി നിർദ്ദേശിക്കപ്പെട്ട ബോധാനന്ദസ്വാമികൾക്കുശേഷം അനന്തരാവകാശിയെ സന്യാസിമാരുടെ ഭൂരിപക്ഷാഭിപ്രായപ്രകാരം നിശ്ചയിക്കണമെന്ന നിർദ്ദേശം ഗുരുവിന്റെ കാഴ്ചപ്പാടിന്റെ വ്യതിരിക്തത വ്യക്തമാക്കുന്നു. ഭൗതികസംഘടനയായ എസ്.എൻ.ഡി.പി. യോഗത്തിന്റെയും ആത്മീയ സംഘടനയായ ധർമസംഘത്തിന്റെയും നേതൃസ്ഥാനം ഗുരു അലങ്കരിച്ചിരുന്നുവെന്നതും ഗുരുവിന്റെ ദ്വന്ദ്വവ്യക്തിത്വത്തിന്റെ പ്രകടനമായി കാണാം. ഈ ദ്വന്ദ്വഭാവം ധർമ്മമെന്ന ഏകത്തിന്റെ ഭേദമായി മാത്രം കാണാവുന്നതാണ്.

ഗുരു സാമാന്യജനത്തിന് ആത്മസത്യവും ഭൗതികസത്യവും വെളിവാക്കിക്കൊടുത്തു. സത്യം അറിവുകൾക്കപ്പുറമാണെന്ന ദർശനം തിരിച്ചറിവിന്റെ രീതിശാസ്ത്രത്തിന് നവഭാവം നല്കി. ആത്മസത്യാന്വേഷണം പ്രപഞ്ച നിഗൂഢതകളെക്കുറിച്ചുള്ള ജ്ഞാനമാണ്. ഭൗതികതഭ്രമങ്ങൾക്കപ്പുറമാകണം. കണ്ണാടി പ്രതിഷ്ഠയും ശിവഗിരി തീർത്ഥാടനവും ആത്മീയ ഭൗതികജീവിതസമസ്യകളുടെ സമന്വയഭാവത്തെയാണ് വ്യക്തമാക്കുന്നത്. ലോകവാസം ധാർമ്മികതയോടെ അപരന്നു സുഖത്തിനു വേണ്ടിയാവണം. അവസാനം നിത്യതയിലെ സാമോദലയം. "എന്റെ ലോകവാസം കഷ്ടപ്പാടുകൂടാതെ കഴിഞ്ഞു കൂടുന്നതിനും ഒടുവിൽ നിന്റെ പരമപദം പ്രാപിക്കുന്നതിൽ നിന്റെ അനുഗ്രഹം എന്നിൽ ഉണ്ടാകണമേ" എന്ന ഗുരുവിന്റെ പ്രാർത്ഥന കേൾക്കുക. ✧




# മണക്കൽ ക്ഷേത്രത്തിലെ ഗണപതി പ്രതിഷ്ഠ

എം. ഗൗതമദാസ്

**ആയിരത്തി ഒരുനൂറ്റി ഒന്ന് ധനു ഏഴാം തീയതിയാണ് മണക്കൽ ക്ഷേത്രവും അതിനോടു ചേർന്ന ഭൂസ്വത്തുക്കളും നാട്ടുകാർ ഗുരുദേവന് സമർപ്പിച്ചത്. അതിനായി ഒരുക്കിയിരുന്ന ചടങ്ങുകൾ നടന്നത് ക്ഷേത്രപരിസരത്തുതന്നെ ആയിരുന്നു. സമർപ്പണദിവസം അതിരാവിലെതന്നെ ഗുരു കോലത്തുകര ക്ഷേത്രത്തിൽ നിന്നും മണക്കൽ ക്ഷേത്രപരിസരത്ത് എത്തിച്ചേർന്നു. ഗുരുവിനു വിശ്രമിക്കുവാനായി ക്ഷേത്രത്തിന്റെ തെക്കു കിഴക്കേ ഭാഗത്ത് അന്നുണ്ടായിരുന്ന ഒരു കളിത്തട്ടിൽ വേണ്ട സജ്ജീകരണങ്ങൾ ചെയ്തിരുന്നു.**

ഗുരുകുലത്തോടു ചേർന്നു സ്ഥിതിചെയ്യുന്ന മണക്കൽ ക്ഷേത്രത്തിലെ ഗണപതി പ്രതിഷ്ഠയെപ്പറ്റി ഒരു കഥയുണ്ട്. ഐതിഹ്യമല്ല സംഭവകഥ തന്നെ. ഇതേപ്പറ്റി പറഞ്ഞവർക്ക് ഈ പ്രതിഷ്ഠ നടന്ന കാലം ഏതായിരുന്നുവെന്നു കൃത്യമായി പറയാൻ കഴിഞ്ഞില്ല. എ.ഡി. ആയിരത്തി എണ്ണൂറ്റി അൻപത്തിരണ്ടിനും എൺപത്തി എട്ടിനും മദ്ധ്യേ നടന്നതായിരിക്കാം എന്നു അനുമാനിക്കുവാൻ മാത്രമേ കഴിയുന്നുള്ളൂ.

ഗണപതി പ്രതിഷ്ഠയെപ്പറ്റി ഈ നാട്ടിലെ പഴമക്കാർ പറഞ്ഞത് ഇപ്രകാരമാണ്. മണക്കൽ ക്ഷേത്രത്തിന് ഏകദേശം ഒരു കിലോമീറ്റർ പടിഞ്ഞാറായി പാടത്തിന്റെ (കീഴങ്ങൂർ ഏലാ) കരയിൽ വലിയ കാവും പുരയിടങ്ങളും ഒക്കെയുള്ള ഒരു പഴയ തറവാടുണ്ടായിരുന്നു. അവിടെ മാടനാശാന്റെ കുടുംബത്തിൽപെട്ട ഒരു വൃദ്ധ താമസിച്ചിരുന്നു. പാരിക്കുന്നം എന്നായിരുന്നു ആ വീടിന്റെ പേര്. പുരുഷന്മാർ കർഷകവൃത്തിയിൽ ഏർപ്പെട്ടിരുന്നവർ ആയതിനാൽ മിക്കവാറും പകൽ സമയത്ത് ഈ വൃദ്ധ മാത്രമേ ഉണ്ടായിരിക്കൂ.

നേരത്തേ സൂചിപ്പിച്ച കാലത്തിനിടയിൽ അപരിചിതനായ ഒരു ദീക്ഷാധാരി ആ വീട്ടിൽ ചിലപ്പോൾ വരുന്ന പതിവുണ്ടായിരുന്നു. സന്യാസിയെന്നു തോന്നിക്കുന്ന വിധത്തിലായിരുന്നു ആ അജ്ഞാതന്റെ പെരുമാറ്റം. താൻ ആരാണെന്നു വ്യക്തമാക്കാൻ കൂട്ടാക്കാത്ത ആ വ്യക്തി ചിലപ്പോഴൊക്കെ വീട്ടുകാര്യങ്ങളിൽ ആ വൃദ്ധയെ സഹായിക്കുന്ന പതിവുണ്ടായിരുന്നുവെന്നു മാത്രമല്ല ആ വൃദ്ധ കൊടുക്കുന്ന ഭക്ഷണം കഴിക്കുകയും ചെയ്തിരുന്നു. ഒന്നോ രണ്ടോ ദിവസംമാത്രം. അതിൽ കൂടുതൽ അവിടെ തങ്ങാറില്ലായിരുന്നു. ഇങ്ങനെയിരിക്കെ ഒരു സന്ദർശനവേളയിൽ ആ ബ്രഹ്മചാരി അമ്മയോടു ഇങ്ങനെ പറഞ്ഞു. "മണക്കൽ ക്ഷേത്രത്തിൽ ഇന്നു ഗണപതി പ്രതിഷ്ഠ നടക്കുന്നുണ്ട്. ഞാൻ അങ്ങോട്ടു പോവുകയാണ്" എന്നിട്ട് യാത്രയായി.



ഈ ബ്രഹ്മചാരി പാരിക്കുന്നത്തുവന്നുകൊണ്ടിരുന്ന ദിവസങ്ങളിൽ മണക്കൽ ക്ഷേത്രഭാരവാഹികളുമായി ബന്ധപ്പെട്ടിരുന്നുവെന്ന് പിന്നീടു വ്യക്തമായി. ബ്രഹ്മചാരിയുടെ ഈ വരവിനും ക്ഷേത്രഭാരവാഹികളുമായുള്ള ബന്ധപ്പെടലിനും ഒരു പ്രത്യേക ഉദ്ദേശ്യം ഉണ്ടായിരുന്നുവെന്ന് നാട്ടുകാർ പിന്നീടു മനസ്സിലാക്കി.

മണക്കൽ അന്നുണ്ടായിരുന്ന അടുത്തടുത്തുള്ള രണ്ടു ദേവീ ക്ഷേത്രങ്ങളിൽ ഒന്നിൽ ഒരു ഗണപതി പ്രതിഷ്ഠകൂടി വേണം എന്ന് ആ ബ്രഹ്മചാരിയും ക്ഷേത്രഭാരവാഹികളും കൂട്ടായി തീരുമാനിച്ചിരുന്നുവെന്നു കരുതേണ്ടിയിരിക്കുന്നു. അതിന്റെ ഒരുക്കങ്ങൾ എല്ലാം പൂർത്തിയാകുന്നതുവരെയാണ് ബ്രഹ്മചാരി പാരിക്കുന്നത്തു ഇടയ്ക്കിടയ്ക്കു വന്നുകൊണ്ടിരുന്നത്.

പ്രതിഷ്ഠാദിവസം മുഹൂർത്തമടുത്തപ്പോൾ കഥാപുരുഷൻ ക്ഷേത്രനടയിൽ വന്നു. പെട്ടെന്ന് ക്ഷേത്രത്തിനുള്ളിൽ കയറി കതകടച്ചു. ഏറെ നേരം കഴിഞ്ഞിട്ടും ആളിനെ കാണാതിരുന്നതിനാൽ അവർ ക്ഷേത്രത്തിനുള്ളിൽ നോക്കി. ക്ഷേത്രത്തിൽ ഭദ്രകാളി പ്രതിഷ്ഠയ്ക്കു വലതു വശത്തായി ഗർഭഗൃഹത്തിനുചുറ്റുമുള്ള തളത്തിൽ ഗണപതി വിഗ്രഹത്തെ പ്രതിഷ്ഠിച്ചിരിക്കുന്നു. പക്ഷേ പ്രതിഷ്ഠ നടത്തിയ ബ്രഹ്മചാരിയെ അവിടെ കണ്ടില്ല. എങ്ങോട്ടുപോയി എന്നു പറയാനും ആർക്കും കഴിഞ്ഞില്ല. ഇങ്ങനെ ഒരു അത്ഭുതസംഭവം ഗണപതി പ്രതിഷ്ഠയുമായി ബന്ധപ്പെട്ടു ഉണ്ടായിട്ടുണ്ട്.

പിന്നീടു നടന്ന ചില സംഭവങ്ങളുമായി ബന്ധപ്പെടുത്തി ചിന്തിക്കുമ്പോൾ ഈ പ്രതിഷ്ഠ നടത്തിയ ബ്രഹ്മചാരി ശ്രീനാരായണഗുരു തന്നെ ആയിരുന്നുവെന്ന് അനുമാനിക്കുവാൻ പ്രേരകമായിട്ടുണ്ട്. ജ്ഞാനമാകുന്ന അഗ്നിയിൽ സർവവിധമായ അജ്ഞാനത്തെയും ദഹിപ്പിച്ചു കളഞ്ഞിട്ടു ജഗത്തിന്റെ ഹിതത്തിനായി വിധിപ്രകാരം കർമ്മം ചെയ്യുവാൻ ദൃഢനിശ്ചയം ചെയ്ത് ഒരു ബ്രഹ്മവിത്തിന്റെ രൂപത്തിൽ തന്റെ നവോത്ഥാന പരിപാടികൾക്കു തുടക്കം കുറിക്കുന്നതിന്റെ മുന്നോടിയായി ഗുരു തന്റെ ജന്മനാട്ടിൽ അനുഷ്ഠിച്ച വിഘ്നേശ്വര പൂജ ആയി കരുതുന്നതിൽ അപാകതയില്ല.

**ഗണപതിയെ നാംകൂടി ഉള്ളപ്പോൾ ഇളക്കിയാൽ മതി**

ആയിരത്തി ഒരുനൂറ്റി ഒന്ന് ധനു ഏഴാം തീയതിയാണ് മണക്കൽ ക്ഷേത്രവും അതിനോടു ചേർന്ന ഭൂസ്വത്തുക്കളും നാട്ടുകാർ ഗുരുദേവന് സമർപ്പിച്ചത്. അതിനായി ഒരുക്കിയിരുന്ന ചടങ്ങുകൾ നടന്നത് ക്ഷേത്രപരിസരത്തുതന്നെ ആയിരുന്നു. സമർപ്പണദിവസം അതിരാവിലെതന്നെ ഗുരു കോലത്തുകര ക്ഷേത്രത്തിൽ നിന്നും മണക്കൽ ക്ഷേത്രപരിസരത്ത് എത്തിച്ചേർന്നു. ഗുരുവിനു വിശ്രമിക്കുവാനായി ക്ഷേത്രത്തിന്റെ തെക്കുകിഴക്കേ ഭാഗത്ത് അന്നുണ്ടായിരുന്ന ഒരു കളിത്തട്ടിൽ വേണ്ട സജ്ജീകരണങ്ങൾ ചെയ്തിരുന്നു. എല്ലാവശങ്ങളും തുറന്നു കിടന്നിരുന്ന കളിത്തട്ടിന്റെ വശങ്ങൾ ഈറപ്പായ് കൊണ്ടു തയാറാക്കിയ തട്ടി വച്ചുപിടിപ്പിച്ച് അതിൽ ആവശ്യത്തിനുവേണ്ട് ജനാലകളും ഒരു വാതിലും സജ്ജമാക്കിയിരുന്നു. ഗുരുദേവനു വിശ്രമിക്കുന്നതിനു യോജിച്ച ഒരു സ്ഥലം ക്ഷേത്രപരിസരത്ത് വേറെ ഉണ്ടായിരുന്നില്ലഅതിനാൽ കളിത്തട്ട് ഗുരുദേവന്റെ വിശ്രമത്തിനായി നാട്ടുകാർ താല്ക്കാലികമായി തയാറാക്കിയെടുക്കുകയായിരുന്നു.

സ്വത്തുക്കളുടെ അവകാശരേഖ കൈമാറിയ അന്നുരാത്രി ഗുരുദേവൻ ഈ കളിത്തട്ടിൽ തന്നെയായിരുന്നു വിശ്രമിച്ചിരുന്നത്. കൂടെ ഉണ്ടായിരുന്ന സന്യാസിമാരും അന്തേവാസികളും താമസിച്ചത് ക്ഷേത്രത്തിനു പടിഞ്ഞാറ് റോഡിനപ്പുറത്തുള്ള ഒരു വീട്ടിലായിരുന്നു. ക്ഷേത്രപരിസരത്ത് ഗുരുദേവനല്ലാതെ മറ്റാരും ഉണ്ടായിരുന്നില്ല. സന്യാസിമാരും ചുറ്റുമുള്ള വീട്ടുകാരും എല്ലാം ഉറങ്ങിക്കഴിഞ്ഞപ്പോൾ ക്ഷേത്രപരിസരത്തും മതിൽക്കെട്ടിനകത്തുമായി അസാധാരണമായ ചില ശബ്ദങ്ങൾ ഉണ്ടായതായി ഉറങ്ങിക്കിടന്നവർക്കു തോന്നി. ഉണർന്നു നോക്കിയപ്പോൾ ക്ഷേത്രപരിസരം ആകെ അസാധാരണമായ ഒരു പ്രകാശം പരന്നിരിക്കുന്നതായി അവർക്കു തോന്നി. അർദ്ധരാത്രിയിൽ ഉണ്ടായ ഈ സംഭവത്തിന്റെ നിജസ്ഥിതി എന്തെന്നറിയാൻ ഭയംകൊണ്ടു ആരും തയാറായില്ല. വെളുക്കുന്നതുവരെ ആരും പുറത്തിറങ്ങിയതുമില്ല. പ്രഭാതമായപ്പോൾ ഓരോരുത്തരായി ക്ഷേത്ര പരിസരത്ത് എത്തിച്ചേർന്നു. ഒരു മതിൽക്കെട്ടിനുള്ളിൽ അല്പം ചില വ്യത്യാസങ്ങളോടുകൂടി മരത്തിൽ പണിത ഭിത്തികളോടുംകൂടി ഓലമേഞ്ഞ രണ്ടു ഭദ്രകാളീക്ഷേത്രങ്ങളാണ് അടുത്തടുത്തായി ഉണ്ടായിരുന്നത്. രൂപത്തിലും ഭാവത്തിലും വലിപ്പത്തിലും ചില വ്യത്യാസങ്ങൾ ഉള്ളതും തടിയിൽ കൊത്തിയുണ്ടാക്കി പച്ചയും





ചുമപ്പും കറുപ്പും വെളുപ്പും ചായങ്ങൾ കൊണ്ട് യഥാവിധി മോടിപിടിപ്പിച്ചിരുന്നതും ആയ ഓരോ ഭദ്രകാളി വിഗ്രഹമാണ് ക്ഷേത്രങ്ങളിൽ ഓരോന്നിലും പ്രതിഷ്ഠിക്കപ്പെട്ടിരുന്നത്. അവിടെ കൂടിയ നാട്ടുകാർ കണ്ടത് കാളീവിഗ്രഹങ്ങൾ രണ്ടും സ്വസ്ഥാനത്തുനിന്നും ഇളകി നിലത്തു കിടക്കുന്നതായി കണ്ട് എല്ലാവരും അമ്പരന്നു നിന്നുപോയി. വളരെക്കാലമായി ആട്, കോഴി ഇവയെ ബലി കൊടുത്തും പൂർവ്വാചാരപ്രകാരമുള്ള ചടങ്ങുകൾ സംഘടിപ്പിച്ചും ഭയഭക്തി സമ്മിശ്രമായ വികാരങ്ങളോടുകൂടി തങ്ങൾ പൂജിച്ചുപോന്ന ഈ ദേവതാ വിഗ്രഹങ്ങൾ ഇളകി നിലത്തു കിടക്കുന്നത് കണ്ടാൽ ആരാണ് സ്തംഭിച്ചു പോകാത്തത്. അവിടെ എന്താണു സംഭവിച്ചിത് എന്ന് കൃത്യമായി പറയുവാൻ ആർക്കും കഴിഞ്ഞില്ല. ഈ സംഭവത്തിനു മുമ്പുതന്നെ അവിടെ ജന്തുബലി നിലച്ചിരുന്നു. പടിഞ്ഞാറെ വീട്ടിൽ വിശ്രമിച്ചിരുന്ന അന്തേവാസികൾക്കോ സന്യാസികൾക്കോ അവിടെ എന്താണു സംഭവിച്ചത് എന്ന് നിശ്ചയമില്ലായിരുന്നു. വിഗ്രഹമോഷ്ടാക്കൾ ക്ഷേത്രം കുത്തിത്തുറന്നു കവർച്ച ചെയ്യാൻ ഒരുമ്പെട്ടതായിരിക്കുമോ? എന്നൊക്കെ പലവിധത്തിൽ ചിന്തിച്ചതല്ലാതെ ആർക്കും വ്യക്തമായി ഒന്നും അറിയാൻ കഴിഞ്ഞില്ല. ക്ഷേത്രത്തിന്റെയും സ്വത്തുക്കളുടെയും അവകാശം ഗുരുവിനു കൈമാറിയ അന്നുതന്നെ ഇപ്രകാരം സംഭവിച്ചതിന്റെ പിന്നിൽ എന്തു രഹസ്യമാണുള്ളത്? എന്നൊക്കെ ചിന്തിച്ചുപോയി.

വയൽവാരം വീടിനും ക്ഷേത്രത്തിനും കിഴക്കായി അധികം അകലെയല്ലാതെയുള്ള വീട്ടിലെ ചില ഭക്തന്മാർ ഗുരുദേവൻ രചിച്ച സുബ്രഹ്മണ്യ കീർത്തനങ്ങളും ഭദ്രകാളീസ്തവങ്ങളും എങ്ങനെയോ കാണാപ്പാഠം പഠിച്ചു. ക്ഷേത്രനടയിൽ വന്നു ഉറക്കെപ്പാടി പ്രാർത്ഥിക്കുന്നത് അവിടെ കൂടിയിരുന്ന പലരും കേട്ടിട്ടുള്ളതാണ്. എന്നാൽ ഗുരുവിന്റെ ഭദ്രകാള്യഷ്ടകത്തിൽ വർണ്ണിച്ചിട്ടുള്ളതുപോലെയുള്ള ലക്ഷണങ്ങൾക്കു യോജിക്കാത്ത തരത്തിലുള്ള വിഗ്രഹങ്ങളായിരുന്നു അവ. "കാരുണ്യാമൃതവാരിരാശീപീയൂഷവർഷാവലീം" എന്നു വർണ്ണിക്കപ്പെട്ടിരുന്നതുപോലെയല്ലായിരുന്നു അവ. വെറ്റില മുറുക്കിച്ചുവപ്പിച്ച ചുണ്ടുകളോടുകൂടിയ ദേവീരൂപങ്ങളായിരുന്നില്ല ഇവ. മറിച്ച് ബലിക്കല്ലിൽ കുരുതി തർപ്പിക്കപ്പെട്ട മിണ്ടാപ്രാണികളായ ആടുകളുടെയും കോഴികളുടെയും ചോരകുടിച്ചു ചുമന്നൊലിച്ച ചുണ്ടുകളോടു കൂടിയ ദേവിയുടെ ഭയാനകമായ ഭാവങ്ങളോടുകൂടിയ രൂപങ്ങളാണ് ആളുകൾ അപ്പോൾ അവിടെ കണ്ടത്. അവ ഗുരുദേവന്റെ അപ്രീതിക്കു പാത്രമായിത്തീർന്നതിനാൽ ഇപ്രകാരം സംഭവിച്ചതായിരിക്കുമോ എന്നൊക്കെ അവർ ചിന്തിച്ചുപോയി. തലേദിവസം മുതൽ ഗുരുദേവന്റെ സ്വത്തായി മാറിക്കഴിഞ്ഞ ഈ ആരാധനാലയങ്ങളിൽ ഭയമുളവാക്കുന്ന ദേവീരൂപങ്ങൾക്ക് എങ്ങനെ ഇരിപ്പിടം ഉറയ്ക്കാനാണ്? എല്ലാം കൂട്ടിച്ചേർത്താലോചിച്ചപ്പോൾ ഈ വിഗ്രഹങ്ങളുടെ സ്ഥാനഭ്രംശത്തെപ്പറ്റി തൃപ്പാദങ്ങൾക്കു അറിവുണ്ടായിരിക്കണം എന്നും ആളുകൾ വിശ്വസിച്ചു. എന്നാൽ അക്കാര്യം ഉറക്കെപ്പറയാൻ ആർക്കും ധൈര്യം ഉണ്ടായില്ല. അങ്ങനെ സംശയിക്കാൻ തക്കവണ്ണം അവിടെ ഒന്നും ആരും കണ്ടതുമില്ല. ദൃക്സാക്ഷിയില്ലാത്ത ഒരു സംഭവത്തെപ്പറ്റി ആർക്കും ഒന്നും പറയാൻ കഴിഞ്ഞില്ല.

ഇങ്ങനെ പലതും ചിന്തിച്ചു നിൽക്കവേ ഗുരുദേവൻ യോഗനിദ്രയിൽനിന്നും ഉണർന്നു വാതിൽ തുറന്നു പുറത്തുവന്നു. ഭക്തജനങ്ങൾ കൈകൂപ്പി നിന്നുകൊണ്ട് ഇപ്രകാരം അഭ്യർത്ഥിച്ചു. "ഞങ്ങൾക്ക് ഒരു ആരാധനാലയം വേണം. അതിനു ഞങ്ങൾ ഇനി എന്തുചെയ്യണമെന്ന് തൃപ്പാദങ്ങൾ കനിഞ്ഞു കല്പിക്കണം". അല്പനേരത്തെ മൗനത്തിനുശേഷം ഗുരു ഇങ്ങനെ കല്പിച്ചു. "ഒരു പുതിയ ദേവാലയം വേണമെന്നാണ് നിങ്ങളുടെ അഭിപ്രായമെങ്കിൽ അതിന് ഉടൻതന്നെ ശ്രമം തുടങ്ങാം. ഒരു ആശാരിയെ വരുത്തി സ്ഥാനം കാണാൻ വേണ്ട ഒരുക്കങ്ങൾ ചെയ്യാമല്ലോ". സംതൃപ്തരായ ജനങ്ങൾ ആശാരിയെ വരുത്തുവാനുള്ള ശ്രമം ഉടൻ തന്നെ തുടങ്ങി. ഗുരുവിന്റെ സാന്നിദ്ധ്യത്തിൽ തന്നെ ക്ഷേത്രത്തിന്റെ പണി തുടങ്ങാമല്ലോ എന്നു സമാശ്വസിച്ചു.

സമയം ഏറെകഴിഞ്ഞിട്ടും ആശാരിയെയോ വിളിക്കാൻ പോയ ആളിനെയോ കണ്ടില്ല. "ആശാരി വന്നില്ലല്ലോ. നമുക്ക് പോകാൻ സമയമായി. എപ്പോഴെങ്കിലും നിങ്ങൾ ക്ഷേത്രം പുതുക്കിപ്പണിയുന്നെങ്കിൽ ഗണപതിയെ ഇളക്കുന്നത് നാം കൂടി ഉള്ളപ്പോൾ മതി." ഇത്രയും പറഞ്ഞ് ഗുരു യാത്രയായി. മഹാസമാധിക്കു മുപ്പത്തിരണ്ടു മാസം മുമ്പു നടന്ന ഈ സംഭവത്തിനുശേഷം ഗുരു ചെമ്പഴന്തിയിൽ വന്നിട്ടില്ല.

ഗണപതിയെ ഇളക്കിമാറ്റി പുതിയക്ഷേത്രം പണിയാൻ ഇന്നേവരെ ഇന്നാട്ടുകാർക്കു തോന്നിയതുമില്ല.

ഭദ്രകാളിയുടെ വിഗ്രഹം പ്രതിഷ്ഠിക്കപ്പെട്ടിരുന്ന ശ്രീകോവിലിന്റെ ചുറ്റുമുള്ള തളത്തിന്റെ ഒരു ഭാഗത്ത് അത്യന്തം ലളിതമായ രീതിയിൽ ഇപ്രകാരം ഒരു ഗണപതി പ്രതിഷ്ഠ നടത്തിയ കരങ്ങളും പൂർവ്വാചാരങ്ങൾക്കു പ്രാധാന്യം നൽകാതെ എ.ഡി. 1888-ൽ അരുവിപ്പുറത്ത് ആറ്റിന്റെതീരത്ത് ഒരു ശിവപ്രതിഷ്ഠ നടത്തി ചരിത്രത്തിന്റെ ഗതിക്കു മാറ്റം വരുത്തിയ കാര്യങ്ങളും ഒന്നുതന്നെ ആയിരുന്നുവോ എന്ന് ചിന്തിച്ചുപോയാൽ അതിൽ അനൗചിത്യം തീരെ ഇല്ലതന്നെ.

അടുത്തടുത്തായി ഉണ്ടായിരുന്ന രണ്ടുക്ഷേത്രങ്ങളിൽ ഒന്നിനെ പൊളിച്ചുമാറ്റി ക്ഷേത്രപ്പറമ്പിൽ ഒരു ഭാഗത്തു പുനഃസ്ഥാപിച്ചിരുന്നു. ക്ഷേത്രം കാര്യദർശികളായി വന്നവർ ചിലർ വളരെക്കാലം അവരുടെ വിശ്രമസ്ഥലമായും ആഫീസായും ഉപയോഗിച്ചുകൊണ്ടിരുന്നു. അവിടെ നിന്നും വീണ്ടും അതിനെ ഇളക്കി ക്ഷേത്രപ്പറമ്പിന്റെ തെക്കുകിഴക്കായി സ്ഥാപിച്ചു. കുറച്ചുകാലം ക്ഷേത്രകാര്യദർശിയായിരുന്ന ജ്ഞാനേശ്വരാനന്ദസ്വാമികൾ അതിനകത്ത് കൊട്ടും കുരവയും മറ്റ് ഒച്ചപ്പാടുകൾ ഒന്നും കൂടാതെ ഒരു സരസ്വതീചിത്രംവച്ച് തിരി കൊളുത്തുവാൻ തുടങ്ങി. അത് ഇന്നും തുടരുന്നു. സ്ഥാനഭ്രംശം സംഭവിച്ച ഭദ്രകാളീ വിഗ്രഹങ്ങളിൽ ഒന്ന് ഇപ്പോൾ അതു സ്ഥിതി ചെയ്തിരുന്ന ക്ഷേത്രത്തിനകത്ത് ഒരു ഭാഗത്ത് ചാരിവച്ചിട്ടുണ്ട്. മറ്റൊന്ന് ആരോ ഏതോ മ്യൂസിയം അധികാരികൾക്ക് കൈമാറി എന്നാണ് അറിയുന്നത്. ✧

ത്യാഗം എല്ലാ മനുഷ്യർക്കും ആവശ്യമാണ്. വിദ്യാലയങ്ങളിൽ കുട്ടികളെ ത്യാഗം പഠിപ്പിക്കണം. ത്യാഗത്തോടുകൂടി കർമ്മം ചെയ്യണം.



**ധർമ്മഃ**

ധർമ്മ ഏവ പരം ദൈവം
ധർമ്മ ഏവ മഹാധനം
ധർമ്മ സർവ്വത്ര വിജയീ
ഭവതു ശ്രേയസേ നൃണാം

– ശ്രീനാരായണഗുരു



155-ാമത് ഗുരുദേവ ജയന്തി ആഘോഷങ്ങൾ
മുഖ്യമന്ത്രി ശ്രീ. വി.എസ്. അച്ചുതാനന്ദൻ ഉദ്ഘാടനം ചെയ്യുന്നു.



സുവനീർ പ്രകാശനത്തിനായി ആദ്യ കോപ്പി
സ്വാമി അരൂപാനന്ദ മുഖ്യമന്ത്രിയെ ഏൽപ്പിക്കുന്നു.



www.chempazhanthy.com എന്ന വെബ്സൈറ്റിന്റെ ഉദ്ഘാടനം
കേന്ദ്രമന്ത്രി ശ്രീ. ശശി തരൂർ നിർവഹിക്കുന്നു.




സുവനീർ പ്രകാശനം ആദ്യകോപ്പി ശ്രീ. എ. സമ്പത്ത് എം.പി.ക്ക് നൽകിക്കൊണ്ട്
മുഖ്യമന്ത്രി ശ്രീ. വി.എസ്. അച്ചുതാനന്ദൻ നിർവഹിക്കുന്നു.



കൃഷിവകുപ്പ് മന്ത്രി ശ്രീ. മുല്ലക്കര രത്നാകരൻ ചെമ്പഴന്തി ഗുരുകുലം സന്ദർശിച്ചപ്പോൾ



ഗുരുകുലത്തിന്റെ ഉടമസ്ഥതയിലുള്ള വയലിലെ വിളവെടുപ്പ് ഉത്സവം
മന്ത്രി ശ്രീ. മുല്ലക്കര രത്നാകരൻ ഉദ്ഘാടനം ചെയ്യുന്നു.

# പരംപൊരുളിന്റെ സുവിശേഷം

ഹരിദാസ് വളമംഗലം

**ഗുരു സൃഷ്ടിയാണ്. സ്രഷ്ടാവാണ്. സൃഷ്ടിജാലമാണ്. സൃഷ്ടിക്കുള്ള സാമഗ്രിയാണ്. ഗുരുവാണ് പുഴയായൊഴുകുന്നതും ആഴിയായി നിറയുന്നതും പർവ്വതങ്ങളായി ഉന്നതങ്ങളെ പുല്കുന്നതും ധ്വനിമയമായ ഗഗനമായി മുഴങ്ങുന്നതും പൂക്കളായി വിരിയുന്നതും തളിർക്കുന്നതും കായ്ക്കുന്നതും.**

**ഒന്ന്**

പത്തൊമ്പതാം നൂറ്റാണ്ട്
മാനവ വിരുദ്ധമായ ഒരു നൂറ്റാണ്ട്
സാമൂഹ്യവും സാമ്പത്തികവുമായ അനീതികളുടെയും വിവേചനങ്ങളുടെയും നൂറ്റാണ്ട്
അടിമത്വത്തിന്റെയും അനാചാരങ്ങളുടെയും നൂറ്റാണ്ട്.
ഈ കൂരിരുട്ടിലും കുറെ ഭൗതികശാസ്ത്രജ്ഞരെയും സാമൂഹ്യ-സാമ്പത്തിക ശാസ്ത്രജ്ഞരെയും സെയിന്റുകളെയും സന്യാസിമാരെയും കവികളെയും സാഹിത്യകാരന്മാരെയും മറ്റും സൃഷ്ടിച്ച നൂറ്റാണ്ട്.
ആ നൂറ്റാണ്ട് വിടവാങ്ങാനിരിക്കെ-
ഏതാണ്ട് നാലോ അഞ്ചോ പതിറ്റാണ്ടുമുമ്പ്

**രണ്ട്**

ഇരുണ്ടു പെയ്യുന്ന കാർമേഘങ്ങൾ മാഞ്ഞ് ആകാശം നീലിമയുടെ തെളിഞ്ഞ സാഗരം പോലെ അനന്തതയെ പുണർന്നുകിടന്നു - ഒരു കോടി ദിവാകരോദയത്തിന്റെ പ്രകാശപ്രളയം വരവേല്ക്കാനെന്നപോലെ. ഏതോ ദിവ്യഗർഭാലസ്യത്തിന്റെ പരമശാന്തിയനുഭവിച്ചെന്നപോലെ. ഭൂമി വസന്താഗമത്താൽ പുളകിതയായിരിക്കുന്നു. ഇത്തിരിപ്പുല്ലു പോലും പൂത്തിരിക്കുന്നു. വയലുകൾ കൊയ്ത്തു കഴിഞ്ഞ് നൂറുമേനിയുടെ സമൃദ്ധി സ്വപ്നം കാണുന്നു. സഹ്യപർവ്വതനിരകൾ ശിരസ്സുകളുയർത്തിനിന്ന് ആർക്കോ വന്ദനം ചൊല്ലുന്നു. കടൽത്തീരം തിരമാലകളാൽ ആർക്കോ ചാർത്താൻ വെളുത്ത ജലകുസുമങ്ങളുടെ ഹാരം തീർക്കുന്നു. വനഭൂമികൾ ദലമർമ്മരങ്ങളാൽ പ്രാർത്ഥനാ നിർഭരമാകുന്നു. ഇഹവും പരവും ആരെയോ ധ്യാനിച്ച് നിർവൃതി പൂണ്ടുനില്ക്കുന്നു.

**മൂന്ന്**

മാനുഷരെല്ലാരുമൊന്നു പോലെ വാഴുന്ന കേരളത്തിന്റെ സാമൂഹ്യ-സാമ്പത്തിക സ്വപ്നത്തിന്റെ ഉത്സവം. ഓണം. ചിങ്ങമാസത്തിലെ അത്തം തൊട്ടു തുടങ്ങുന്നു ഓണത്തിന്റെ



പൂവിളി. പൂക്കളം, പുതിയ പുടവകൾ, കളികൾ, പാട്ടുകൾ, വിഭവസമൃദ്ധമായ ഭക്ഷണം – ഓരോരുത്തരും അവരവരുടെ കഴിവിനൊത്ത് ഒരു നല്ല നാളെയുടെ ജീവിതം ജീവിക്കുന്ന നാളുകൾ. തിരുവോണത്തിന്റന്നാണ് ഓണനാളുകളുടെ ആഘോഷം അതിന്റെ പാരമ്യത്തിലെത്തുന്നത്. എന്നാലും ഒന്നാം ഓണമായി കണക്കാക്കുന്നത് ഉത്രാടത്തെയാണ്. അന്നാണ് തിരുവോണത്തിന്റന്ന് എഴുന്നള്ളി വരുന്ന സമഭാവനയുടെ പ്രതീകമായ മഹാബലി എന്ന ചക്രവർത്തിയെ വരവേല്ക്കാനുള്ള ഒരുക്കങ്ങളെല്ലാം തുടങ്ങുന്നത്. മഹാബലി ആ പേരിന്റെ വാഗർത്ഥം തന്നെ പറയുന്നുണ്ട്, ഒരു വിപ്ലവത്തിന്റെ, മഹത്തായ ഒരു ബലികർമ്മത്തിന്റെ, മാറ്റത്തിന്റെ ചരിത്രഗതിയെപ്പറ്റി. അതൊരു മിത്താവാം. ഒരു ജനതയുടെ മനോഹരമായ കിനാവാകാം. കഥ നമുക്കു പരിചിതം.

**നാല്**

തിരുവോണപ്പിറ്റേന്ന് അവിട്ടം. മൂന്നാം ഓണം. അവിട്ടം കഴിഞ്ഞ് ചതയം. നാലാം ഓണം. അന്തരീക്ഷത്തിൽ ദിവ്യവും വിപ്ലവാത്മകവുമായ ഒരു തിരുപ്പിറവിയുടെ നോവും പ്രകാശവും വ്യാപിച്ചു. രാവിലെ ആറുമണി കഴിഞ്ഞ് തിരുവനന്തപുരത്തുനിന്നു അഞ്ചുനാഴിക വടക്കുള്ള പ്രകൃതിമനോഹരമായ ചെമ്പഴന്തി എന്ന ഗ്രാമത്തിൽ ഒരു കുഞ്ഞു പിറന്നു. ഓണനാളുകളുടെ സ്വപ്നം സാക്ഷാത്ക്കരിച്ചതുപോലെ. ബ്രഹ്മം മൂർത്തരൂപം പൂണ്ടതുപോലെ. മഹാബോധത്തിന്റെ മഹത്വം തിരുവയറൊഴിഞ്ഞതുപോലെ. ശുദ്ധോദനനും മായാദേവിക്കും സിദ്ധാർത്ഥനെന്നതുപോലെ. ജോസഫിനും മറിയത്തിനും യേശു എന്നതുപോലെ. മാടനാശാനും കുട്ടിയമ്മയ്ക്കും ഒരുണ്ണി.

**അഞ്ച്**

ജനനം 1855 ആഗസ്റ്റിലാണെന്നും അല്ല, 1856 ലാണെന്നും തർക്കമുണ്ട്. ആണ്ടും തീയതിയും മറ്റു ജീവചരിത്രവസ്തുതകളുമല്ല ഒരു മഹാപുരുഷന്റെ ജീവിതത്തെ അനശ്വരമാക്കുന്നത്. ആ ജീവിതം ലോകത്തിനു നല്കിയ വെളിച്ചമാണ്. സന്ദേശമാണ്. അത് ബാഹ്യമായും ആന്തരികമായും മനുഷ്യനെ ഉയർന്ന തലങ്ങളിലേക്കു നയിക്കുന്നു. നിലവിലിരിക്കുന്ന പഴയ മാമൂലുകളെ, വ്യവസ്ഥകളെ, വിശ്വാസങ്ങളെ, ആചാരാനുഷ്ഠാനങ്ങളെ അത് തിരുത്തുന്നു. ഒരു പുതിയ ലോകത്തിന്റെ, സ്നേഹത്തിന്റെ, സമത്വത്തിന്റെ, സാഹോദര്യത്തിന്റെ സ്വപ്നം മനുഷ്യനു ലഭിക്കുന്നു. അത് സാക്ഷാത്ക്കരിക്കാനുള്ള അവസാനിക്കാത്ത വഴിയും വെളിച്ചവുമായി ആ അരുള് മനുഷ്യന് കാവലാകുന്നു.

**ആറ്**

മാതാപിതാക്കൾ നാണു എന്ന ചുരുക്കപ്പേരിൽ വിളിച്ച നാരായണനെ, പിന്നീട് നാരായണഗുരുവായി മഹത്വത്തിന്റെ കൈലാസം കീഴടക്കിയ ആ മഹാത്മാവിനെ ഇന്ന് ആർക്കും പ്രത്യേകിച്ചു പരിചയപ്പെടുത്തിക്കൊടുക്കേണ്ട. അന്ധകാരത്തിലും ഭ്രാന്തിലും ആണ്ടു കിടന്ന കേരളത്തെ കേവലം മുപ്പതിൽപ്പരം വർഷങ്ങൾകൊണ്ട് ഗുരു വെളിച്ചത്തിലേക്ക് വീണ്ടെടുത്ത കഥയും പ്രശസ്തം. മലയാളത്തിലിന്ന് ഏറ്റവുമധികം ജീവചരിത്രങ്ങളുള്ളത് ഗുരുവിന്റേതാണ്. ഇംഗ്ലീഷിലും മറ്റുചില ഭാഷകളിലുമുണ്ട് കുറച്ചെണ്ണം. ദാർശനികവും ശാസ്ത്രീയവും സാമൂഹ്യവുമായ – അല്ല അതിനപ്പുറവും അജ്ഞേയവും – അനേകാർത്ഥങ്ങളെ വായിച്ചെടുക്കാവുന്ന ഗുരുവിന്റെ കൃതികൾക്കും ഒരുപാട്തരം കാഴ്ചകളുള്ള വ്യാഖ്യാനങ്ങളും വിവരണങ്ങളുമുണ്ടായിട്ടുണ്ട്

**ഏഴ്**

എന്താണ് ഗുരുദർശനം? അത് ഏറ്റവും ഉന്നതമായ സത്യദർശനമാണ്. പ്രപഞ്ചദർശനമാണ്. ജീവിതദർശനമാണ്. ലോകദർശനമാണ്. സാമൂഹ്യദർശനമാണ്. ഗുരു പറഞ്ഞു, ഏവരും സമതയിൽ വാഴുന്ന മാതൃകാസ്ഥാനമാകണം ലോകം എന്ന്. ഗുരു പറഞ്ഞു, മനുഷ്യന് ഒരു ജാതിയേ ഉള്ളു എന്ന്. അത് മനുഷ്യത്വം ആണ് എന്ന്. ഗുരു പറഞ്ഞു, മനുഷ്യന് ഒരു മതമേ ഉള്ളൂ എന്ന്. അത് അരുള് – സ്നേഹം – ആണ് എന്ന്. അരുളുള്ളവനാണ് ജീവി എന്ന്. അതില്ലാത്തവൻ ജീവി അല്ല എന്ന്. ഗുരു പറഞ്ഞു, അറിവാണ് മനുഷ്യനെ സ്വതന്ത്രനാക്കുന്നത് എന്ന്. ഗുരു പറഞ്ഞു, അവനും ഇവനും ഇല്ല എന്ന്. എല്ലാം ആദിമമായ ഒരാത്മരൂപമാണ് എന്ന്. അതുകൊണ്ട്, അവനവനാത്മസുഖത്തിനാചരിക്കുന്നവയപരന്നു സുഖത്തിനായ് വരേണമെന്ന്.

**എട്ട്**

ഗുരുവിന്റെ തിരുമൊഴികൾ തീരുന്നില്ല. അത് പ്രപഞ്ചസത്തയുടെ അജ്ഞേയ ലീലകളിലാശ്ചര്യപ്പെടുന്നു. അത് ലോകക്ഷേമത്തിനായുള്ള മാർഗ്ഗരേഖ വരയുന്നു. അത് ഇഹപരങ്ങളുടെ സംഗമം





സൃഷ്ടിക്കുന്നു. സ്വർഗ്ഗം കുനിഞ്ഞ് ഭൂമിയുടെ നിറുകയിൽ ചുംബിക്കുന്ന കനിവിന്റെ, കാരുണ്യത്തിന്റെ, പ്രേമത്തിന്റെ മംഗല്യമൊരുക്കുന്നു. ഗുരു സൃഷ്ടിയാണ്. സ്രഷ്ടാവാണ്. സൃഷ്ടിജാലമാണ്. സൃഷ്ടിക്കുള്ള സാമഗ്രിയാണ്. ഗുരുവാണ് പുഴയായൊഴുകുന്നതും ആഴിയായി നിറയുന്നതും പർവ്വതങ്ങളായി ഉന്നതങ്ങളെ പുല്കുന്നതും ധ്വനിമയമായ ഗഗനമായി മുഴങ്ങുന്നതും പൂക്കളായി വിരിയുന്നതും തളിർക്കുന്നതും കായ്ക്കുന്നതും.

ഗുരു ദൈവമാകുന്നു
ഗുരുവല്ലോ പരദൈവം

ഒമ്പത്

പത്തൊമ്പതാം നൂറ്റാണ്ടിന്റെ വചനം
വചനം രൂപമായി
ഭാവമായി
കർമ്മമായി
ഗുരുവായി
അരുളായി
പൊരുളായി
പരംപൊരുളായി



ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യന്.

ജാതി ചോദിക്കരുത്, പറയരുത്, വിചാരിക്കരുത്.

വിദ്യകൊണ്ട് സ്വതന്ത്രരാകുവിൻ സംഘടനകൊണ്ട് ശക്തരാകുവിൻ.

# 'ഗുരു' മനുഷ്യകുലത്തിന്റെ സൂര്യൻ

കെ. മുരളീധരൻ, കാട്ടായിക്കോണം

ഹൃദയത്തകിടിൽ തങ്ക-
ലിപിയിൽ ചാർത്തി വച്ചൊരെൻ
ഗുരോ! നീയാണെന്റെ സൂര്യൻ
എന്നാത്മാവിൽ ജ്വലിപ്പവൻ'

കാലഘട്ടത്തെ അതിജീവിച്ച ഒരു മഹാനായിരുന്നു ശ്രീനാരായണഗുരുദേവൻ. ഗുരുദേവന്റെ മാഹാത്മ്യം ഇന്ന് ലോകമെമ്പാടും നിറഞ്ഞുകൊണ്ടിരിക്കുന്നു. ഏതൊരു ഭീകരസംഭവത്തെയും വിലയിരുത്തി അവസാനം നാം ഗുരുവിന്റെ വചനങ്ങളിൽ എത്തുന്നു. ഇന്ന് ലോകഗുരുവായി മാറിയിരിക്കുന്നു അദ്ദേഹം. "ശിഷ്യപാപം ഗുരുസ്തഥാ" എന്ന് സംസ്കൃതത്തിൽ ഒരു ചൊല്ലുണ്ട്. ഗുരുനാഥന് ശിഷ്യന്മാരുടെ പാപം മുഴുവനും ഏറ്റെടുക്കേണ്ടി വരുമെന്ന്. ഇതൊരു തമാശയായി തോന്നാം. എന്നാൽ ഇന്ന് നമുക്കതിനെ മാറ്റാം. വേദനിക്കുന്ന ഈ ലോകജനതയുടെ ദുഃഖം മുഴുവനും ഏറ്റെടുക്കാൻ ഗുരു തയ്യാറായി എന്നു നമുക്കു വിശ്വസിക്കാം.

ഇന്ന് നമ്മുടെ ഭാരതത്തിൽ ഏറെ ചർച്ച ചെയ്യപ്പെടുന്ന വിഷയം രാഷ്ട്രീയമാണ്. ഇത് നമ്മുടെ ജീവിതത്തിന്റെ ഒരു ഭാഗമായി കഴിഞ്ഞിരിക്കുന്നു. രാജ്യത്തിലെ ആബാലവൃദ്ധം ജനതയും രാഷ്ട്രീയ സംഭവവികാസങ്ങളെ വിശകലനം ചെയ്യുന്നു. രാഷ്ട്രീയത്തെ മാറ്റിക്കഴിഞ്ഞാൽ കേരളത്തിൽ ഏറ്റവുമധികം ചർച്ച ചെയ്യപ്പെടുന്നതും എഴുതപ്പെടുന്നതും, വായിക്കപ്പെടുന്നതും ജഗദ്ഗുരു ശ്രീനാരായണഗുരുദേവനെപ്പറ്റിയാണ്. 155 വർഷങ്ങൾക്കു മുമ്പ് ജന്മമെടുത്ത ഒരു മഹാഗുരുവിന്റെ പ്രസക്തിക്ക് ഇതിലും വലിയ തെളിവ് ആവശ്യമില്ല. മാനവവംശത്തിനുണ്ടാകുന്ന ഓരോ പ്രശ്നത്തിലും പ്രതിസന്ധിയിലും സാന്ത്വനമാകുന്നതും, അതിനു പരിഹാരമാകുന്നതും, ഗുരുദേവന്റെ ഉപദേശങ്ങൾ തന്നെയാണ്. സമാധാനത്തിന്റെ വക്താവായിരുന്നു ഗുരു. വിദ്വേഷത്തിന്റേയോ മാത്സര്യത്തിന്റേയോ കാലുഷ്യത്തിന്റേയോ ഒരക്ഷരം പോലും ആ നാവിൽ നിന്നും വീണിട്ടില്ല. സർവ്വമതസമ്മേളനങ്ങളിൽ ഇന്നത്തെ ജനതയ്ക്കു യാതൊരുവിധ താത്പര്യവുമില്ലാതായി തീർന്നിരിക്കുന്നു. എന്നാൽ 85 വർഷം മുമ്പ് ഏഷ്യയിൽ ആദ്യമായി ഒരു സർവ്വമതസമ്മേളനം ആലുവായിൽ വിളിച്ചുകൂട്ടി ഗുരു പ്രഖ്യാപിച്ചത് 'വാദിക്കാനും ജയിക്കാനുമല്ല ഈ സമ്മേളനം പിന്നയോ അറിയാനും അറിയിക്കാനും വേണ്ടിയാണ്' എന്നായിരുന്നു. തൊട്ടുകൂടാത്തവരും തീണ്ടിക്കൂടാത്തവരുമായ ഒരു ജനത വെളിച്ചം തേടി കഠിനദുഃഖം അനുഭവിച്ച അക്കാലത്താണ് സമന്വയത്തിന്റെ ഈ സന്ദേശം ഗുരുവിൽ നിന്നുണ്ടായത്.

"പൊരുതി ജയിപ്പതസാധ്യമൊന്നിനോടോ-
ന്നൊരു മതവും പൊരുതാലൊടുങ്ങുവീല"

ഈ വരികളിൽ ഉൾക്കൊണ്ടിരിക്കുന്ന ആശയം എത്ര ലളിതമായ സത്യമാണ്. മതങ്ങൾ തമ്മിൽ ഇന്ന് പൊരുതി ജയിക്കാൻ ശ്രമിക്കുന്നത് എന്തിന് വേണ്ടിയാണ്? പൊരുതിയാൽ തന്നെ ജയിക്കാനും പോകുന്നില്ല. കാരണം 'പല മതസാരവുമേകമാണ്' മനുഷ്യനു മനുഷ്യനോട് സ്നേഹം വേണം. അനുകമ്പവേണം അവൻ ഒരേ മാതാപിതാക്കളുടെ സൃഷ്ടിയാണ്.



നമ്മുടെ എല്ലാ പ്രവാചകന്മാരും ഗുരുക്കൻമാരും മനുഷ്യത്വത്തിന്റെ അനുകമ്പയുടെ പുരുഷാകൃതിപൂണ്ടവരായിരുന്നു.

'പുരുഷാകൃതിപൂണ്ട ദൈവമോ
നരദിവ്യാകൃതി പൂണ്ട ധർമ്മമോ
പരമേശ പവിത്ര പുത്രനോ
കരുണാവാൻ നബിമുത്ത് രത്നമോ'

എന്ന് ചോദിച്ചുകൊണ്ട് ശ്രീബുദ്ധന്റെ അഹിംസയും യേശുക്രിസ്തുവിന്റെ കരുണയും നബിയുടെ സാഹോദര്യവും സമ്മേളിക്കുന്ന മനുഷ്യത്വത്തിന്റെ ഉത്തമഗിരിശൃംഗങ്ങൾ ആണ് അദ്ദേഹം നമുക്കു കാണിച്ചുതന്നത്. മദംകൊണ്ട് ജാതിയുടെ പേരിൽ തമ്മിൽ അടിക്കരുത് എന്ന് അദ്ദേഹം വ്യക്തമായി സൂചിപ്പിക്കുകയാണിവിടെ.

ഒരു നവോത്ഥാനം ഇവിടെ നടപ്പാക്കാൻ പോകുന്നു എന്ന് ഗുരു ഒരിക്കലും പ്രഖ്യാപിച്ചില്ല. നിശബ്ദവിപ്ലവത്തിലൂടെയാണ്, വിവേകാനന്ദൻ ഭ്രാന്താലയം എന്ന് വിശേഷിപ്പിച്ച ഒരു നാടിനെ പരിഷ്കൃത സമൂഹമാക്കി മാറ്റിയത്. വിദ്യകൊണ്ടുള്ള പ്രബുദ്ധതയും സംഘടിച്ചുകൊണ്ടുള്ള ശക്തിയും ഒന്നുചേരുമ്പോൾ ഒരു സമൂഹം നവോത്ഥാനത്തിന് തയ്യാറായിക്കഴിഞ്ഞു. കേരളത്തിൽ സമഗ്രമായ ഒരു നവോത്ഥാനം സാധ്യമാക്കിയത് ശ്രീനാരായണഗുരു ആണെന്നത് നിസ്സംശയം ഇന്ന് നാം അംഗീകരിക്കുന്നു.

ഗുരു ജനിച്ച സമുദായത്തിൽ മാത്രം ഒതുങ്ങി നിന്നതല്ല അതിന്റെ പ്രഭാവം. കേരളം മുഴുവൻ അതിൽ അനുഗൃഹീതമായി. കേരളീയ ജീവിതത്തെ ഇത്ര സമഗ്രമായി മാറ്റി മറിച്ച യതിവര്യനോ നവോത്ഥാന നായകനോ നമുക്കില്ല. സമാധാനമോ, ശാന്തിയോ, ഭഞ്ജിക്കാതെ നിശബ്ദ വിപ്ലവത്തിലൂടെ സർവാദരണീയനായ നവോത്ഥാനശില്പിയായി ശ്രീനാരായണഗുരു മാറി. ഗുജറാത്തുകളും മാറാടുകളും ഉണ്ടാകുമ്പോൾ ഗുരുവിലേക്ക് മനസ്സുകൊണ്ടെങ്കിലും ഒരു മടക്കയാത്ര നാനാ ജാതിമതക്കാരും നടത്തുന്നുണ്ട്. സംഘർഷങ്ങൾ ഉണ്ടാവുമ്പോൾ മാത്രമുള്ള മടക്കയാത്ര മതിയാക്കണം. ജാതിഭേദം മതദ്വേഷം ഏതുമില്ലാതെ സർവരും സോദരത്വേന വാഴണം എന്നത് ആത്മ മന്ത്രമായി എപ്പോഴും ഉണ്ടാവണം.

ശ്രീനാരായണ സന്ദേശങ്ങൾ ഓരോരുത്തരുടേയും ഹൃദയത്തിൽ തങ്കലിപിയിൽ ചാർത്തി പിന്തുടരാനുള്ളവയാണ്. ലളിതവും ഗഹനവുമായ ആ സന്ദേശങ്ങൾ ജീവിതത്തിന്റെ സമഗ്രമേഖലകളെയും സ്പർശിക്കുന്നു. ഒ.എൻ.വി. എഴുതിയ പോലെ മനുഷ്യകുലത്തിന്റെ സൂര്യനാണ് ശ്രീനാരായണഗുരുദേവൻ-

'ഹൃദയത്തകിടിൽ തങ്ക-
ലിപിയിൽ ചാർത്തി വച്ചൊരെൻ
ഗുരോ! നീയാണെന്റെ സൂര്യൻ
എന്നാത്മാവിൽ ജ്വലിപ്പവൻ'








# "ഏകം സത്"

## ആലങ്കോട് ലീലാകൃഷ്ണൻ

ആരാണുഭവാ, നാർദ്രകാലത്തെയറിഞ്ഞൊരീ
നേരിന്റെ വെളിച്ചമായെന്നടുത്തെത്തുന്നവൻ
ഓരോരോ കാൽവെപ്പിലും കത്തുന്ന കനൽതാണ്ടി
നീരറ്റ മരുക്കാറ്റിൽത്തളർന്ന സഞ്ചാരി ഞാൻ
എങ്കിലും ഭവാൻ വന്നു വിളിയ്ക്കെ ജന്മത്തിന്റെ
സങ്കടമഴിഞ്ഞു ഞാൻ ബുദ്ധനാവുകയല്ലോ
അറിയുന്നു ഞാൻ നീയേ ജ്യോതിരൂപനായ് വന്നു
ഗുരുവായ്ത്തീരുന്നവൻ, സത്യത്തിൻ പ്രവാചകൻ,
ഒരു കൈത്തലോടലിൽ തളിർത്തു പൂക്കും ശാപ-
ദുരിതം ചുമക്കുമീ ഭൂതപഞ്ജരക്കെട്ടിൽ
പിടയുന്നുവോ പണ്ട് നീയൂതി നിറച്ചതാ-
മണുകോടികൾ കാക്കും ജീവന്റെ സങ്കീർത്തനം
മുക്കാലും ജലം മാത്രമീഭൂതപിണ്ഡ, മസ്ഥി-
ക്കെട്ടാകെയഴിയുമ്പോളൊഴുകും കണ്ണീർനദി
ഇതിങ്കലേതാലിലത്തുരുത്തിൽ സൂക്ഷിച്ചു നീ
യതിലോലമാമെന്റെ കിനാവിൻ കനൽത്തരി
അതു ഞാനൂതിക്കത്തിച്ചെന്റെ ഗർവ്വത്തിന്നൊപ്പം
വളർത്തീപരമാണു ഭേദിച്ചൊരഗ്നിക്കടൽ
തരിശായ് പിന്നീടെന്റെ ബോധതീരങ്ങൾ, ജൈവ-
ഋതുകാമനകളിൽ പൂത്തൊരെൻ വസന്തങ്ങൾ
ഇന്നു നീയലിവിന്റെ കതിരാൽ തൊടുമ്പൊഴാ
ണെന്നിൽനിന്നജ്ഞാനത്തിൻ കാർമേഘമൊഴിയുന്നു
അന്ധകാമങ്ങൾ തെറ്റായ് നയിച്ച മാർഗ്ഗങ്ങളി-
ലെങ്ങു നിന്നൊരു നാട്ടുവെളിച്ചം നിറയുന്നു
ഒരു സത്യമേയുള്ളു, ചരാചരങ്ങൾ ചേരും
ബൃഹത്താമൊരേകകം, ഞാനതിൽകണം മാത്രം
ജീവന്മാർ സ്വകാമത്തിന്നർപ്പിയ്ക്കും കർമ്മങ്ങളാ-
ലേവർക്കും സൗഖ്യം വരാൻ പ്രാർത്ഥിപ്പൂ ജന്മാന്തരം
പിന്നെയും കൃഷീവലസർഗ്ഗവാസനകളിൽ
നമ്മിലൂടൊരു ജന്മം കലപ്പ വലിയ്ക്കുന്നു
പഞ്ചഭൂതങ്ങൾ തീർത്ത പഞ്ജരം മണ്ണിൽ വീണു
പിന്നെയും മുളയ്ക്കുന്നു, തളിർത്തു പുഷ്പിയ്ക്കുന്നു ✧



# ബോധാനന്ദന്റെ എല്ലായാത്രയും ഗുരുവിനൊപ്പം

സജീവ് കൃഷ്ണൻ

"ജാതിയിൽ ഞാൻ ആരുടെയും പിന്നിലല്ല; ജാതിഭേദത്തെ ഇല്ലായ്മ ചെയ്യാൻ ഞാൻ എന്റെ ജീവനെ ബലിയർപ്പിക്കും". വർഷങ്ങൾക്കുമുമ്പ് കരുവന്നൂർ പുഴയുടെ തീരത്ത് രാത്രികാലങ്ങളിൽ കത്തിച്ചുവച്ച നിലവിളക്കിനുമുന്നിൽ നിന്ന് ഇങ്ങനെ ഉറക്കെ പ്രതിജ്ഞ ചെയ്യുമായിരുന്നു ചിറയ്ക്കൽ ഈഴവപ്പറമ്പിൽ വീട്ടിലെ ഇക്കോരന്റെയും ചെറോണിന്റെയും മകൻ വേലായുധൻ. കാരിരുമ്പിന്റെ കരുത്തുള്ള ഈ വാക്കുകൾ ഏറ്റുചൊല്ലാൻ ഒരു കൂട്ടം ചെറുപ്പക്കാർ ഒപ്പമുണ്ടായിരുന്നു. ജാതിക്കെതിരെ ആയുധമെടുത്തു പോരാടിയ ആറാട്ടുപുഴ വേലായുധ പണിക്കരുടെ രണ്ടാംജന്മമെന്നപോലെ വേലായുധൻ നയിച്ച ഈ ധർമസംഘം അന്ന് കൊച്ചിരാജ്യത്തെ പ്രകമ്പനം കൊള്ളിച്ചിരുന്നു. സമൂഹത്തിൽ മനുഷ്യരായി മാന്യതയോടെ ജീവിക്കുവാൻ അവകാശം നേടുക മാത്രമായിരുന്നു ഈ യുവാക്കളുടെ ലക്ഷ്യം.

1058 മകരം 10ന് പുണർതം നക്ഷത്രത്തിലായിരുന്നു വേലായുധന്റെ ജനനം. നിലത്തെഴുത്ത്, ഗണിതം, അമരകോശം, നീതിസാരം എന്നിവ ഹൃദിസ്ഥമാക്കി. വീട്ടുകാര്യങ്ങൾക്കും കൃഷിക്കും വേണ്ടി ഈ ചെറുപ്രായത്തിൽ ശ്രദ്ധവയ്ക്കേണ്ടി വന്നതിനാൽ വേലായുധന്റെ പഠനം മുടങ്ങി. പല ജോലിയും നോക്കി. പക്ഷേ, ഒന്നിലും മനസ്സുറയ്ക്കുന്നില്ല. സദാ സമയവും ദിവാസ്വപ്നം തന്നെ. 'കല്യാണം കഴിപ്പിക്കണം. സ്വപ്നം കാണലൊക്കെ അതോടെ നിൽക്കും'. ബന്ധുക്കളുടെ ഉപദേശം. അങ്ങനെ 16-ാം വയസ്സിൽ വേലായുധൻ വിവാഹിതനായി. കോതമ്മയെന്ന എട്ടുംപൊട്ടും തിരിയാത്ത പെൺകുട്ടി ജീവിതത്തിലേക്കു കടന്നു വന്നപ്പോഴും വേലായുധനിൽ പ്രകടമായ ഒരു മാറ്റവുമില്ല. വർഷങ്ങൾ അങ്ങനെ കടന്നുപോയി. അജ്ഞാതമായ ഒരു വിളി എപ്പോവും വേലായു

**"ജാതിയിൽ ഞാൻ ആരുടെയും പിന്നിലല്ല; ജാതിഭേദത്തെ ഇല്ലായ്മ ചെയ്യാൻ ഞാൻ എന്റെ ജീവനെ ബലിയർപ്പിക്കും". വർഷങ്ങൾക്കുമുമ്പ് കരുവന്നൂർ പുഴയുടെ തീരത്ത് രാത്രികാലങ്ങളിൽ കത്തിച്ചുവച്ച നിലവിളക്കിനുമുന്നിൽ നിന്ന് ഇങ്ങനെ ഉറക്കെ പ്രതിജ്ഞ ചെയ്യുമായിരുന്നു ചിറയ്ക്കൽ ഈഴവപ്പറമ്പിൽ വീട്ടിലെ ഇക്കോരന്റെയും ചെറോണിന്റെയും മകൻ വേലായുധൻ. ജാതിക്കെതിരെ ആയുധമെടുത്തു പോരാടിയ ആറാട്ടുപുഴ വേലായുധ പണിക്കരുടെ രണ്ടാംജന്മമെന്നപോലെ വേലായുധൻ നയിച്ച ഈ ധർമസംഘം അന്ന് കൊച്ചിരാജ്യത്തെ പ്രകമ്പനം കൊള്ളിച്ചിരുന്നു.**





ധന്റെ കാതുകളിൽ വന്നലച്ചുകൊണ്ടേയിരുന്നു. ഒരു ദിവസം കപിലവസ്തുവിലെ ശുദ്ധോധന മഹാരാജാവിന്റെ കൊട്ടാരത്തിൽ സംഭവിച്ചത് ഈഴവപ്പറമ്പിലും ഉണ്ടായി. വൃദ്ധമാതാവിനെയും ഭാര്യയെയും പ്രിയപുത്രനെയും ഉപേക്ഷിച്ച് സിദ്ധാർത്ഥനെപ്പോലെ വേലായുധൻ വീടുവിട്ടു; നിലാവുള്ള ഒരു രാത്രിയിൽ. ആറുമാസങ്ങൾ പല യിടത്തും അലഞ്ഞുനടന്നു. വീണ്ടും തിരികെ വീട്ടി ലെത്തി. വേലായുധന്റെ തിരോധാനത്തെത്തുടർന്ന് വീട്ടുകാർ അദ്ദേഹത്തിന്റെ ജന്മഫലം നോക്കി. സന്ന്യാസയോഗമാണെന്നുകണ്ട് പിന്നെ വേലായു ധനെ ആ വഴിക്കു തന്നെ വിടാൻ തീരുമാനിച്ചു. രണ്ടു മാസം വീട്ടിൽനിന്നശേഷം വേലായുധൻ വീണ്ടു നാടുവിട്ടു. രണ്ടാം യാത്ര കാശിയിലേക്കാ യിരുന്നു. പിന്നെ ഹരിദ്വാർ, ഋഷികേശ്, ഭദ്രനാരാ യണം എന്നിവിടങ്ങളിൽ ഏകാന്തനായി സഞ്ചരി ച്ചു.

യാത്രകളോരോന്നും വേലായുധന്റെ വ്യക്തിത്വ രൂപീകരണത്തിന്റെ പരീക്ഷണശാലകളായിരുന്നു. ഹിമാലയത്തിലെ ജ്യോതിർമഠത്തിലെത്തിയ പ്പോൾ ജീവിതമാകെ ആടിയുലഞ്ഞ് വഴിതിരി ഞ്ഞു. മഠാധിപതി ഈശ്വരാനന്ദ മണ്ഡലേശ്വരൻ വേലായുധനെ ശിഷ്യനായി സ്വീകരിച്ചു. സ്വയം ബോധത്തിന്റെ ആനന്ദഗിരിയിലെത്തിയ ശിഷ്യനെ ഗുരു ബോധാനന്ദഗിരിയെന്ന് പുനർനാമകരണം ചെയ്തു സന്യാസിയാക്കി. രണ്ടുകൊല്ലം ഹിമ വൽസാനുക്കളിൽ ബോധാനന്ദഗിരി പ്രപഞ്ചനാ ഥനെ ധ്യാനിച്ച് സന്യസിച്ചു. ഈശ്വരാനന്ദയുമാ യുള്ള സഹവാസം ശരിക്കും ഈശ്വരസഹവാസം തന്നെയായിരുന്നു. തർക്ക-വ്യാകരണാദികളിലും ഉപനിഷത്തിലും ബോധാനന്ദനു പാണ്ഡിത്യം ലഭിച്ചു. ഒരിക്കൽ ഈശ്വരാനന്ദ തന്നെയാണ് ബോധാനന്ദനെ തിരികെ നാട്ടിലേക്കയച്ചത്; 'നിന്റെ കർമ്മമണ്ഡലം അവിടെയാണ്' എന്നു പറഞ്ഞ്. അതുമാത്രമല്ല കാരണം. കേരളത്തിൽ നിലനിന്നി രുന്ന ജാതീയത ഒരു സന്യാസിയായിട്ടുപോലും ബോധാനന്ദന്റെ മനസ്സിനെ ചൂടുപിടിപ്പിക്കുകയാ യിരുന്നു. ശിവലിംഗദാസ സ്വാമിയുടെ സമ്പർക്കവും ഇടപെടലുകളുമില്ലായിരുന്നെങ്കിൽ ദേശാടനപര്യടനത്തിനിറങ്ങാതെ രക്തരൂക്ഷിത സമരം നയിച്ചേനെ ബോധാനന്ദൻ.

തിരികെ നാട്ടിലെത്തിയ ബോധാനന്ദഗിരിക്ക് വീട്ടുകാർ ഒരു മഠം പണിതു നൽകി. - 'അവധൂ തമഠം'. മഠത്തിന്റെ ചട്ടക്കൂട് പക്ഷേ ബോധാന ന്ദനെ തടഞ്ഞു നിർത്തിയില്ല. ജാതിക്കെതിരെ പ്രതികരിക്കാൻ ബോധാനന്ദഗിരി മിശ്രഭോജന പ്രസ്ഥാനം ആരംഭിച്ചു. ജാതി വ്യത്യാസവും അയിത്തവും വേരോടെ പിഴുതെറിയണമെന്ന ലക്ഷ്യവുമായി വീണ്ടും യാത്രയ്ക്കിറങ്ങി ബോധാനന്ദൻ. ഉത്തരേന്ത്യയിൽ ആര്യസ മാജംപോലുള്ള പ്രസ്ഥാനങ്ങളുടെ പ്രവർത്തന ങ്ങൾ വീക്ഷിച്ചു. മറ്റു പല ആശ്രമങ്ങളിലും മുന്നോക്കക്കാരായ മലയാളികൾ പിന്നോക്ക ക്കാരെ ജാതിപ്പേരുപറഞ്ഞ് മാറ്റി നിർത്തുന്നത് നേരിട്ടു കണ്ട് ബോധ്യപ്പെട്ടു. ബോധാനന്ദൻ തന്റെ ജീവിതലക്ഷ്യം തന്നെ ജാതിക്കെതിരെയുള്ള പോരാട്ടമായി നിശ്ചയിച്ചു. തിരികെ നാട്ടിലെത്തു മ്പോൾ ഗുരുദേവന്റെ നേതൃത്വത്തിൽ കേരളം പരിവർത്തനത്തിന്റെ പാതയിലേക്ക് നടക്കുന്ന കാഴ്ചയാണ് കണ്ടത്. അന്നു മുതൽ ഗുരുദേവനെ കാണണം എന്ന ഒരാഗ്രഹം മനസ്സിന്റെ കോണിൽ സൂക്ഷിച്ചു. എങ്കിലും ഗുരുവിന്റെ അഹിംസാപരമായ മാർഗത്തോട് യോജിക്കാൻ കഴിഞ്ഞില്ല. അങ്ങനെ തല്ലിനു തല്ല് പല്ലിനു പല്ല് എന്ന മുദ്രാവാക്യവുമായി ധർമഭട സംഘം രൂപീ കരിക്കുകയാണ് ചെയ്തത്. അക്കാലത്ത് ചേലൂർ പൂരത്തിനും ആറാട്ടുപുഴ പൂരത്തിനും അവർണർ സവർണജാതിക്കാരുടെ അടികൊള്ളുക പതിവാ യിരുന്നു. അക്കൊല്ലം തിരിച്ചടിക്കാൻ ധർമ്മ ഭടസംഘം തീരുമാനിച്ചു. അങ്ങനെ അതൊരു ലഹളയായി മാറി. മതത്തെയും ജാതിയെയും നിഷേധിച്ച സഹോദരൻ അയ്യപ്പന്റെ നിലപാടു തന്നെയായിരുന്നു ബോധാനന്ദന്റേത്. ഇതെല്ലാം ഗുരുദേവന്റെ ശ്രദ്ധയിൽപെട്ടിരുന്നു. ബോധാന ന്ദൻ ഒരിക്കൽ തന്റെ വഴിക്ക് വരുമെന്നും അത്യന്തം വിശ്വസ്തനായി കൂടെയുണ്ടാകു മെന്നും ഗുരു അന്നേ നിരീക്ഷിച്ചിരുന്നു. ആ ജന്മാ ന്തര ഗുരുശിഷ്യ ബന്ധത്തിന് തുടക്കമായത് തല ശ്ശേരി ജഗന്നാഥക്ഷേത്ര പ്രതിഷ്ഠാ ദിനത്തിലാ ണ്. ശിവലിംഗദാസനിൽനിന്ന് കേട്ട് ഗുരുവിനെ പ്പറ്റി നല്ല ബഹുമാനം ബോധാനന്ദന്റെ ഉള്ളിൽ രൂപംകൊണ്ടിരുന്നു. 1083 (1908) ലെ കുംഭമാസം ഒന്നാം തീയതിയായിരുന്നു തലശ്ശേരി ജഗന്നാഥ ക്ഷേത്രത്തിന്റെ പ്രതിഷ്ഠ നടത്തിയത്.

തിരുവിതാംകൂറിൽനിന്ന് ജനമനസ്സുകളെ ഇള ക്കിമറിച്ചുകൊണ്ട് കണ്ണൂരിലെത്തിയ 'വിപ്ലവ പ്രതിഷ്ഠാകർമ്മിയെ' സവർണർ തടഞ്ഞുവച്ചു. ഈഴവന് പ്രതിഷ്ഠ നടത്താൻ എന്തർഹതയാ

ണുള്ളതെന്ന് ചോദിച്ചു. സവർണരുടെ സംഘതലവനുമായി ഗുരുദേവനൊപ്പമുണ്ടായിരുന്ന കുമാരനാശാൻ വാദപ്രതിവാദം നടത്തുന്നത് ബോധാനന്ദന്റെ ശ്രദ്ധയിൽപ്പെട്ടു. ഗുരുദേവനെ കാണാനായി വളരെ നേരത്തേ എത്തിയിരുന്നു ബോധാനന്ദൻ. തൃപ്പാദങ്ങൾക്കെതിരെ ജാതീയതയുടെ വാദമുഖങ്ങളുമായി കടന്നുവന്നവരെ കൈകാര്യം ചെയ്യാൻ പലവട്ടം കൈ തരിച്ചതാണ്. എന്നാൽ വാദത്തെ വാദംകൊണ്ട് നേരിടുന്ന കുമാരനാശാന്റെ വൈഭവംകണ്ട് ബോധാനന്ദൻ അത്ഭുതപരതന്ത്രനായി. തൃപ്പാദങ്ങളുടെ അർത്ഥഗർഭമായ മൗനം അതിനേക്കാളേറെ വിസ്മയം ജനിപ്പിച്ചു. "നാം നമ്മുടെ ശിവനെ പ്രതിഷ്ഠിക്കാൻ പാടില്ലെന്ന് എവിടെയെങ്കിലും താളിയോലകളിൽ രേഖപ്പെടുത്തിയിട്ടുണ്ടോ എന്ന് വളരെ പതിഞ്ഞ ശബ്ദത്തിൽ ഗുരുവിന്റെ ചോദ്യം ആ അന്തരീക്ഷത്തെ നിശബ്ദമാക്കി. നമ്പൂതിരി തല കുനിച്ചു. പിന്നെ പ്രതിഷ്ഠാകർമത്തിന് വിഘ്നം നീങ്ങി. ബോധാനന്ദനെ സംബന്ധിച്ച് മൗനവും അല്പമാത്ര സംഭാഷണവുംകൊണ്ട് ഗുരുദേവൻ നേടിയ ഈ വിജയം വലിയൊരു പാഠമായിരുന്നു. നോക്കിനിൽക്കെ അതാ ഈഴവരിൽ തന്നെ ഒരു തർക്കം ഉടലെടുക്കുന്നു. ക്ഷേത്രത്തിൽ ഈഴവർക്കുതാഴെയുള്ള എല്ലാ ജാതിക്കാരെയും പ്രവേശിപ്പിക്കണമെന്ന് ഗുരുദേവൻ. സാധ്യമല്ല ചില തീയ്യ പ്രമാണിമാർ. ഒടുവിൽ അവർ ഒന്നയഞ്ഞു. എങ്കിൽ ഒരു വർഷം കഴിഞ്ഞാവാം അന്യജാതിക്കാർക്ക് പ്രവേശനം എന്ന് നിബന്ധന വച്ചു. ഇതുകേട്ട് മന്ദസ്മിതത്തോടെ ഗുരുദേവൻ കണ്ണടച്ചു. ദീർഘമായ ധ്യാനത്തിലേക്ക്. ധ്യാനം മുറിഞ്ഞതും കോരിച്ചൊരിയുന്ന മഴ. എല്ലാവർക്കും ഉള്ളു കുളിർത്തു. മഴ മാറിയപ്പോൾ ഗുരു ചോദിച്ചു. "ഒരു വർഷം കഴിഞ്ഞില്ലേ, ഇനി പ്രവേശനം ആകാമല്ലോ?" കണ്ടുനിന്നവർ വിസ്മയംകൊണ്ട് കണ്ണു നനച്ചു. ആ തിരുവായ്ക്ക് പിന്നെ എതിർവായുണ്ടായില്ല. ഈ സംഭവങ്ങൾ ബോധാനന്ദഗിരിയിൽ പരിവർത്തനം വരുത്തുകയായിരുന്നു. ഗുരുദേവനെ ദൈവതുല്യം ആരാധിക്കുന്ന ഒരു ബോധാനന്ദൻ അവിടെ ജനിച്ചു. പ്രതിഷേധങ്ങൾ അത് സ്വജനങ്ങൾക്കിടയിൽ നിന്നോ മഹാജനങ്ങൾക്കിടയിൽനിന്നോ വന്നാൽപോലും നിർഭയനായിരുന്ന ശാന്തതയോടെ നേരിടുന്ന ഗുരുദേവൻ തന്റെ മനസ്സിൽ ഹിമാലയത്തോളം വളരുന്നത് ബോധാനന്ദൻ അറിഞ്ഞു. വിശ്രമവേളയിൽ തൃപ്പാദങ്ങളെ മുഖം കാണിക്കാൻ ചെന്നു. ബോധാനന്ദന്റെ കണ്ണുകളിലേക്ക് നോക്കി ഗുരു നിർദ്ദേശിച്ചു.

"മതഖണ്ഡനം നന്നല്ല, കാണുന്നവർക്കെല്ലാം സന്ന്യാസം നൽകുകയുമരുത്". ത്ര്യംബകം മുറിഞ്ഞുവീണപ്പോൾ ഉരഗങ്ങൾ നടുങ്ങിയതുപോലൊരു നടുക്കമാണ് ഈ വാക്കുകൾ ബോധാനന്ദഗിരിയിൽ ഉളവാക്കിയത്. കൂടുതലൊന്നും പറയാതെ ബോധാനന്ദൻ തന്നെ മനസ്സാൽ ഗുരുദേവന് സമർപ്പിച്ചു. ആദ്യകൂടിക്കാഴ്ച അങ്ങനെ അവസാനിച്ചു. വർഷങ്ങൾ നാലു കഴിഞ്ഞു. ക്ഷേത്രപ്രതിഷ്ഠകളാൽ മറ്റൊരു വഴിയിലേക്ക് ഗുരുദേവൻ തിരിയുകയാണ്. കല്ലിന്റെ സ്ഥാനത്ത് ആദർശം പ്രതിഷ്ഠിക്കാൻ തൃപ്പാദങ്ങൾ നിശ്ചയിക്കുന്നു. ശ്വേതകമലത്തിൽ വിളങ്ങുന്ന ശാരദാ ദേവിയെ വിദ്യയുടെയും അറിവിന്റെയും പ്രതീകമായി തന്റെ കർമമാർഗത്തിൽ പ്രതിഷ്ഠിക്കാൻ ഗുരുദേവൻ ഒരുങ്ങുന്നത് ബോധാനന്ദൻ അറിഞ്ഞു. ബുദ്ധവിഹാരങ്ങളുടെ മാതൃകയിൽ അഷ്ടകോൺ ആകൃതിയിൽ വെള്ളമണൽ മുറ്റത്ത് സ്വർണപ്രഭയോടെ ശാരദാമഠം പണിപൂർത്തിയായിരിക്കുന്നു. 1912-ലെ (1801) മേടമാസത്തിൽ ചിത്രാപൗർണമിയിൽ ശാരദാപ്രതിഷ്ഠനാളിൽ ബോധാനന്ദൻ ശിവഗിരിയിലെത്തി. പ്രതിഷ്ഠയും ശിഷ്യത്വം സ്വീകരിക്കലും ഒരേ ദിവസമായിരുന്നു. പിന്നെ ബോധാനന്ദൻ സദാ ഗുരുവിനൊപ്പമായിരുന്നു.

പ്രവർത്തനമേഖലയിൽ ഒട്ടേറെ വിപ്ലവകരമായ സംരംഭങ്ങൾ തന്റെ ജീവിതകാലത്ത് ബോധാനന്ദൻ തുടങ്ങിവച്ചു. തൃശൂരിൽ ഇന്ന് വളർന്നു പന്തലിച്ച ശ്രീനാരായണ ഭക്തപരിപാലനയോഗം, കൊച്ചി നാഷണൽ ബാങ്ക്, കൊച്ചി ഈഴവ സമാജം എന്നിവയ്ക്ക് ബോധാനന്ദസ്വാമിയാണ് രൂപം നൽകിയത്. കൊച്ചി ഈഴവ സമാജം പിന്നീട് എസ്. എൻ. ഡി. പി. യോഗത്തിൽ ചേരുകയായിരുന്നു. ഗുരുദേവമാർഗം സ്വീകരിച്ചെങ്കിലും ബോധാനന്ദനിൽ പഴയ വിപ്ലവകാരി മരിക്കാതെ കിടന്നിരുന്നു. "ജാതിയെ നശിപ്പിക്കണം, ജാതി അടിസ്ഥാനമാക്കി ആരെയും വഴിമാറ്റരുത്. ആർക്കും വഴി മാറുകയുമരുത്." എന്നത് എന്നും അദ്ദേഹത്തിന്റെ മുദ്രാവാക്യമായിരുന്നു. സവർണരുടെ ക്ഷേത്രഎഴുന്നള്ളിപ്പുകൾക്കിടയിൽ അവർണരെ മർദ്ദിക്കുന്ന സംഭവം നേരത്തെ പറഞ്ഞിരുന്നല്ലോ! തല്ലി ഒതുക്കിയാൽ അടങ്ങില്ല ഈ പ്രവണത എന്നുകണ്ട് ബോധാനന്ദൻ മറ്റൊരു

മാർഗ്ഗത്തിലേക്ക് നീങ്ങി. ഗോവിന്ദാനന്ദ സ്വാമിയുടെ പ്രിയസുഹൃത്തും ഗുരുദേവന്റെ വടക്കേ മലബാർ ശിഷ്യരിൽ പ്രമുഖനുമായ തലശ്ശേരി കാര്യത്ത് കോട്ടായി കുമാരനെ ഒരിക്കൽ ബോധാനന്ദസ്വാമി തൃശ്ശൂരിൽ വിളിച്ചുവരുത്തി. അന്ന് ടി. വിജയ രാഘവാചാരിയാണ് കൊച്ചി ദിവാൻ. സവർണ ഹിന്ദുക്കളുടെ ഘോഷയാത്രയ്ക്കൊപ്പം നിഷ്പക്ഷ നായ ഒരു പത്രലേഖകനായി കുമാരൻ സഞ്ചരിച്ചു. ഘോഷയാത്രയിൽ അവർണർ പരക്കെ മർദ്ദിക്കപ്പെടുന്നത് നേരിട്ടു കണ്ട് അക്കാലത്തെ ഇംഗ്ലീഷ് പത്രങ്ങളിൽ കോട്ടായി കുമാരൻ ലേഖനമെഴുതി. വിഷയം ബ്രിട്ടീഷ് സർക്കാരിന്റെ ശ്രദ്ധയിൽപ്പെട്ടു. ഈഴവ സമാജവുമായി നേരിട്ടൊരു കൂടിക്കാഴ്ചയ്ക്ക് ദിവാൻ നിർബന്ധിതനായി. അങ്ങനെ ഈ ഹീനകൃത്യങ്ങൾ കൊച്ചിയിൽനിന്ന് തുടച്ചു നീക്കി. പിന്നീട് ഒരിക്കൽക്കൂടി ധർമ്മഭടസംഘം ആയുധമെടുത്തു. അത് പക്ഷേ ശ്രീനാരായണഗുരുവിന്റെ ഒരു സന്ദേശം നടപ്പാക്കാനായിരുന്നു എന്നു മാത്രം. 1095 ലായിരുന്നു ആ സംഭവം.

മരണാനന്തരചടങ്ങുകൾ 16 ദിവസങ്ങളിൽ നടത്തുക എന്ന രീതി മാറ്റി 10 ദിവസത്തെ പ്രാർത്ഥന മാത്രമാക്കുകയെന്ന് ഗുരുദേവൻ എസ്.എൻ.ഡി.പി. യോഗം വഴി നിർദ്ദേശം നൽകി. ബ്രാഹ്മണർ പുലയടിയന്തിരം 10-ാം ദിവസമാണ് നടത്തിയിരുന്നത്. ഈഴവരും 10 ദിവസമാക്കുന്നത് മുഷ്ക് ആണെന്നും അത് അടിച്ചുതന്നെ മാറ്റണം എന്നും സവർണർ തീരുമാനിച്ചു. പത്താംദിവസം പുലയടിന്തിരം നടത്തിയ തൃശൂരിലെ മുകുന്ദപുരം താലൂക്കിൽ ഒരു ഈഴവ കുടുംബത്തെ സവർണർ മർദ്ദിച്ചു. തിരിച്ചടിക്കാനിറങ്ങിയത് ബോധാനന്ദ ഗിരിയുടെ ധർമ്മഭട സംഘമായിരുന്നു. സംഭവം ലഹളയിലേക്ക് നീങ്ങിയപ്പോൾ അവിടെയും ബ്രിട്ടീഷ് സർക്കാർ ഇടപെട്ടു പ്രശ്നം രമ്യതയിൽ പരിഹരിച്ചു.

ഗുരുദേവന്റെ മാനസശിഷ്യനായതോടെ മഠത്തിൽതന്നെ പല ഭാഗത്തുനിന്നും ബോധാനന്ദസ്വാമിക്ക് ശത്രുത വളർന്നു. എന്നാൽ ഗുരുവിന്റെ ആജ്ഞകൾ ശിരസാവഹിച്ചു നടപ്പാക്കുന്നതിൽ മാത്രമായിരുന്നു ബോധാനന്ദന്റെ ശ്രദ്ധ. ശിവഗിരിയുടെ സാംസ്കാരിക വ്യാവസായിക ഉന്നമനവും ബ്രഹ്മവിദ്യാലയം എന്ന സ്വപ്നവും മുന്നിൽ കണ്ട് ഗുരുദേവൻ കൈപിടിച്ചുകൊണ്ടുവന്ന പി. നടരാജൻ മാസ്റ്റർ എന്ന നടരാജഗുരുവിനെ ശിവഗിരി മഠത്തിൽ മറ്റുള്ളവർ ഒറ്റപ്പെടുത്തിയപ്പോൾ താങ്ങും തണലുമായത് ബോധാനന്ദസ്വാമിയായിരുന്നു. ശിവഗിരിയിൽ നിൽക്കാൻ മാനസികബുദ്ധിമുട്ടുണ്ടായതിനെത്തുടർന്ന് നീലഗിരി മലയിൽ സ്വന്തമായി നാരായണ ഗുരുകുലം തുടങ്ങാൻ നടരാജഗുരുവിനെ സഹായിച്ചത് ബോധാനന്ദസ്വാമിയായിരുന്നു. ഇതിനെല്ലാം ഗുരുദേവന്റെ അനുമതി ബോധാനന്ദന് ലഭിച്ചിരുന്നു എന്നതാണ് സത്യം. പൂർണബോധ്യത്തോടെ ഇറങ്ങിപ്പുറപ്പെടുന്ന ഓരോ കാര്യത്തിലും ബോധാനന്ദന്റെ അർപ്പണമനോഭാവം ശ്രീനാരായണഗുരുവിനെപ്പോലും അത്ഭുതപ്പെടുത്തിയിട്ടുണ്ട്.

"ബോധാനന്ദന്റെ അത്രയും ത്യാഗം നമുക്കില്ലല്ലോ" എന്നു ഗുരുദേവൻ പലവട്ടം പറഞ്ഞിട്ടുമുണ്ട്. ശിവഗിരിയിൽ ശാരദാ പ്രതിഷ്ഠ കഴിഞ്ഞ ഉടൻ 'തനിക്ക് സ്വസ്ഥമായിരിക്കാൻ മറ്റൊരിടം' എന്ന ആവശ്യവുമായിറങ്ങിയ ഗുരുദേവന്റെ ഒപ്പം ബോധാനന്ദനുമുണ്ടായിരുന്നു. അദ്വൈതഭാവം ജനിപ്പിക്കുന്ന ഒരു തീർത്ഥകേന്ദ്രമായിരുന്നു ഗുരുവിന്റെ ലക്ഷ്യം. ആലുവ പുഴക്കരയിൽ അങ്ങനെയൊരു സങ്കേതം സ്ഥാപിക്കുന്നതിന് ബോധാനന്ദന്റെ പങ്ക് നിസാരമായിരുന്നില്ല. ഇനി പ്രതിഷ്ഠ നടത്തില്ല എന്നു പ്രഖ്യാപിച്ച ഗുരുവിന് പക്ഷേ സമുദായത്തിലെ ഭക്തരിൽ നിന്നുണ്ടായ സമ്മർദ്ദം വലുതായിരുന്നു. കണ്ണാടിയും നിലവിളക്കും പ്രതിഷ്ഠിച്ചശേഷം ഭക്തരെ സന്തോഷിപ്പിക്കാൻ ശിലാപ്രതിഷ്ഠയ്ക്ക് ഗുരു നിയോഗിച്ചിരുന്നത് ബോധാനന്ദനെയായിരുന്നു. നാഗമ്പടം, ചേർത്തല ശക്തീശ്വരം, വാടാനപ്പള്ളി, ഇരിങ്ങാലക്കുട, കുറിച്ചിക്കര എന്നിവിടങ്ങളിൽ ഗുരുദേവനു പകരം പ്രതിഷ്ഠയ്ക്ക് നിയോഗിക്കപ്പെട്ടത് ബോധാനന്ദസ്വാമിയായിരുന്നു.

കൊല്ലവർഷം 1094-ലാണ് ഗുരുദേവൻ സിലോൺ യാത്ര നടത്തിയത്. ഗുരുദേവനെത്തുമ്പോൾ അവിടെ ഒന്നിനും ഒരു കുറവും പാടില്ലെന്നുറച്ച് വളരെ മുമ്പേതന്നെ ബോധാനന്ദസ്വാമി സിലോണിലേക്ക് തിരിച്ചു. പിന്നീടൊരിക്കൽക്കൂടി ബോധാനന്ദനെ ഗുരു സിലോണിലേക്കയച്ചു; സന്ദേശ പ്രചരണാർത്ഥം. 1924-ൽ ആലുവയിൽ നടന്ന സർവമത സമ്മേളനത്തിന്റെ ചുക്കാൻ ഗുരുദേവൻ ബോധാനന്ദസ്വാമിയെയാണ് ഏല്പിച്ചത്. ശ്രീരാമനിൽ നിന്ന് ചൂഡാമണിയേറ്റു വാങ്ങി ലങ്കയിലേക്ക് യാത്ര തിരിച്ച ഹനുമാനെപ്പോലെ ബോധാനന്ദൻ ഇറങ്ങിത്തിരിച്ചു. ഒപ്പം ധർമ്മതീർത്ഥരും സത്യവ്രത സ്വാമിയും ഉണ്ടായിരുന്നു.

പിന്നീട് ഗുരുധർമ്മപ്രചരണത്തിനായി ബോധാനന്ദൻ അക്ഷരങ്ങളുടെ ലോകത്തേയ്ക്ക് കടന്നു. 'ധർമ്മം' എന്ന പ്രസിദ്ധീകരണം തുടങ്ങി. ഒരിടയ്ക്ക് ശ്രീനാരായണ മതം എന്ന പുതിയ മതം സ്ഥാപിക്കാൻ ഒരുങ്ങിയിറങ്ങിയ ബോധാനന്ദനെ ഗുരുതന്നെ വിലക്കുകയായിരുന്നു. മഠത്തിലെ ചെറിയ അന്തഃഛിദ്രങ്ങൾ ചില സാമൂഹ്യദ്രോഹികളുടെ ഇടപെടലിൽ വഷളായപ്പോൾ നടരാജഗുരുവും ധർമ്മതീർത്ഥരുമടക്കം പലരും മഠം വിട്ടെങ്കിലും 'ഗുരുസ്വാമി'യെവിട്ട് എങ്ങോട്ടും പോകാൻ ബോധാനന്ദൻ തയ്യാറല്ലായിരുന്നു.

1927 ജൂൺ മാസം വൈക്കത്ത് ഉല്ലല ഓങ്കാരേശ്വരക്ഷേത്രത്തിൽ കണ്ണാടി പ്രതിഷ്ഠ നടത്തിയശേഷം വൈക്കം ടൗണിൽ വെല്ലൂർ മഠത്തിൽ വിശ്രമിക്കുമ്പോഴാണ് ഗുരുദേവന് വയർവേദന കലശലായത്. പലരെയും മഹാരോഗങ്ങളിൽനിന്ന് രക്ഷിച്ച ഗുരുദേവൻ സ്വന്തം രോഗത്തിനോടുമാത്രം കനിവുകാണിക്കുന്നത് ബോധാനന്ദന് മനസ്സിലാകുന്നുണ്ടായിരുന്നു. ഗുരുദേവൻ ശരീരം ഉപേക്ഷിക്കാൻ തയ്യാറെടുക്കുകയാണെന്ന് ബോധ്യമായ നാൾ മുതൽ മനസ്സുകൊണ്ട് ബോധാനന്ദനും ദുർബലനായി. ഇതിനു രണ്ടുവർഷം മുമ്പ് 1101 (1925) കന്നിമാസം 11ന് വിജയദശമി നാളിൽ ബോധാനന്ദസ്വാമിയെ ഗുരുദേവൻ തന്റെ അനന്തരാവകാശിയായി വാഴിച്ചിരുന്നു; ഒട്ടേറെ എതിർപ്പുകളെ അവഗണിച്ചുകൊണ്ട് 1103 ധനു 27ന് തൃശൂർ കൂർക്കഞ്ചേരിയിൽവച്ച് ഗുരുദേവൻ ശ്രീനാരായണ ധർമ സംഘം രൂപീകരിച്ചത് ബോധാനന്ദനെ ചുമതലയേൽപ്പിക്കാമെന്ന് സ്വപ്നം കണ്ടുകൊണ്ടായിരുന്നു. എന്നാൽ ഗുരുസ്വാമിക്കൊപ്പം ശരീരം ത്യജിക്കാനൊരുങ്ങുകയാണ് ശിഷ്യനെന്ന് അദ്ദേഹം വൈകിയാണറിഞ്ഞത്. എല്ലാ യാത്രയിലും ഒപ്പം കുട്ടാറുള്ള ശിഷ്യനെ അവസാന യാത്രയിലും ഗുരു കൈവിട്ടില്ല. 1104 കന്നി 5ന് ഗുരു സമാധിയാകുമ്പോൾ മാനസികമായി തകർന്ന ബോധാനന്ദൻ ചിറയിൻകീഴ് ആശുപത്രിയിൽ കഠിന ജ്വരത്തോട് മല്ലടിക്കുകയായിരുന്നു. ഗുരുസ്വാമി സമാധിയായ വിവരം അറിഞ്ഞ നിമിഷം മുതൽ ബോധാനന്ദസ്വാമിയിൽ ജ്വരം പിടിമുറുക്കി. 'ഗുരുസ്വാമി വന്നു വിളിക്കുന്നു. എനിക്ക് പോണം' എന്നു പറഞ്ഞ് വിലപിച്ചുകൊണ്ടേയിരുന്നു. പിന്നെ, മൂന്നേ മൂന്നു ദിവസം. കന്നി എട്ട് ഞായറാഴ്ച രാത്രി ബോധാനന്ദനും ഗുരുവിനൊപ്പം യാത്രയായി. ശിവഗിരി മഠത്തിന്റെ അധീനതയിലുള്ള മുഴുവൻ സ്വത്തുകളും കൈകാര്യം ചെയ്യാൻ ബോധാനന്ദനെയാണ് ഗുരു ഏല്പിച്ചത്. എന്നാൽ ബോധാനന്ദന്റെ നിയോഗം അവസാനയാത്രയിലും ഗുരുവിനെ അനുഗമിക്കുക എന്നതായിരുന്നു. ✧







# ഗുരുദേവദർശനങ്ങളും മലബാറിലെ ക്ഷേത്രനിർമ്മാണശ്രമങ്ങളും

ടി.കെ.ഡി. മുഴുപ്പിലങ്ങാട്

**മലബാറിന്റെ രാഷ്ട്രീയജീവിതവും പൊതുരംഗത്ത് സാധാരണക്കാരായ ആളുകൾക്ക് കടന്നുവരാനുള്ള അവസരങ്ങൾ ഒരുക്കുന്നതിൽ ശ്രീനാരായണഗുരുവിന്റെ ക്ഷേത്രപ്രസ്ഥാനങ്ങൾ വഹിച്ച പങ്കും ഒരു പ്രത്യേക പഠനവിഷയമാണ്. പൊതുപ്രവർത്തനരംഗത്ത് പ്രവേശിക്കാനുള്ള പ്രാഥമിക പരിശീലനവേദിയായിത്തീർന്നു പലർക്കും ശ്രീനാരായണ ഗുരുവിന്റെ പേരിൽ തലശ്ശേരിയിലും പരിസരപ്രദേശങ്ങളിലും സ്ഥാപിക്കപ്പെട്ട മഠങ്ങൾ.**

തിരുവിതാംകൂർ കൊച്ചി എന്നീ നാട്ടുരാജ്യങ്ങൾ ബ്രിട്ടീഷുകാരുടെ മേൽകോയ്മ അംഗീകരിച്ചിരുന്ന നാട്ടുരാജ്യങ്ങളായി തുടർന്നു. എന്നാൽ മലബാർ പ്രദേശം നേരിട്ട് ബ്രിട്ടീഷ് ഭരണത്തിൻ കീഴിലായിരുന്നു. 1766-ൽ മൈസൂർ സുൽത്താൻ ഹൈദരലി മലബാറിലെ നാട്ടുരാജാക്കന്മാരെ കീഴടക്കി. 1782ൽ ഹൈദരലിയുടെ മരണത്തോടെ ടിപ്പുസുൽത്താനും, പിന്നീട് ടിപ്പുവിനെ തോല്പിച്ച് ഇംഗ്ലീഷുകാരും മലബാറിന്റെ ഭരണാധികാരികളായി. ചുരുക്കത്തിൽ മലബാറിലുണ്ടായ രണ്ടു ഭരണമാറ്റങ്ങൾ മതാധികാരത്തിന്റെ മാറ്റങ്ങൾ തന്നെയായിരുന്നു. ഹിന്ദുനാട്ടുരാജാക്കന്മാരെ - അറക്കൽ ബീബി - ഒഴികെ തോല്പിച്ചാണ് മുഹമ്മദീയനായ ഹൈദരാലിയും മകൻ ടിപ്പുവും മലബാർ പിടിച്ചടക്കിയത്. ഇസ്ലാം മതത്തിന് അനുകൂലമായ ഒരു രാഷ്ട്രീയസാഹചര്യം ഇവിടെ ഉണ്ടാവുകയും ചെയ്തു. പിന്നീടുവന്ന ബ്രിട്ടീഷുകാരാവട്ടെ മിഷ്യനറി പ്രവർത്തനത്തിന് സാഹചര്യമൊരുക്കി ക്രൈസ്തവമതം മാറ്റവും ഉണ്ടായി.

മലബാറിന്റെ ക്ഷേത്രസംസ്കാരത്തിലും ഭക്തിചിന്തയിലും ഭരണപരമായ ഈ രണ്ട് ഇടപെടലുകളും അയിത്തത്തിന്റെയും മറ്റു ദുരാചാരങ്ങളുടെയും കാര്യത്തിൽ ഒരു വീണ്ടുവിചാരമുണർത്തുകയുണ്ടായി. തിരുവിതാംകൂറിലും കൊച്ചിയിലുമില്ലാത്ത ഒരു സാമൂഹ്യ രാഷ്ട്രീയ സാഹചര്യത്തിന് ഇത്തരം ഘടകങ്ങൾ കാരണമായി. തിരുവിതാംകൂർ ഭരണത്തിൽ അവർണ്ണർക്ക് ഒരു തൂപ്പുകാരന്റെ പങ്കാളിത്തം പോലും നൽകാത്ത കാലത്ത് തീയ്യ സമുദായത്തിൽപ്പെട്ട മലബാറിലെ ഇംഗ്ലീഷ് വിദ്യാഭ്യാസം ലഭിച്ചവർ ഉന്നത ഔദ്യോഗികസ്ഥാനങ്ങളിൽ അവരോധിക്കപ്പെട്ടു. തഹസിൽദാർമാരും ഡെപ്യൂട്ടി കളക്ടർമാരും അംശം അധികാരികളും പോലീസ് ഉദ്യോഗസ്ഥരുമൊക്കെയായി തീയർക്ക് ജോലി ലഭിച്ചു.

ശ്രീ ജ്ഞാനോദയയോഗം തലശ്ശേരി

1903 ലാണ് അരുവിപ്പുറം ശ്രീനാരായണധർമ്മ പരിപാലനയോഗം രൂപീകരിച്ചത്. 1905 - ജൂലായ് 9-ന് തലശ്ശേരിയിൽ പൗരപ്രമുഖന്മാരുടെ ഒരു യോഗം ചേർന്നു. ഒന്നാം യോഗത്തിൽ പങ്കെടുത്തവർ ഒരു ദേവാലയം സ്ഥാപിക്കുവാൻ നിശ്ചയിക്കു



കയും അതിലേക്ക് പലരുമായി ആയിരത്തി ഇരുന്നൂറു റുപ്പിക; കല്ല്, മരം, ഓട് എന്നിവ നൽകാമെന്ന് വാഗ്ദാനം ചെയ്തു. അടുത്ത യോഗം അതേമാസം 16-നു ചേരാൻ തീരുമാനിക്കുകയുമുണ്ടായി. ആ യോഗത്തിലേക്ക് ആളുകളെ ക്ഷണിക്കാനുള്ള കത്തിലെ ആദ്യഭാഗം വായിക്കുക.

"തിരുവനന്തപുരത്തെ സ്വജനങ്ങളുടെ ഇടയിൽ മഹാസിദ്ധനായി നാണു ആശാൻ എന്ന് കുറെ മുൻപേ വിളിച്ച് പോന്നിരുന്ന ശ്രീനാരായണസ്വാമി എന്ന ഗുരുവിന്റെ അദ്ധ്യക്ഷത്തിൻ കീഴിൽ സ്ഥാപിച്ചു നടത്തിവരുന്ന ശ്രീനാരായണധർമ്മപരിപാലനയോഗത്തെപ്പറ്റിയും ആ യോഗം വക ഇതിനിടെ ഉണ്ടായ കരകൗശല പ്രദർശനത്തെപ്പറ്റിയും അവിടെയുള്ള സ്വജനങ്ങളുടെ ആരാധനാക്രമം പരിഷ്കരിച്ച് മേപ്പടി ഗുരുവിനാൽ സ്ഥാപിച്ചു നടത്തപ്പെടുന്ന 19-ാമത് ശിവക്ഷേത്രങ്ങളെപ്പറ്റിയും നിങ്ങൾ കേട്ടിരിക്കുമല്ലോ. അതേപ്രകാരം നമ്മുടെ രാജ്യത്തും ഒരു യോഗം ഏർപ്പെടുത്തി ഒരു ശിവക്ഷേത്രം സ്ഥാപിക്കാൻ സാധിച്ചാൽ സ്വജനങ്ങളിൽ അനവധിയായ ഗുണങ്ങളെ വർദ്ധിപ്പിക്കാൻ ഉതകുന്നതാണെന്നും ഇവിടങ്ങളിലുള്ളവരെ ധരിപ്പിക്കേണ്ട ആവശ്യത്തിലേക്ക് മേൽപറഞ്ഞ മഹാന്റെ പ്രേരണയാൽ ശിഷ്യനും യോഗം വക സെക്രട്ടറിയും ആയ കുമാരനാശാൻ ഇതിനിടെ ഇവിടെ വരികയുണ്ടായി"

ഈ യോഗത്തിൽ വെച്ചാണ് ശ്രീ ജ്ഞാനോദയയോഗം എന്ന സംഘടന രൂപീകരിക്കപ്പെട്ടത്. സഭക്ക് ഗുരുദേവന്റെ നിർദ്ദേശപ്രകാരമാണ് കുമാരനാശാൻ ഈ പേര് നിർദ്ദേശിച്ചതെന്നു കരുതപ്പെടുന്നു.

ശ്രീ ജ്ഞാനോദയയോഗം മലബാറിലെ ശ്രീനാരായണഗുരുദേവന്റെ ആശയാദർശങ്ങളിൽ താല്പര്യമുള്ളവരുടെ ആദ്യത്തെ സംഘടനയാണ്. ഗുരുദേവൻ പ്രതിഷ്ഠ നടത്തിയ 19 ശിവക്ഷേത്രങ്ങളെപ്പറ്റി എടുത്തുപറഞ്ഞത് ഈ സഭക്ക് ആകാവുന്ന സ്ഥലങ്ങളിൽ പുതിയ ആരാധനാലയങ്ങൾ സ്ഥാപിക്കാൻ കഴിവുണ്ടാകണം എന്ന വിദൂരലക്ഷ്യം കൂടി കണ്ടുകൊണ്ടാണ് എസ്.എൻ.ഡി.പി. പോലെ ഒരു സംഘടനയല്ലെങ്കിലും വിശാലലക്ഷ്യങ്ങളും താല്പര്യങ്ങളുമുള്ള ഒരു പ്രസ്ഥാനത്തെപ്പറ്റി ചിലരെങ്കിലും ചിന്തിച്ചിരുന്നു.

1906 മാർച്ച് 23-ന് ശ്രീനാരായണ ഗുരു തലശ്ശേരിയിൽ വന്നു ക്ഷേത്രത്തിന്റെ കുറ്റിയടിക്കൽ കർമ്മം നിർവഹിച്ചു. 1908 ഫെബ്രുവരി 13-നു ശ്രീനാരായണഗുരുദേവൻ വീണ്ടും തലശ്ശേരിയിൽ എത്തി ക്ഷേത്രത്തിലെ പ്രതിഷ്ഠാകർമ്മം നിർവ്വഹിച്ചു.

ക്ഷേത്രനിർമ്മാണം നടന്നുകൊണ്ടിരിക്കുന്നതിനിടയിൽ 1907-ൽ ശ്രീ ജ്ഞാനോദയയോഗത്തിലെ അംഗങ്ങൾ രണ്ടു പക്ഷമായി വേർപിരിഞ്ഞു നിന്നു. കൊറ്റ്യത്ത് രാമുണ്ണി ഒരു ഭാഗത്തും ഒണ്ടേൻ രാമുണ്ണി വേറൊരു ഭാഗത്തും നിന്നു. രണ്ടു സംഘക്കാരും പ്രത്യേകം യോഗം ചേരാൻ നോട്ടീസും വിതരണം ചെയ്തു. വിവരമറിഞ്ഞ് സഭ ചേരുന്ന ദിവസം സ്ഥലത്തെത്തി യോഗം നിർത്തിവെപ്പിച്ചു. പിന്നീട് അന്നു രണ്ടു മണിക്കു തന്നെ എല്ലാവരെയും പങ്കെടുപ്പിച്ചുകൊണ്ട് ഒരു സഭ നടത്തുകയും ചെയ്തു. ശ്രീമൂർക്കോത്തു കുമാരൻ ഈ സംഭവങ്ങളെപ്പറ്റി വിശദമായി എഴുതിയിട്ടുണ്ട്.

ശ്രീ ജ്ഞാനോദയയോഗത്തിലുണ്ടായ ഈ സംഘടനാപ്രശ്നവും നേതൃത്വപ്രശ്നവും മലബാറിൽ ശ്രീനാരായണീയരുടെ ഒരു പൊതുവേദി എന്ന സങ്കല്പത്തെ തല്ലിക്കെടുത്തി. കോഴിക്കോട് ശ്രീകണ്ഠേശ്വരക്ഷേത്രയോഗവും പാലക്കാട് യാക്കര വിജ്ഞാനോദയസഭയും കണ്ണൂരിൽ ഭഗവൽ ഭക്തി പ്രദീപയോഗവും (പിന്നീട് ഭക്തി സംവർദ്ധിനിയോഗം) പ്രത്യേകം പ്രത്യേകം സംഘടിപ്പിക്കപ്പെട്ടവയും അധികാരാവകാശങ്ങൾ ഉള്ളതുമാണ്. മലബാറിന്റെ സാമൂഹ്യസാഹചര്യങ്ങളിൽ ബ്രിട്ടീഷുഭരണമുണ്ടാക്കിയ സ്വാതന്ത്ര്യബോധം സമൂഹത്തിന്റെ ഉന്നതതലത്തിലുള്ളവരെ പൊതുസംഘടനാ സംവിധാനത്തിലേക്ക് കൊണ്ടുചെന്നെത്തിക്കാൻ കഴിയുന്ന തരത്തിലായിരുന്നില്ല. മലബാറിലെ ഗുരുദേവക്ഷേത്രങ്ങളുടെ കമ്മിറ്റികളുമായി ബന്ധപ്പെട്ടവർക്കും അവരുടെ ബന്ധുക്കളും ഒരർത്ഥത്തിൽ ബ്രിട്ടീഷ്പക്ഷപാതികളുമായിരുന്നു. ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ ആദ്യകാല പ്രവർത്തകരിലും നേതൃസ്ഥാനത്തുള്ളവരിലും സവർണ്ണമേധാവിത്തം വന്നതിന്റെ ഒരു കാരണവും ഇതാണ്.

ഏറ്റവും ദരിദ്രരായ ആളുകളുടെ ഉന്നമനമാണ് ഗുരുദേവന്റെ ലക്ഷ്യം അതിനാവശ്യമായ ഭൗതികസമ്പത്ത് കൈയിലുള്ളവർ സംഘടനാ




നേതൃത്വത്തിലേക്ക് വരണമെന്നത് ഗുരുദേവന്റെ താല്പര്യമായിരുന്നു. ക്ഷേത്രസ്വത്തുക്കൾ സമ്പാദിക്കുന്നതിലും ക്ഷേത്രനിർമ്മാണത്തിനാവശ്യമായ വിഭവസമാഹരണത്തിനും ഗുരുദേവൻ കണ്ടെത്തിയ വഴിയും ഇതുതന്നെയായിരുന്നു. എന്നാൽ തങ്ങൾക്കു കീഴിലുള്ളവരെ ജാതീയമായ അവശനിലയിൽ നിന്നും ഉദ്ധരിക്കാനാവശ്യമായ സന്നദ്ധതയോ മനോവികാസമോ പലർക്കും ഉണ്ടായിരുന്നില്ല. അതുകൊണ്ടാണ് ജഗന്നാഥക്ഷേത്രത്തിൽ പുലയരെ പ്രവേശിപ്പിക്കുന്നത് ഒരു വലിയ വിഷയമായത്. ഗുരുദേവൻ നേരിട്ട് അതു പരിഹരിച്ചുവെന്നത് മറ്റൊരു കാര്യം.

മലബാറിലെ തീയ്യരിൽ സാമ്പത്തിക സൗകര്യമുള്ളവർ ബ്രിട്ടീഷുഭരണത്തിൻ കീഴിൽ ഔദ്യോഗികമായും വ്യവസായവാണിജ്യരംഗങ്ങളിലൂടെ നേടിയ സ്വയം പര്യാപ്തനിലകളും അവരെ ജാതിക്കുള്ളിലെ ഒരു പ്രത്യേകവിഭാഗമാക്കി മാറ്റിയിരുന്നു. അവർക്കാകട്ടെ ബ്രിട്ടീഷ് ഭക്തി കൂടുതലുമായിരുന്നു. തിരുവിതാംകൂറിലുള്ളതുപോലെ നായർ മേധാവിത്വ പീഢനാനുഭവങ്ങളുമുണ്ടായിരുന്നില്ല. മാറു മറക്കാനോ മാല ധരിക്കാനോ ഇവിടെ ഒരു പ്രക്ഷോഭം വേണ്ടി വന്നില്ല എന്നത് വളരെ പ്രധാനപ്പെട്ട സാമൂഹ്യ കാര്യമാണ്.

പഴയ മലബാർ ജില്ലയുടെ ആസ്ഥാനം കോഴിക്കോട്ടാണ്. തലശ്ശേരിയിലും പാലക്കാട്ടും ഔദ്യോഗിക ആസ്ഥാനങ്ങളുണ്ട്. ഈ മൂന്നു സ്ഥലങ്ങളിലും തലശ്ശേരിക്ക് തൊട്ടടുത്ത കണ്ണൂരിലും ഗുരുദേവനാൽ ക്ഷേത്രപ്രതിഷ്ഠ നടന്നു. നല്ലനിലയിൽ ക്ഷേത്രങ്ങൾ ഭരിക്കപ്പെടുകയും ഉത്സവാഘോഷങ്ങൾ നടത്തപ്പെടുകയും ചെയ്തു. എന്നാൽ ശ്രീനാരായണ ധർമ്മ പരിപാലനയോഗത്തിന് മലബാർ മേഖലയിൽ സംഘടിത പ്രവർത്തനമുണ്ടായില്ല. അടുത്ത കാലത്താണ് അതിനുള്ള സാധ്യതപോലും തെളിഞ്ഞത്.

സ്വാതന്ത്ര്യസമരപ്രസ്ഥാനങ്ങളിലടക്കം രാഷ്ട്രീയനേതൃത്വത്തിലേക്ക് സവർണ്ണർ കടന്നുവന്നപ്പോൾ കൃഷിക്കാരും കർഷകതൊഴിലാളികളും സാധാരണക്കാരും അവരുടെ പിന്നിലണിനിരക്കാൻ മടിച്ചു. സ്വാതന്ത്ര്യസമരത്തിൽ ജന്മി കുടുംബങ്ങളിൽ നിന്നും ഇടത്തരം തറവാടുകളിൽ നിന്നും വന്നവരാണ് പങ്കെടുത്തത്. ജന്മിമാർക്കെതിരെ കൃഷിക്കാരുടെ നിരവധി സമരങ്ങൾ നടന്നു. ഒഴിപ്പിക്കലിനും വാരം പാട്ടത്തിനുമെതിരെയെന്നപോലെ വ്യവസായതൊഴിലാളികൾ കൂലി വർദ്ധനവിനും പിരിച്ചുവിടലിനുമെതിരെ സമരം ചെയ്തു.

തിരുവിതാംകൂറിൽ ഇത്തരം സമരങ്ങൾ നടന്നിരുന്നുവെങ്കിലും മലബാറിലേതുപോലെ വിശാലമായ അർത്ഥത്തിൽ സാമ്രാജ്യത്വവിരുദ്ധസമരമോ സ്വാതന്ത്ര്യസമരമോ ആയി പറയപ്പെട്ടില്ല. ഭരണവർഗ്ഗവും ജന്മി മുതലാളിമാരും ഒരു വശത്താണെന്ന തിരിച്ചറിവ് ഇടതുപക്ഷ വീക്ഷണത്തിന് ബലം നൽകി.

ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യദശകത്തിൽ ശ്രീനാരായണദർശനം ഉൾക്കൊണ്ട് ശ്രീ ജ്ഞാനോദയയോഗത്തിനു വേദിയൊരുങ്ങിയ തലശ്ശേരിയിൽത്തന്നെയാണ് 1939-ൽ (പാറപ്രം), കേരളത്തിൽ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ രൂപീകരണയോഗം നടന്നത്. ചുരുക്കത്തിൽ മുപ്പതുവർഷത്തിനു ശേഷമാണ് ചരിത്രപ്രധാനമായ ഈ സംഭവം നടക്കുന്നത്.

മലബാറിന്റെ രാഷ്ട്രീയജീവിതവും പൊതുരംഗത്ത് സാധാരണക്കാരായ ആളുകൾക്ക് കടന്നുവരാനുള്ള അവസരങ്ങൾ ഒരുക്കുന്നതിൽ ശ്രീനാരായണഗുരുവിന്റെ ക്ഷേത്രപ്രസ്ഥാനങ്ങൾ വഹിച്ച പങ്കും ഒരു പ്രത്യേക പഠനവിഷയമാണ്. പൊതുപ്രവർത്തനരംഗത്ത് പ്രവേശിക്കാനുള്ള പ്രാഥമിക പരിശീലനവേദിയായിത്തീർന്നു പലർക്കും ശ്രീനാരായണ ഗുരുവിന്റെ പേരിൽ തലശ്ശേരിയിലും പരിസരപ്രദേശങ്ങളിലും സ്ഥാപിക്കപ്പെട്ട മഠങ്ങൾ.

തലശ്ശേരി കണ്ണൂർ കോഴിക്കോട് പാലക്കാട് പ്രദേശങ്ങളിലെ സാമൂഹ്യജീവിതത്തിൽ ഇവിടെ സ്ഥാപിക്കപ്പെട്ട ക്ഷേത്രങ്ങൾ പുതിയ ഉണർവുണ്ടാക്കി. ഈശ്വരാരാധനയ്ക്ക് പുതിയ രീതിയും ശൈലിയും പരിചയപ്പെട്ടത്. അനാചാരങ്ങളുടെയും അന്ധവിശ്വാസങ്ങളുടെയും കെട്ടുപാടിൽ നിന്നും ഒഴിഞ്ഞുമാറാൻ കഴിവു നൽകി. ജീവിതത്തിലും ചിന്തയിലും പുതിയ വീക്ഷണങ്ങൾ സ്വാധീനം ചെലുത്തി.

ശ്രീനാരായണഗുരുദേവന്റെ ബഹുമുഖമായ കർമ്മചൈതന്യവും ആശയവ്യക്തതയും മലബാറിന്റെ സാമൂഹ്യരാഷ്ട്രീയ ജീവിതത്തെ ഗുണപരമായി പരിവർത്തനപ്പെടുത്തുന്നതിൽ മുഖ്യപങ്ക് വഹിച്ചിട്ടുണ്ട്. 

# ശ്രീനാരായണഗുരുദേവന്റെ മാനവികസന്ദേശം "മതമേതായാലും മനുഷ്യൻ നന്നായാൽ മതി"

ഡോ: കെ.കെ. രാഹുലൻ

പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാനപാദങ്ങളിൽ, ഭാരതത്തിലങ്ങോളമിങ്ങോളം അലയടിച്ചുയർന്ന നവോത്ഥാനചിന്തകൾക്ക് കേരളത്തിൽ ചൈതന്യം പകർന്നത് ശ്രീനാരായണഗുരുവും ശ്രീനാരായണ പ്രസ്ഥാനങ്ങളുമായിരുന്നു. ബംഗാളിൽ റാം മോഹൻ റോയിയിൽനിന്നു പരന്നുവീശിയ ഈ സാംസ്കാരിക മുന്നേറ്റത്തിന്റെ തെളി നീരുറവുകൾ ഭാരതീയ ജീവിതത്തിന് നവീനമായ ഒരു കാഴ്ചപ്പാട് സമ്മാനിച്ചു. ഭാരതത്തിനെ സംബന്ധിച്ചിടത്തോളം പതിനെട്ടാം നൂറ്റാണ്ട് കറുത്ത അദ്ധ്യായങ്ങളുടെ കാലഘട്ടമായിരുന്നു. ധർമ്മം നശിച്ച് അധർമ്മം തലപൊക്കിയ ആ കാലഘട്ടത്തിൽ

ഗുരുദേവൻ ഇവിടെ ഭൂജാതനായി. ഭാരതീയ സമൂഹം ഒരു വഴിത്തിരുവിലെത്തി, വെളിച്ചമന്വേഷിച്ചുകൊണ്ടിരിക്കുന്ന സന്ദർഭത്തിൽ

"ജാതിഭേദം മതദ്വേഷം<br>
ഏതുമില്ലാതെ സർവ്വരും<br>
സോദരത്വേന വാഴുന്ന<br>
മാതൃകാസ്ഥാനമാണിത്" എന്നുൽഘോഷിച്ചുകൊണ്ട് ഒരു മനുഷ്യസ്നേഹി, ഭാരതത്തിന്റെ തെക്കേ അറ്റത്ത്, അരുവിപ്പുറത്ത് പ്രത്യക്ഷപ്പെട്ടു. ആ ശബ്ദങ്ങളിൽ നിന്ന് ഒരു പുതിയ ചിന്തയുടെ ശംഖനാദം മാറ്റൊലികൊണ്ടു, ഒരു നവയുഗത്തിന്റെ അരുണോദയം കേരളീയർ ദർശിച്ചു. ഒരു മാറ്റത്തിന്റെ കൊടുങ്കാറ്റ് അവിടെ നിന്നാരംഭിച്ചു.

1757ലെ പ്ലാസി യുദ്ധത്തിൽ വിജയിയായ ഇംഗ്ലീഷുകാർ ഇന്ത്യയിലെ കച്ചവട രംഗം ഉപേക്ഷിച്ച് ഭാരതത്തിന്റെ ഭരണരംഗത്തേക്ക് കടന്നുവന്നു. 1200 മുതൽ 1750 വരെയുള്ള നൂറ്റാണ്ടുകൾക്കിടയിൽ ഇടയ്ക്കിടയ്ക്കുണ്ടായിരുന്ന വൈദേശിക ആക്രമണങ്ങൾ, ഭാരതത്തിന്റെ ഹൃദയത്തിലേൽപ്പിച്ച വ്രണങ്ങൾ അതോടെ പഴുത്തൊലിക്കാൻ തുടങ്ങി. ജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിലും ശൂന്യത സമ്മാനിച്ച കറുത്ത ദിനങ്ങൾ, ഒരു പുതിയ യുഗത്തിന്റെ പ്രസവവേദന അനുഭവിക്കുകയായിരു ന്നു.

**നൂറ്റാണ്ടുകളായി മൃഗങ്ങളെപ്പോലെ ജീവിക്കുകയും അടിമകളെപ്പോലെ ആയുഷ്ക്കാലം മുഴുവൻ നരകയാതന അനുഭവിക്കുകയും ചെയ്ത ഒരു ജനസമുദായത്തെ, സാമൂഹികമായും ആദ്ധ്യാത്മികമായും പരിഷ്കരിച്ച് പുതിയ മനുഷ്യരാക്കി മാറ്റിയെടുത്തു എന്നതാണ് ശ്രീനാരായണഗുരുദേവൻ ഇവിടെ നിർവ്വഹിച്ച സേവനം.**



നിഷ്ക്രിയത്വത്തിന്റെ പര്യായമായിരുന്ന ചെറുപ്പക്കാർ ഭാരതീയമായ എല്ലാറ്റിനേയും ഏറ്റവും പുച്ഛത്തോടുകൂടി നോക്കിക്കാണുകയായിരുന്നു അന്ന്. സർവ്വകലാശാലകളിലേയും സ്കൂളുകളിലേയും വിദ്യാർത്ഥികൾ മദ്യഷാപ്പുകളിലും, വേശ്യാത്തെരുവുകളിലും കുടികിടക്കുകയായിരുന്നു എന്നാണ് ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുള്ളത്. പാശ്ചാത്യ സംസ്കാരത്തിന്റെ അന്ധമായ സ്വാധീനതയിൽ കുടുങ്ങിക്കഴിഞ്ഞ ഭാരതത്തിലെ യുവത്വം എല്ലാ ചങ്ങലകളേയും പൊട്ടിച്ചെറിയാൻ പതുക്കെ പതുക്കെ തയ്യാറായി മുന്നോട്ടുവന്നുകൊണ്ടിരുന്നു.

അന്ന് നിലനിന്നിരുന്ന അസ്വതന്ത്രതയുടേയും, അനാചാരത്തിന്റേയും, അന്ധവിശ്വാസത്തിന്റേയും, അനുകരണഭ്രമത്തിന്റേയും, വിദേശഭ്രമത്തിന്റേയും, മുഖംമൂടികൾ പിച്ചിച്ചീന്തിയ രാജാറാം മോഹൻ റോയ്, ദേവേന്ദ്രനാഥ ടാഗോർ, വിവേകാനന്ദസ്വാമി, രവീന്ദ്രനാഥടാഗോർ, ലോകമാന്യതിലകൻ, മഹാത്മാഗാന്ധി, വീരസവർക്കർ, ഡോ. അംബേദ്ക്കർ, ലാലാ ലജ്പത്റായ്, മഹാത്മാഫൂലെ, പ്രൊഫ. ചിദംബരനാഥപിള്ള, സുബ്രഹ്മണ്യഭാരതി എന്നീ നവോത്ഥാന നേതാക്കളുടെ പ്രകാശപരമ്പരയിലേക്ക്, കേരളം നൽകിയ സംഭാവനയായിരുന്നു ശ്രീനാരായണഗുരുദേവൻ, അയ്യങ്കാളി, ഡോ. പൽപ്പു, ചട്ടമ്പിസ്വാമികൾ, കുമാരനാശാൻ, സഹോദരൻ, ബ്രഹ്മാനന്ദ ശിവയോഗി, വാഗ്ഭടാനന്ദഗുരു എന്നീ മഹാത്മാക്കൾ. ഈ മഹാത്മാക്കൾ അന്നാലോചിച്ച് ബുദ്ധിപൂർവ്വം ആസൂത്രണം ചെയ്ത പ്രവർത്തനങ്ങളെല്ലാം കാലഘട്ടങ്ങൾക്ക് വെളിച്ചം പകർന്നുകൊണ്ട് ഇന്നും ഇവിടെ നിലനിൽക്കുന്നു. ലോകത്തിലുള്ള എല്ലാ മനുഷ്യരേയും ഒന്നായി കാണാനും അവരെയെല്ലാം വിശ്വസ്നേഹത്തിന്റെ സ്നിഗ്ദ്ധമായ നൂലുകൊണ്ട് ബന്ധിക്കാനും കഴിഞ്ഞ ശ്രീനാരായണ ഗുരുദേവനെ ലോകഗുരുവായി ആധുനിക ലോകം വിലയിരുത്തുകയാണിന്ന്.

നൂറ്റാണ്ടുകളായി മൃഗങ്ങളെപ്പോലെ ജീവിക്കുകയും അടിമകളെപ്പോലെ ആയുഷ്ക്കാലം മുഴുവൻ നരകയാതന അനുഭവിക്കുകയും ചെയ്ത ഒരു ജനസമുദായത്തെ, സാമൂഹികമായും ആദ്ധ്യാത്മികമായും പരിഷ്കരിച്ച് പുതിയ മനുഷ്യരാക്കി മാറ്റിയെടുത്തു എന്നതാണ് ശ്രീനാരായണഗുരുദേവൻ ഇവിടെ നിർവ്വഹിച്ച സേവനം.

ഹിന്ദുസമുദായത്തിലെ "ഹിന്ദുയിസത്തെ" കാർന്നുതിന്നുകൊണ്ടിരുന്നത് ക്രൂരമായ ജാതിവ്യവസ്ഥയാണ്. ഈ ചാതുർവർണ്ണ്യ വ്യവസ്ഥകൾ ഇന്നും ഭാരതീയ സമൂഹത്തെ വിഷലിപ്തമാക്കിക്കൊണ്ടിരിക്കുന്നു. ഈ വർണ്ണാശ്രമചിന്തകൾ മാഞ്ഞുപോയല്ലാതെ ഭാരതീയ സമൂഹത്തിന് മോചനമില്ല. ഭാരതത്തിന്റെ ആത്മാവിനെ നോവിച്ചുകൊണ്ടിരിക്കുന്ന ഈ ഹീനമായ ജാതിചിന്തയുടെ കടലാസുകോട്ടകൾക്കാണ് ശ്രീനാരായണ ഗുരുദേവൻ 1888ൽ അരുവിപ്പുറം പ്രതിഷ്ഠയിലൂടെ തീകൊളുത്തിയത്. നൂറ്റാണ്ടുകളായി ഇവിടെ നിലനിന്നിരുന്ന ബ്രാഹ്മണ പുരോഹിതമേധാവിത്വത്തിന്റെ നേരെയുണ്ടായ ഈ നിശ്ശബ്ദ വിപ്ലവം ഒരു പുതിയ കേരളത്തിന് വഴിയൊരുക്കി.

"ഉത്തിഷ്ഠതഃ ജാഗ്രത! ഇനിമേൽ കിനാവുകാണാതിരിക്കുക. ഈ നാട് സ്വപ്നത്തിന്റെ നാടാണ്. നാം വെറും ചിന്താസുമങ്ങളെ കൊണ്ട് കർമ്മത്തിന്റെ നൂലില്ലാത്ത മാല കോർക്കാൻ തുടങ്ങിയിട്ട് കാലം കുറെയായി. അവയ്ക്കൊന്നും വേരില്ല; തണ്ടില്ല; അവയുണ്ടായത് ശൂന്യതയിൽനിന്നാണ്. അക്കാരണംകൊണ്ടു തന്നെ സത്യത്തിന്റെ നേരിയ നിശ്വാസമേറ്റാൽ മതി, അവ ശൂന്യതയിൽ കൊഴിഞ്ഞുവീഴും". പത്തൊമ്പതാം നൂറ്റാണ്ടിലെ ഭാരതത്തിന്റെ മനഃസാക്ഷിയുടെ നേരെ ശ്രീ വിവേകാനന്ദൻ എറിഞ്ഞ ഈ ആറ്റംബോംബ് ഹിന്ദുസമുദായത്തിലെ അധീശന്മാരുടെ തലച്ചോറുകളെ കശക്കിക്കളഞ്ഞു. നൂറ്റാണ്ടുകൾക്കുമുമ്പ് നമ്മുടെ പൂർവ്വിക ദാർശനിക ചിന്തകന്മാർ സമ്മാനിച്ച വിജ്ഞാനത്തിന്റെ പടിപ്പുരകളിൽ വ്യാഖ്യാനവും, പ്രതിവ്യാഖ്യാനവുമായി തർക്കിച്ചു കഴിഞ്ഞിരുന്ന ബുദ്ധി രാക്ഷസന്മാരായ ബ്രാഹ്മണപണ്ഡിതന്മാരുടെ പാഴ്വേലയെ, സ്വാമിജി ഇവിടെ തുറന്നുകാണിച്ചു. നൂലില്ലാത്ത മാല കോർക്കുന്ന പരിഹാസ്യരായ ആ ബുദ്ധിജീവികളിൽ നിന്ന് ഭാരതത്തെ രക്ഷിക്കണമെന്ന് വിവേകാനന്ദസ്വാമി ഹൃദയപൂർവ്വം പ്രാർത്ഥിച്ചു. ഈ പ്രാർത്ഥന ശരിയായി കേട്ടത് ശ്രീനാരായണ ഗുരുവായിരുന്നു. ഈ ലോകത്തിന്റെ സമസ്തഭാവങ്ങളെക്കുറിച്ചും, ആത്മാവിനെക്കുറിച്ചും, ഭൗതികസാഹചര്യങ്ങളെക്കുറിച്ചും സവിസ്തരമായി, സമഗ്രമായി ഗുരുദേവൻ വിശകലനം ചെയ്തു. സംസ്കൃതത്തിലും മലയാളത്തിലും തമിഴിലുമുള്ള ആദ്ധ്യാത്മിക ഗ്രന്ഥങ്ങൾ മുഴുവൻ ഗുരുദേവൻ ഹൃദിസ്ഥമാക്കി. ധ്യാനനിരതനായി വർഷങ്ങളോളം മലനിരകളിൽ കഴിച്ചുകൂട്ടി. അവധൂതനായി വർഷങ്ങളോളം നാടുകളിൽ ചുറ്റിസഞ്ചരിച്ചു. ഈ

വിപുലമായ വിജ്ഞാനവും തീവ്രമായ അനുഭവങ്ങളും ഉള്ള ശ്രീനാരായണഗുരു ലോകരംഗത്തു നടക്കുന്ന പുതിയ മാറ്റങ്ങളെ സ്വാഗതം ചെയ്തു. വിശ്വചിന്തകനായ ഗുരു സാധാരണ മനുഷ്യരുടെ മനസ്സുകളിലേക്ക് ഇറങ്ങിവന്നു. സന്തോഷത്തോടുകൂടി അവരോടൊപ്പം ജീവിക്കുവാനും, പ്രവർത്തിക്കുവാനും തുടങ്ങി. സാമാന്യജനങ്ങളുടെ ഭൗതികവും ആദ്ധ്യാത്മികവുമായ കാര്യങ്ങളിലും, ചിന്തകളിലും ഗുരു ശ്രദ്ധിച്ചു. അങ്ങിനെ ശുഭ്രവസ്ത്രധാരിയായ സന്യാസി വിദ്യാഭ്യാസം ചെയ്യാനും, കൃഷി പരിഷ്കരിക്കാനും വ്യവസായം ആരംഭിക്കാനും, സംഘടന കെട്ടിപ്പടുക്കാനും ഉപദേശിച്ചപ്പോൾ സാമാന്യജനതയുടെ കണ്ണുകൾ വിടർന്നു. ആത്മീയതയും ഭൗതികതയും വഴിഞ്ഞൊഴുകുന്ന ഗുരുവിന്റെ പ്രാർത്ഥനകളും, കവിതകളും വാക്കുകളും സാധാരണ മനുഷ്യനെ അത്യധികം ആകർഷിച്ചു. അവൻ തന്റെ വിമോചകനെ ഗുരുവിൽ കണ്ടെത്തി. ഒരു ആത്മീയഗുരു ഒരു സാമൂഹിക പ്രവർത്തകനായി മാറുന്ന ആ ശുഭമുഹൂർത്തം മുതൽക്കാണ്, സത്യത്തിൽ കേരളീയജീവിതം തളിർക്കാനാരംഭിക്കുന്നത്.

മനുഷ്യകുലത്തിന്റെ കെടാവിളക്കുകളാണ് ഗുരുദേവന്റെ വചനങ്ങൾ. "മനുഷ്യരുടെ മതം, ഭാഷ മുതലായവ എങ്ങിനെയിരുന്നാലും അവരുടെ ജാതി ഒന്നായതുകൊണ്ട് അന്യോന്യം പന്തിഭോജനവും വിവാഹവും ചെയ്യുന്നതിന് യാതൊരു ദോഷവുമില്ല എന്ന് ഗുരുദേവൻ പ്രഖ്യാപിച്ചു. പുലയക്കുട്ടികളോടൊപ്പം ഭക്ഷണം കഴിക്കുകയും പുലയന്മാരെ തന്റെ സഹോദരന്മാരെപ്പോലെ സ്നേഹിക്കുകയും ആശ്രമത്തിൽ സ്വീകരിക്കുകയും ചെയ്ത സ്വാമിജി, വർണ്ണാശ്രമധർമ്മങ്ങൾ കാത്തുസൂക്ഷിക്കുന്ന ഹിന്ദുമതത്തിന്റെ ജീർണ്ണിച്ച പടിപ്പുരകളിൽ മനുഷ്യചൈതന്യത്തിന്റെ കെടാവിളക്കുകൾ അങ്ങിനെ കത്തിച്ചുവെച്ചു.

മനുഷ്യൻ ഒന്നാണെന്നും അവർ സഹോദരീസഹോദരന്മാരെപ്പോലെ കഴിയേണ്ടവരാണെന്നും ഗുരുദേവൻ തുറന്നുപറഞ്ഞു.

"ഒരു ജാതി, ഒരു മതം
ഒരു ദൈവം മനുഷ്യന്
ഒരു യോനി, ഒരാകാരം
ഒരു ഭേദവുമില്ലിതിൽ"

ഈ കവിതയിൽ നാം ഏകലോകത്തിന്റെ സന്ദേശങ്ങളാണ് കേൾക്കുന്നത്. ഈ ശംഖനാദം കേരളീയ ഹൃദയങ്ങളിൽ പുളകം കോരിയിട്ടു. അതുകേട്ടുണർന്ന ഇവിടുത്തെ അടിമവർഗ്ഗങ്ങൾ ഉയിർത്തെഴുന്നേറ്റു. അങ്ങിനെ അധഃസ്ഥിത വർഗ്ഗങ്ങളും, പിന്നോക്ക വിഭാഗങ്ങളും സംഘടനകളും അവകാശ സമരങ്ങളുമായി മുന്നോട്ടുവന്നു. നൂറ്റാണ്ടുകളായി ജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിൽനിന്നും മാറ്റിനിർത്തപ്പെട്ട അധഃസ്ഥിത ജനവിഭാഗങ്ങൾ ഇന്ന് കേരളീയ ജീവിതത്തിന്റെ എല്ലാ മേഖലകളിലും സ്വാധീനം ചെലുത്തുന്നവരായി ഉയർന്നുകൊണ്ടിരിക്കുകയാണ്. ഭാരതത്തിലെങ്ങുമില്ലാത്ത അത്ഭുതാവഹമായ ഈ മാറ്റം ഇവിടെമാത്രം എങ്ങിനെയുണ്ടായി? ഒരു നൂറ്റാണ്ടുമുമ്പുവരെ കേവലം മൃഗങ്ങളെപ്പോലെ കഴിഞ്ഞുവന്നിരുന്ന ഈ കറുത്തവർഗ്ഗക്കാർ എങ്ങിനെ പുരോഗതിയുടെ മേഖലകളെ വെട്ടിപ്പിടിച്ചു? അവർ നടത്തിയ ധീരോദാത്തമായ തീർത്ഥയാത്രകളുടേയും, രക്തം ചിന്തിയ സമരങ്ങളുടേയും വീരേതിഹാസങ്ങളുടേയും ചുരുളാത്ത ഇതളുകൾ വിരിയുമ്പോഴാണ് അതിനു പിന്നിൽ തുടിച്ചു നിന്നിരുന്ന ശ്രീനാരായണ സന്ദേശത്തിന്റെ വ്യാപകമായ സ്വാധീനത്തെക്കുറിച്ച് നാം മനസ്സിലാക്കുക. ഒരു ശ്രീനാരായണഗുരു ഉത്തരേന്ത്യയിൽ ജനിക്കാതിരുന്നതുകൊണ്ടാണ് ഇന്നും ഹരിജനങ്ങളുടെ രക്തം പാലത്തിന്റെ പണിക്കും, കെട്ടിടങ്ങളുടെ പണിക്കും ദേവീപ്രസാദത്തിനും വേണ്ടി, ഇവിടങ്ങളിൽ ഹോമിച്ചുകൊണ്ടിരിക്കുന്നത് എന്ന് നാം മനസ്സിലാക്കുന്നു.

"ഗുരുദേവന്റെ നേതൃത്വത്തിൽ ഇവിടെ നടന്ന സാമൂഹ്യപരിവർത്തന പ്രസ്ഥാനമാണ് ഇന്ത്യയിലെ മറ്റെല്ലാ സാമൂഹ്യ പരിഷ്കരണ പ്രസ്ഥാനങ്ങളേക്കാളും നവീനവും പരിഷ്കൃതവുമെന്ന" സി. അച്യുതമേനോന്റെ പ്രസ്താവന നമ്മുടെ ചരിത്രകാരന്മാർ അംഗീകരിച്ചു തുടങ്ങിയെന്നു കാണുന്നതിൽ സന്തോഷമുണ്ട്.

"ഭാരതത്തിൽ ഇന്ന് ജീവിച്ചിരുന്ന പരമഹംസന്മാരിൽ സ്വാമിയെപ്പോലെ പരിശുദ്ധാത്മാവായി മറ്റാരുമില്ല" എന്ന് മഹാകവി രവീന്ദ്രനാഥ ടാഗോർ പ്രഖ്യാപിച്ചപ്പോഴും, "നാൽപതു കൊല്ലത്തോളം കേരളീയരുടെ ആത്മീയഗുരുവായി, ലക്ഷക്കണക്കിന് ആരാധകരുടെ അഭിമാനഭാജനമായി അധഃകൃതവർഗ്ഗങ്ങളുടെ ഉദ്ധാരണത്തിന് അവിരാമം പ്രവർത്തിച്ച ഗുരുദേവനെ ഗാന്ധിജിയോടൊപ്പം സ്മരിക്കണമെന്ന്" റൊമെയിൽ റോളണ്ട് പറഞ്ഞപ്പോഴും കേൾക്കാതെ പോയ നമ്മുടെ സാമൂഹിക ചിന്തകന്മാർ ഗുരുദേവന്റെ



വാക്കുകൾ ശ്രദ്ധിക്കാനും, പഠിക്കാനും അതനുസരിച്ച് പ്രവർത്തിക്കാനും ഇപ്പോൾ തയ്യാറായി വരുന്നുവെന്നു കാണുന്നതിൽ നമുക്ക് സന്തോഷിക്കാം. ഇരുപത്തൊന്നാം നൂറ്റാണ്ടിൽ, ഭാരതത്തിന്റെ മുന്നോട്ടുള്ള യാത്രയിൽ ഗുരുവിന്റെ ഏകലോക ചിന്തയ്ക്ക് വളരെയേറെ പ്രസക്തിയുണ്ട്.

"മതമേതായാലും മനുഷ്യൻ നന്നായാൽ മതിയെന്ന" ഗുരുദേവന്റെ മഹത്തായ സന്ദേശം ഇരുപത്തൊന്നാം നൂറ്റാണ്ടിന്റെ മുദ്രാവാക്യമായി ലോകം അംഗീകരിക്കും. സഹോദരൻ അയ്യപ്പനും ഗുരുവും തമ്മിൽ നടന്ന സംഭാഷണത്തിലാണ് ഈ കാര്യം ഗുരു തുറന്നു പ്രഖ്യാപിച്ചത്. അത് ഞാനിവിടെ പകർത്തട്ടെ.

ശ്രീനാരായണഗുരു : "അയ്യപ്പൻ! ഡോക്ടർ മതം മാറണമെന്ന് പറയുന്നുണ്ടല്ലോ" (ഡോ. പൽപുവിനെയാണ് ഉദ്ദേശിക്കുന്നത്)

സഹോദരൻ : "മതം മാറണമെന്ന് ചിലർക്കെല്ലാം അഭിപ്രായമുണ്ട്"

ഗുരു : "മനുഷ്യൻ നന്നായാൽ പോരെയോ? മതം മാറ്റം അതല്ല? അല്ലാതുള്ള മാറ്റമാണോ എല്ലാവരും പറയുന്നത്"?

സഹോദരൻ : "മനുഷ്യൻ നന്നാകുന്നതിനുള്ള മാർഗ്ഗങ്ങൾ അധികം കാണുന്നത് ബുദ്ധമതത്തിലാണ്".

ഗുരു : "ക്രിസ്തുവിന്റെ ഉപദേശം നന്നല്ലെ? മുഹമ്മദു നബിയുടെ ഉപദേശവും കൊള്ളാമല്ലോ? ആ മതക്കാരിൽപെട്ട എല്ലാവരും യോഗ്യരാണോ? അപ്പോൾ മതമേതായാലും മനുഷ്യൻ നന്നാവാൻ ശ്രമിച്ചുകൊണ്ടിരിക്കണം. അല്ലെങ്കിൽ അധഃപതിക്കും. പ്രവൃത്തി ശുദ്ധമായിരിക്കണം. വാക്കും വിചാരവും ശുദ്ധമായിരിക്കണം. ഈ മൂന്നു വിധത്തിലും തെറ്റുകൾ വരരുത്. തെറ്റുകൾ വന്നശേഷം ഹെ! തെറ്റിപ്പോയല്ലോ എന്നു തിരുത്താൻ സംഗതി വരാത്തവണ്ണം മനസ്സു ശുദ്ധമായിരിക്കണം. അതാണ് ജീവൻ മുക്താവസ്ഥ".

സഹോദരൻ : "ബുദ്ധമതക്കാർ അതിന് നിർവ്വാണമെന്നു പറയുന്നു".

ഗുരു : "അങ്ങിനെയോ? ആയിരിക്കാം. ജാതി മനുഷ്യരിൽ കയറി മൂത്തു പോയി. ശങ്കരാചാര്യരും അതിൽ തെറ്റുകാരനാണ്. ബ്രഹ്മസൂത്രവും ഗീതയും എഴുതിയ വ്യാസൻ തന്നെ ചാതുർവർണ്യത്തെക്കുറിച്ച് രണ്ടിടത്തു രണ്ടു വിധം പറഞ്ഞിരിക്കുന്നു. ജാതി കളയണം. അല്ലാതെ രക്ഷയില്ല. മനുഷ്യരെല്ലാം ഒരു സമുദായമാണല്ലോ. ആ നില വരത്തക്കവണ്ണം ജാതിയെ ഉപേക്ഷിക്കണം. മതമാറ്റത്തെപ്പറ്റി കുമാരനാശാന്റെ അഭിപ്രായമെന്താണ്?

സഹോദരൻ : "സ്വാമി തൃപ്പാദങ്ങളുടെ അഭിപ്രായം അറിയാതെ മതം മാറുന്നത് സ്വാമിയെ പ്രത്യക്ഷത്തിൽ അവഗണിക്കലായിരിക്കും എന്നാണ് ആശാന്റെ അഭിപ്രായം".

ഗുരു : "അങ്ങിനെയാണോ?"

സഹോദരൻ : ഈ സംഗതിയിൽ സ്വാമിയുടെ അഭിപ്രായം പ്രത്യേകം അറിയിക്കണമെന്നാണ് ആശാന്റെ അഭിപ്രായം".

ഗുരു : "നമ്മുടെ അഭിപ്രായം ഇതുവരെ അറിഞ്ഞിട്ടില്ലെ? അയ്യപ്പനറിയാമോ നമ്മുടെ അഭിപ്രായം"?

സഹോദരൻ : "തൃപ്പാദങ്ങൾ ഒരു മതത്തോടും വെറുപ്പില്ല. മനുഷ്യന്റെ മതം, വേഷം, ഭാഷ എന്നിവ എങ്ങിനെയിരുന്നാലും അവർ തമ്മിൽ ഒരു സമുദായമായി കഴിയണം എന്നാണ് സ്വാമിയുടെ അഭിപ്രായം എന്നറിയാം".

ഗുരു : "അതാണ് നമ്മുടെ അഭിപ്രായം. മതം എന്നുവെച്ചാൽ അത് ഏതായാലും മനുഷ്യന് ഒരുമിച്ച് കഴിയാം. ജാതിഭേദം വരുത്തരുത്. അതാണ് വേണ്ടത്. അതു സാധിക്കും. നിശ്ചയമായും സാധിക്കും".

സഹോദരൻ : "അവർ ചോദിക്കുന്നു? എന്തിന് മതം മാറുന്നു? നമുക്ക് ശ്രീനാരായണ മതം പോരെയോ എന്ന്".

ഗുരു : "നമുക്ക് ഇപ്പോഴുള്ള അഭിപ്രായവും അതുതന്നെ. മതം മാറണമെന്നു തോന്നിയാൽ ഉടനെ മാറണം. മനുഷ്യന് മതസ്വാതന്ത്ര്യം വേണ്ടതാണ്. അതാണ് നമ്മുടെ അഭിപ്രായം നിങ്ങളൊക്കെ അങ്ങിനെ പറയുമോ"?

സഹോദരൻ : "ഞാൻ ഇപ്പോഴിതാ ഒരാധാരത്തിൽ "ബുദ്ധമതം" എന്നു ചേർത്തു".

ഗുരു : (ചിരിച്ചുകൊണ്ട്) "ജാതി എഴുതിയില്ല. അല്ലേ? അതുകൊള്ളാം. ജാതി വരരുത്. ഒരിടത്തും ജാതി ഉണ്ടായിരിക്കരുത്. മനുഷ്യൻ ഒരു ജാതിയായി ജീവിക്കണം. ഈ അഭിപ്രായം എല്ലായിടത്തും പരക്കണം. ജാതിപോകും. മനുഷ്യൻ ഒരു ജാതി – അതാണ് നമ്മുടെ മതം".

1099 കുംഭം 20ന് ആലുവ അദ്വൈതാശ്രമത്തിൽ വെച്ചു നടന്ന സർവ്വമതസമ്മേളനത്തിൽ സ്വാഗത

# സ്നേഹഗായകന്റെ ദീപ്തസ്മരണകൾ

കെ. കെ. വത്സരാജ്

**'അന്യ ജീവനുതകി സ്വജീവിതം ധന്യമാക്കിയ' ആ വലിയ മനുഷ്യൻ മരിക്കാത്ത ഓർമ്മകളായി ഇന്നും മലയാള മനസ്സുകളിൽ നിറഞ്ഞുനിൽക്കുന്നു.**

ചിറയിൻകീഴ് താലൂക്കിലെ തൊമ്മൻവിളാകം എന്ന പുരാതന കുടുംബത്തിൽ മേടം രണ്ടിന് കുമാരനാശാൻ ജനിച്ചു. അന്നൊരു ചിത്രാപൗർണ്ണമി നാളായിരുന്നു. പടിഞ്ഞാറ് കടലും കിഴക്ക് കായലും അവയ്ക്കിടയിൽ സ്ഥിതിചെയ്യുന്ന ഒരു ചെറിയ പ്രദേശമാണ് കായിക്കര. പ്രകൃതിഭംഗിയാൽ അനുഗൃഹീതമായ പ്രദേശം. കുമാരനാശാൻ തന്റെ ബാല്യകൗമാരങ്ങൾ ചെലവഴിച്ചത് ഇവിടെയാണ്.

പ്രതികൂല സാഹചര്യങ്ങൾ ഏറെയുണ്ടായിട്ടും സാഹിത്യാദികലകളിലും വേദേതിഹാസങ്ങളിലുമുള്ള അദ്ദേഹത്തിന്റെ താല്പര്യം നശിക്കുകയല്ല, കൂടുതൽ ഉത്തേജിതമാവുകയാണ് ഉണ്ടായത്. അക്കാലത്തെ പ്രമുഖ മാസികകളിൽ ആശാന്റെ കവിതകൾ പ്രകാശിതമായി തുടങ്ങി. കൂടുതൽ പഠിക്കാനും അറിവ് ആർജ്ജിക്കാനുമുള്ള ജിജ്ഞാസ കണക്കെഴുത്തു ജോലിയിൽനിന്നും വിട്ടുപോരാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചു. സംസ്കൃത പഠനത്തിന്റെ നല്ല നാളുകളുടെ ഒരു കാലമായിരുന്നു പിന്നീട് ആശാനുണ്ടായത്. ശ്രീനാരായണ ഗുരുദേവനുമായി ഇതിനകം സ്ഥാപിക്കപ്പെട്ടു കഴിഞ്ഞിരുന്ന ആത്മീയബന്ധം കവിയെ ചിന്തകളുടെ പുതിയ ആകാശങ്ങളിലേക്ക് നയിച്ചു. ഗുരുവിന്റെ പ്രിയങ്കരനായ 'ചിന്നസ്വാമി'യായി ആശാൻ ലോകസമക്ഷം വാഴ്ത്തപ്പെട്ടു.

ആശാനിലെ പ്രതിഭ ഗുരുസ്പർശത്താൽ ജാജ്വലമായിക്കൊണ്ടിരുന്ന നാളിൽ ഒരു ദിനം ഗുരു ശിഷ്യനെ വിളിച്ചിട്ട് 'കുമാരാ നിന്നെ ഞാൻ ഉപരിപഠനത്തിനയയ്ക്കുവാൻ തീരുമാനിച്ചിരിക്കുന്നു' എന്നറിയിച്ചു. ആശാന്റെ മുഖം കൂടുതൽ ദീപ്തമാനമായി. ആശാൻ ഗുരുവിനോടൊപ്പം ബാംഗ്ലൂരിലുള്ള ഡോ. പല്പുവിന്റെ സവിധത്തിലെത്തി. ആശാന്റെ ജീവിതത്തിലെ പ്രധാന വഴിത്തിരിവായിരുന്നു അത്. നഗരത്തിലെ വളരെ പ്രധാനപ്പെട്ടതും സവർണ്ണഹിന്ദുക്കൾ മാത്രം പഠിച്ചിരുന്നതുമായ സംസ്കൃത കോളേജിൽ ആശാൻ ചേർന്നു പഠനമാരംഭിച്ചു. ഗുരുകൃപ ഡോ. പല്പുവിലൂടെ ആശാൻ വർദ്ധിത രീതിയിൽ അനുഭവിച്ചറിഞ്ഞിരുന്നുവെങ്കിലും വിധി ജാതിസ്പർദ്ധയുടെ രൂപത്തിൽ ആശാന്റെ ജീവിതത്തെ ശോകമൂകമാക്കി. പഠനം പൂർത്തിയാക്കാനാകാതെ കോളേജിൽനിന്നും പുറത്തായി പിന്നെ പഠനം മദിരാശിയിൽ. ആശാൻ കൽക്കത്തയിലേക്ക് യാത്രയാകുന്നു. അവിടെ കരിഞ്ഞുവീണത്, കഴിയാതെ പോയ



ഉപരിപഠന മോഹങ്ങളുടെ ചിറകുകളായിരുന്നു.

അരുവിപ്പുറം പ്രതിഷ്ഠ, മലയാളി മെമ്മോറിയൽ, ഈഴവ മെമ്മോറിയൽ തുടങ്ങി 1903-ലെ എസ്. എൻ. ഡി. പി. യോഗ രൂപീകരണം വരെയുള്ള ഒരു വ്യാഴവട്ടക്കാലം കേരളത്തെ സംബന്ധിച്ചിടത്തോളം സുപ്രധാനം തന്നെയായിരുന്നു. സ്വാമികളുടെ നിർദ്ദേശപ്രകാരം എസ്. എൻ. ഡി. പി. യോഗത്തിന്റെ പ്രഥമ ജനറൽ സെക്രട്ടറിയായി ആശാൻ അവരോധിതനാകുന്നത് ഒരു ചരിത്ര നിയോഗമായി തന്നെ വീക്ഷിക്കാം.

1905-ൽ പ്രസിദ്ധപ്പെടുത്തിയ വീണപൂവോടുകൂടിയാണ് ആശാൻ കൂടുതൽ ശ്രദ്ധിക്കപ്പെട്ടത്. അദ്ദേഹത്തിന്റെ ആദ്യകാവ്യവും അതായിരുന്നു. വിശുദ്ധ പ്രണയത്തിന്റെ കഥ പറയുന്ന കരുണ, നളിനി, ലീല, സാമൂഹിക വിഷയങ്ങളുടങ്ങുന്ന ചണ്ഡാലഭിക്ഷുകി, ദുരവസ്ഥ, വിലാപകാവ്യമായ പ്രരോദനം, ഗഹന ചിന്തകളടങ്ങുന്ന ചിന്താവിഷ്ടയായ സീത തുടങ്ങിയ കൃതികൾ ആശാന്റെ സവിശേഷ സംഭാവനകളാണ്. 'വിവേകോദയം', 'പ്രതിഭ' എന്നീ മാസികകളുടെ പത്രാധിപർ കൂടിയായിരുന്നു കുമാരനാശാൻ.

ഇതിനിടയിൽ ഗുരുസ്വാമികളുടെ നിർദ്ദേശപ്രകാരം ആലുവ അദ്വൈതാശ്രമത്തിന്റെ ചുമതലയേറ്റെടുത്ത ആശാൻ അവിടെ താമസമാക്കി. ഈ ഘട്ടത്തിലാണ് കൂടുതൽ കാവ്യങ്ങളും അദ്ദേഹം രചിച്ചത്. മരണത്തെ സംബന്ധിക്കുന്ന ഗഹന ചിന്തകളടങ്ങിയ പ്രരോദനം രചിച്ചത് ഈ കാലഘട്ടത്തിലാണ്. അധികം താമസിച്ചില്ല 'റഡീമർ' ബോട്ടപകടത്തിൽ ആശാൻ അകാലത്തിൽ പൊലിഞ്ഞു. 'അന്യ ജീവനുതകി സ്വജീവിതം ധന്യമാക്കിയ' ആ വലിയ മനുഷ്യൻ മരിക്കാത്ത ഓർമ്മകളായി ഇന്നും മലയാള മനസ്സുകളിൽ നിറഞ്ഞുനിൽക്കുന്നു.



ധനം വിദ്യയാകും, വിദ്യ സേവനമാകും.







# ചെമ്പഴന്തിയിലെ ഗുരു

എൽ. പി. ഭാസ്കരൻ, ചെന്നൈ

**മനുഷ്യഹൃദയങ്ങളിൽ മാറ്റത്തിന്റെ വിപ്ലവാഗ്നി ഉയർന്നിരുന്നെങ്കിലും ഗുരുവിന്റെ ഈ വിപ്ലവവിജയത്തിൽ ഒരു തുള്ളി രക്തംപോലും ചിന്തിയില്ല, ചിന്തിച്ചിട്ടില്ല. മർദ്ദനങ്ങളും ജയിൽവാസങ്ങളും അനുഭവിച്ചില്ല. അനുഭവിപ്പിച്ചിട്ടില്ല. ഇതാണ് മറ്റെല്ലാ അവതാരപുരുഷന്മാരിൽനിന്നും ശ്രീനാരായണഗുരു വ്യത്യസ്തനായി നിലകൊള്ളുന്നത്.**

'സത്യം, ധർമ്മം, സമത്വം, സാഹോദര്യം, മുതലായ ഗുണവിശേഷങ്ങൾ കാലാകാലങ്ങളിൽ, വളരാനും വളർത്താനും അവതാരപുരുഷന്മാർ അവതരിക്കാറുണ്ട്. ദശാവതാരത്തിനുശേഷവും, യേശു, ബുദ്ധൻ, നബി, ഗാന്ധിജി, ശ്രീനാരായണഗുരുദേവൻ തുടങ്ങിയവരെല്ലാം മഹത്തായ ജീവിതംകൊണ്ട് ജന്മഉദ്ദേശ്യങ്ങൾ സഫലീകരിച്ചവരാണ്.

നൂറ്റാണ്ടുകളായി യൂറോപ്യൻ സാമ്രാജ്യത്തിൻകീഴിൽ അടിമകളായി അടിമത്വത്തിൽ കഴിഞ്ഞിരുന്ന ഒരു വലിയ ഇന്ത്യൻ ജനതയുടെ സ്വാതന്ത്ര്യത്തിനായ് തന്റെ ജന്മം മാറ്റിവച്ച് ഗാന്ധിജി, ത്യാഗത്തിന്റെയും സ്നേഹത്തിന്റെയും തണലിൽ നിരായുധനായി, കർമ്മനിരതനായി, പോർക്കളത്തിലിറങ്ങുകയായിരുന്നു. അനേകായിരം ജനവിഭാഗങ്ങളുടെ വിശ്വാസം ആർജ്ജിച്ചുകൊണ്ട് അദ്ദേഹം നടത്തിയ സമരം വിജയംകണ്ടു. ഘോരമർദ്ദനം, രക്തചൊരിച്ചിൽ, ജയിൽവാസം അങ്ങനെ നാടിന് സ്വാതന്ത്ര്യം വാങ്ങി, തന്റെ ജീവിതലക്ഷ്യം കൈവരിച്ചു. നന്ദികെട്ട ഒരുവൻ ആ മഹാത്മാവിനെ വെടിവച്ച് രക്തം ഒഴുക്കി. രാം രാം രാം ലോകവസാനംവരെയും ആ ത്യാഗമൂർത്തി നിലനിൽക്കും.

മനുഷ്യരാശികളുടെ മുഴുവൻ സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള പോരാട്ടമായിരുന്നു ശ്രീനാരായണഗുരുദേവൻ നടത്തിയത്. നൂറ്റാണ്ടുകളായി ജാതിയുടെയും മതത്തിന്റെയും പേരിൽ ഉയർന്നവൻ, താഴ്ന്നവർ എന്ന്. തമ്പ്രാക്കന്മാർ, തിരിച്ച് വരച്ച് കുറിച്ച് മാറ്റിവച്ചിരുന്ന ഒരു വിഭാഗം ആൾക്കാർക്ക് പട്ടിയ്ക്കും പൂച്ചയ്ക്കും പുഴുവിനുപോലും നടക്കാവുന്ന, നടന്നിരുന്ന വഴികളിൽക്കൂടി നടക്കാൻ വിലക്ക് കൽപിച്ചിരുന്നു. തൊട്ടുകൂടാത്തവർ, തീണ്ടികൂടാത്തവർ, ക്ഷേത്രത്തിലെ ഈശ്വര ആരാധന അവർക്ക് നിഷേധിച്ചിരുന്നു. ക്ഷേത്രത്തിന്റെ വിളിപ്പാടകലെ കൂടി മാത്രമേ അവർ നടക്കാവൂ. പൂർണ്ണമായി നഗ്നത മറയ്ക്കാൻ പാടില്ലായിരുന്നു (സ്ത്രീകൾക്ക് മേൽമുണ്ടിട്ട്, മുല മറയ്ക്കാൻ പാടില്ലായിരുന്നു.). ഒടുവിൽ, മുലക്കരം ചുമത്തി മുല മറയ്ക്കാൻ പറഞ്ഞിരുന്നു. സ്വന്തം കുഞ്ഞുങ്ങൾക്ക് നല്ല പേരുകൾ ഇടാൻ അനുവാദമില്ലായിരുന്നു. മാടൻ, മറുതാ, കാളി, കൂളി തുടങ്ങി പേരുകൾ മാത്രം ലിസ്റ്റ് ഉണ്ടാക്കിയിരുന്നു. അങ്ങനെ ഗുരുവിന്റെ അച്ഛന് മാടൻ എന്ന പേരും വിദ്യ ഉണ്ടായിരുന്നതിനാൽ ആശാനുംകൂടി



# ഗുരുഷട്കം

ഓം ബ്രഹ്മണേ മൂർത്തിമതേ ശ്രിതാനാം ശുദ്ധിഹേതവേ
നാരായണയതീന്ദ്രായ തസ്മൈ ശ്രീഗുരവേ നമഃ

നമോ ഭഗവതേ നിത്യശുദ്ധമുക്തമഹാത്മനേ
നാരായണയതീന്ദ്രായ തസ്മൈ ശ്രീഗുരവേ നമഃ

മഹനീയ ചരിത്രായ മമതാ രഹിതാത്മനേ!
നാരായണയതീന്ദ്രായ തസ്മൈ ശ്രീഗുരവേ നമഃ

ശിശിരീകുർവതേ ശാന്തൈഃ കടാക്ഷൈ : ശിഷ്യസഞ്ചയാൻ
ബ്രഹ്മവിദ്യാ കോവിദായ തസ്മൈ ശ്രീഗുരവേ നമഃ

വാദിനാം വാദിനേ വാചംയമാനാം മൗനഭാജിനേ!
സർവലോകാനുരൂപായ തസ്മൈ ശ്രീഗുരവേ നമഃ

യസ്യ നഃ കല്പതേ സിദ്ധ്യൈ പാദാംബുജ രജോലവഃ
നാരായണ യതീന്ദ്രായ തസ്മൈ ശ്രീഗുരവേ നമഃ

**- ശിവലിംഗദാസ സ്വാമികൾ**

ചേർത്ത് 'മാടനാശാനായത് '. ശേഷം ഗുരുവിനും അതുപോൽ സംഭവിച്ചു. ആദ്യം നാണു പിന്നെ നാണു ആശാനായത്.

അറിവില്ലായ്മയിലും അടിമത്വത്തിലും അനാചാരങ്ങളിലും മുഴുകി അവശത അനുഭവിച്ചുകൊണ്ടിരുന്ന ഒരു വലിയ ജനസമൂഹത്തിന്റെ സ്വാതന്ത്ര്യത്തിനായി അവരുടെ മുന്നേറ്റത്തിനായി സത്യത്തിന്റെയും സമത്വത്തിന്റെയും സാഹോദര്യത്തിന്റെയും തണലിൽ കൈയോടു കൈകോർത്ത് തോളോട് തോളുരുമ്മി, മുന്നോട്ടു പോകാൻ ശ്രീനാരായണീയർക്കു കഴിയണം. അതിനു ഗുരുദേവൻ അനുഗ്രഹിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

ജാതിഭേദം, മതദ്വേഷമേതുമില്ലാതെ സർവരും സോദരത്വേന വാഴുന്ന മാതൃകാസ്ഥാനമാണിവിടം എന്ന് 1888-ലെ അരുവിപ്പുറം ശിവപ്രതിഷ്ഠയ്ക്കു ശേഷം ഗുരു അരുളിച്ചെയ്തു. ആ കാലഘട്ടത്തിന്റെ ഒരു വലിയ മാറ്റത്തിന് ആരംഭം കുറിക്കുകയായിരുന്നു ഇത്. മനുഷ്യഹൃദയങ്ങളിൽ മാറ്റത്തിന്റെ വിപ്ലവാഗ്നി ഉയർന്നിരുന്നെങ്കിലും ഗുരുവിന്റെ ഈ വിപ്ലവവിജയത്തിൽ ഒരു തുള്ളി രക്തംപോലും ചിന്തിയില്ല, ചിന്തിച്ചിട്ടില്ല. മർദ്ദനങ്ങളും ജയിൽവാസങ്ങളും അനുഭവിച്ചില്ല. അനുഭവിപ്പിച്ചിട്ടില്ല. ഇതാണ് മറ്റെല്ലാ അവതാരപുരുഷന്മാരിൽനിന്നും ശ്രീനാരായണഗുരു വ്യത്യസ്തനായി നിലകൊള്ളുന്നത്. മനുഷ്യനായ്, ഋഷിയായ്, സന്ന്യാസിയായി ഭഗവാൻ ശ്രീനാരായണഗുരുദേവൻ മനുഷ്യഹൃദയങ്ങളിൽ എക്കാലവും ജീവിക്കും. ✧

**തത്ത്വജ്ഞാനികളായ മഹാത്മാക്കളുടെ അഭിപ്രായമത്രേ മതം എന്നു പറയുന്നത്.**

**മതം ലക്ഷ്യസാക്ഷാത്കാരത്തിനുള്ള ഒരുപാധിമാത്രം.**

**സൂക്ഷ്മാന്വേഷണത്തെ സഹായിക്കുന്ന മാർഗ്ഗദർശികൾ മാത്രമാണ് മതങ്ങൾ.**





# കേരളത്തിന്റെ നവോത്ഥാനവേലിയേറ്റം

ഫാദർ വിൽസൺ കോക്കോട്

**ഭൂതകാലത്തിൽ നിന്ന് കൈപിടിച്ചിറക്കി മാറ്റത്തിന്റെ ശംഖൊലി മുഴക്കി വർത്തമാലകാലത്തിലേക്കും ഭാവിശ്രേയസ്സിലേക്കും ലോകത്തെ നയിക്കുന്നവരാണ് മഹാത്മാക്കൾ. പത്തൊമ്പതാംനൂറ്റാണ്ടിലും ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യദശയിലും കേരളസമുദായത്തെ സ്വാധീനിച്ച മഹാന്മാരായ നവോത്ഥാനനായകരെക്കുറിച്ച് ആധുനിക തലമുറ അറിയുകയും അനുധാവനം ചെയ്യുകയും വേണം. അവരെ ദീപസ്തംഭമാക്കി അലങ്കരിക്കാതെ ഈ മഹാത്മാക്കൾ കൊളുത്തിയ ദീപം ഉജ്വലിപ്പിച്ച് നവോത്ഥാന ഫലങ്ങൾ അടുത്ത തലമുറയ്ക്ക് പകർന്ന് നൽകുവാൻ പരിശ്രമിക്കണം.**

പത്തൊമ്പതാം നൂറ്റാണ്ടിൽ കേരളത്തിൽ സുശക്തമയ ഒരു സംസ്കാരിക, ബൗദ്ധിക, ഭൗതിക, ആദ്ധ്യാത്മിക നവോത്ഥാനത്തിന്റെ വേലിയേറ്റം അലയടിച്ചയർന്നു വന്നു. പാശ്ചാത്യവിദ്യാഭ്യാസവും ക്രൈസ്തവമിഷനറിമാരുടെ മനുഷ്യത്വപരമായ പ്രവർത്തനങ്ങളും സവർണ്ണ മേധാവിത്വത്തെ എതിർത്തുതോല്പിക്കുന്നതിന് സഹായിച്ചു. ഭാരതത്തിന്റെ ഇതരഭാഗങ്ങളിൽ മുളയെടുത്ത നവോത്ഥാന പ്രക്രിയയുടെ ഫലമായി ഭാരതീയരുടെ അഭിമാനബോധമുയർന്നു. അവർ ബോധമനസ്സുകളിൽ പരിവർത്തനത്തിനു സമയമായി എന്നൊരു ശംഖൊലി ശ്രവിച്ച കാലഘട്ടമാണത്. ഈ അവബോധത്തിന്റെ ഫലമായി ഒട്ടേറെ സാമൂഹിക സാംസ്കാരിക പരിവർത്തന,സംരഭങ്ങൾ മുളയെടുക്കുകയും പ്രസ്ഥാനങ്ങൾ ആവിർഭവിക്കുകയും ചെയ്തു.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആരംഭം മുതൽ കേരളീയരെ പ്രകാശിപ്പിക്കുകയും പ്രചോദിപ്പിക്കുകയും പുരോഗതിയിലേക്ക് നയിക്കുകയും ചെയ്ത നവോത്ഥാന നായകരെ കാലക്രമത്തിൽ അവതരിപ്പിക്കട്ടെ. കൊച്ചു കേരളത്തിൽ 19 -ാം നൂറ്റാണ്ടിന്റെ നവോത്ഥാനപ്രക്രീയയുടെ ആരംഭം വഹിച്ച സംപൂജ്യനായ വാ. ചാവറയച്ചനിൽ നിന്ന് ആരംഭിക്കാം.

**വാ. ചാവറ കുരിയാക്കോസ് ഏലിയാസ്**

കത്തോലിക്കാസഭ 'വാഴ്ത്തപ്പെട്ട' എന്ന ഉന്നത പദവിയിലേക്കുയർത്തിയ കേരളസന്യാസി, 1805 ജനുവരി 10-ാം തീയതി ആലപ്പുഴയിലെ കൈനകരി ഗ്രാമത്തിൽ ജനിച്ചു. 1829-ൽ വൈദികനായ ഇദ്ദേഹം ഇന്ത്യയിലെ ആദ്യത്തെ പ്രാദേശിക സന്യാസ സഭയായ കർമ്മലീത്താ മൂന്നാം സഭ (സി. എം. ഐ) 1855- ൽ സ്ഥാപിച്ചു. കൂനമ്മാവ് ആശ്രമത്തിൽ വച്ച് 1871- ൽ വാ. ചാവറയച്ചൻ ദിവംഗതനായി.

പത്തൊമ്പതാം നൂറ്റാണ്ടിലെ കേരളസഭയുടെ ഗുരുതരമായ പ്രതിസന്ധികൾ പരിഹരിച്ച് സർഗ്ഗാത്മകപാതയിലൂടെ അതിനെ നയിച്ച കർമ്മയോഗിയാണ് വാ. ചവറയച്ചൻ. സമൂഹത്തിന്റെ സമ്പൂർണ്ണപുരോഗതിയും സമൂലപരിവർത്തനവുമായിരുന്നു. ആ വിമോചകന്റെ ലക്ഷ്യം. സമൂഹത്തിലെ അധഃസ്ഥിതർക്കും ആലംബഹീനർക്കും അത്താണിയായി



നിന്നുകൊണ്ട് സമൂഹിക പരിഷ്കരണ സംരംഭങ്ങൾക്ക് അദ്ദേഹം നേതൃത്വം നൽകി. കൈനകരിയിൽ ആരംഭിച്ച അഗതിമന്ദിരം, അദ്ദേഹത്തിന്റെ ദീർഘവീക്ഷണത്തിന് ഉദാഹരണമാണ്. ദേവാലയങ്ങളോടനുബന്ധിച്ച് വിദ്യാലയങ്ങളും പുസ്തക വിപ്ലവത്തിന് തുടക്കംകുറിച്ച മുദ്രാലയവും അദ്ദേഹംസ്ഥാപിച്ചു. അദ്ധ്യാത്മികം,സാംസ്കാരികം,സാമൂഹികം എന്ന ത്രിമാനങ്ങളുള്ള ഒരു വിമോചന പ്രക്രിയയിലൂടെ കേരളസഭയെ ഭൂതകാലത്തിന്റെ ഇരുട്ടറയിൽ നിന്നു തേർതെളിച്ച് വർത്തമാനകാലത്തിന്റെ വാഗ്ദത്ത ഭൂമിയിലേക്കു നയിച്ച മഹത്തായൊരു വിമോചകനായിരുന്നു ചാവറയച്ചൻ.

ശ്രീനാരായണ ഗുരു

കേരളീയ നവോത്ഥാനത്തിൽ മുഖ്യ പങ്കുവഹിച്ച മഹാനായ യോഗിയും സാമൂഹിക പരിഷ്കർത്താവും കവിയും ശ്രീനാരായണ ധർമ്മ പരിപാലനയോഗത്തിന്റെ സ്ഥാപകനുമായ ശ്രീനാരായണ ഗുരു 1856 ആഗസ്റ്റ് 20-ന് തിരുവനന്തപുരത്തിനടുത്തുള്ള ചെമ്പഴന്തിയിൽ ജനിച്ചു. 1888-ലായിരുന്നു പ്രസിദ്ധമായ അരുവിപ്പുറം ശിവപ്രതിഷ്ഠ. അത് ജാതിവ്യവസ്ഥയ്ക്കെതിരെയുള്ള ആദ്യത്തെ ബോംബു സ്ഫോടനമായിരുന്നു. പ്രതിഷ്ഠാകർമ്മത്തിനുശേഷം ശ്രീനാരായണഗുരു വിളംബരം ചെയ്ത രണ്ടു മുദ്രാവാക്യങ്ങൾ ഇവയാണ്.

ഒന്ന്. വിദ്യകൊണ്ട് പ്രബുദ്ധരാകുവിൻ

രണ്ട്. സംഘടനകൊണ്ട് ശക്തരാകുവിൻ.

1903 ലാണ് എസ്സ്. എൻ. ഡി. പി. യോഗത്തിന്റെ സ്ഥാപനം. ശ്രീനാരായണ ഗുരു കേരളീയസമൂഹത്തിൽ നിലനിന്നിരുന്ന അന്ധവിശ്വാസങ്ങളിലും അനാചാരങ്ങളിലും നിന്ന് അനുയായികളെ മോചിപ്പിച്ചു. പ്രാകൃതദൈവങ്ങളെ ആരാധിക്കുന്നതിനെതിരെ പോരാടി. കെട്ടുകല്യാണം പുലകുടിയടിയന്തിരം മുതലായ അനാചാരങ്ങൾക്ക് അറുതി വരുത്തി.ശ്രീനാരായണഗുരുവിന്റെ പ്രധാന ശിഷ്യരിൽ ഒരാളായിരുന്നു മഹാകവി കുമരനാശാൻ.

' ഒരു ജാതി ഒരുമതം ഒരുദൈവം മനുഷ്യന്.
മതമേതായാലും മനുഷ്യൻ നന്നായാൽ മതി'.

തുടങ്ങിയ സന്ദേശങ്ങൾ കുമാരനശാനിൽ വലിയ സ്വാധീനമുളവാക്കി. മഹാകവി രവീന്ദ്രനാഥ ടാഗൂർ 1922-ൽ ശിവഗിരിയിൽ ഗുരുവിനെ സന്ദർശിച്ചു. 1928-ൽ രോഗബാധിതനായ ശ്രീനാരായണഗുരു സെപ്റ്റംബർ 20-ന് സമധിയായി.

അയ്യൻകാളി

കേരളത്തിലെ പുലയരുടെ സമുദ്ധാരണത്തിനു വേണ്ടി ജീവാർപ്പണം ചെയ്ത മഹത്മാവാണ് ശ്രീ. അയ്യൻകാളി. തിരുവനന്തപുരത്തിനടുത്ത് വെങ്ങാനൂരിൽ 1863-ൽ അദ്ദേഹം ജനിച്ചു. 1941-ൽ അയ്യൽകാളി നിര്യാതനായി. പുലയസമുദായാംഗമായിരുന്ന അയ്യൻകാളി സംഘടനയും ശക്തിപ്രകടനവും വഴി സഞ്ചാരസ്വാതന്ത്ര്യം പിടിച്ചെടുത്തു. 1905-ൽ സാധുജനപരിപാലനയോഗം രൂപീകരിച്ചതോടെ അദ്ദേഹം ഹരിജനങ്ങളുടെ അനിഷേധ്യ നേതാവായി . തിരുവിതാംകൂറിൽ കർഷക തൊഴിലാളികളുടെ ആദ്യത്തെ പണിമുടക്കുസമരം നയിച്ചത് ഇദ്ദേഹമാണ്. 1910-ൽ ശ്രീമൂലം പ്രജാസഭയിലേക്കു നാമനിർദ്ദേശം ചെയ്യപ്പെട്ടു. 25 വർഷം അംഗത്വം തുടർന്നു. ഹരിജനബാലകർക്ക് വിദ്യാലയ പ്രവേശനം (1914) സൗജന്യ ഉച്ചഭക്ഷണം, സൗജന്യനിയമസഹായം എന്നിവക്ക്വേണ്ടി പ്രജാസഭയിൽ ഫലപ്രദമായി വാദിച്ചു. അയ്യൻകാളിയിൽ നിന്നും പ്രചോദനം ഉൾക്കൊണ്ട അധ:സ്ഥിതികരായ സ്ത്രീകൾ കല്ലുമാല പൊട്ടിച്ചെറിയാനും മാറുമറയ്ക്കാനും വേണ്ടി നടത്തിയ പ്രക്ഷോഭംകേരളചരിത്രത്തിന്റെ മറക്കാനാവാത്തഭാഗമാണ്.

വക്കം അബ്ദുൾഖാദർ മൗലവി:

കേരളത്തിലെ സാമൂഹിക പരിഷ്കരണപ്രസ്ഥാനം ഹിന്ദു സമുദായത്തിൽ മാത്രം ഒതുങ്ങിനിന്നില്ല. വിദ്യാഭ്യാസത്തിൽ പിന്നോക്കമായിരുന്ന മുസ്ലീം സമുദായത്തിലും വ്യതിയാനത്തിന്റെ കാറ്റടിച്ചു. മുസ്ലീങ്ങൾക്കിടയിലെ ഏറ്റവും മികച്ച സാമൂഹ്യപരിഷ്കർത്താക്കളിൽ ഒരാളായിരുന്നു വക്കം അബ്ദുൾ ഖാദർ മൗലവി. മുസ്ലീങ്ങളടക്കമുള്ള മുഴുവൻ ജനങ്ങളുടേയും ഇടയിൽ നടമാടിയിരുന്ന അനാചാരങ്ങളും പിന്നോക്കാവസ്ഥയും പരിഹരിക്കുന്നതിനും ഭരണാധികാരികളുടെ അഴിമതിക്കും തോന്ന്യാസങ്ങൾക്കുമെതിരെ പട പൊരുതുന്നതിനുമായി അദ്ദേഹം പത്രപ്രവർത്തനരംഗത്തേക്ക് കടന്നുവന്നു. ' മുസ്ലീം' 'ദീപിക' എന്നിങ്ങനെ രണ്ട് ആനുകാലിക പത്രങ്ങൾ അദ്ദേഹം സ്വന്തം പത്രാധിപത്യത്തിൽ പ്രസിദ്ധപ്പെടുത്തുകയുണ്ടായി. എ. ശ്രീധരമേനോൻ മൗലവിയുടെ പ്രസക്തിയെക്കുറിച്ച് ഇപ്രകാരം എഴുതുന്നു. " ഈഴവരും നായന്മാരും ആരംഭിച്ച ജനസമുദായസംഘടനകളുടെ ചുവടുപിടിച്ച് മൗലവി ' തിരുവിതാം കൂർമുസ്ലീം മഹാസഭ' യും 'ചിറയിൻകീഴ്' താലൂക്ക് മുസ്ലീം സമാജവും സ്ഥാപിച്ചു. മുസ്ലീങ്ങൾക്ക് സാമൂഹ്യ





മായ ഉയർച്ച കൈവരുത്തുക അവർക്കിടയിൽ സ്വതന്ത്രചിന്താഗതി വളർത്തുക എന്നിവയായിരുന്നു ഈ സംഘടനകളുടെ ഉദ്ദേശ്യം. കേരളത്തിൽ വിദ്യാഭ്യാസരംഗത്തും സാമൂഹ്യരംഗത്തും മുസ്ലീം സമുദായത്തിനുണ്ടായ പുരോഗതിയിൽ ഏറിയകൂറും മൗലവിസാഹിബ്ബിന്റെ പ്രാരംഭ പ്രവർത്തനങ്ങളോട് കടപ്പെട്ടിരിക്കുന്നു.

**മന്നത്ത് പത്മനാഭൻ**

നായർ സമുദായാചാര്യനായിരുന്ന ഇദ്ദേഹം ചങ്ങനാശ്ശേരിയിലെ പെരുന്നയിൽ 1878-ൽ ജനിച്ചു. വക്കീൽ പരീക്ഷ പാസായ മന്നത്തു പത്മനാഭപിള്ള ചങ്ങനാശ്ശേരി മജിസ്ട്രേറ്റ് കോർട്ടിൽ വക്കീലായി സേവനമനുഷ്ഠിച്ചു. അക്കാലത്ത് തിരുവിതാംകൂറിലെ പല ഭാഗങ്ങളിലും പ്രവർത്തിച്ചിരുന്ന നായർസമാജങ്ങളെ ഏകോപിപ്പിക്കുന്നതിനും സമുദായ പ്രവർത്തനങ്ങളെ ത്വരിതപ്പെടുത്തുന്നതിനും അദ്ദേഹം മുന്നിട്ടിറങ്ങി. 1912-ൽ ആദ്യത്തെ നായർ കരയോഗം പെരുന്നയിൽ സ്ഥാപിച്ചു.

നായർ സമുദായത്തിൽ നിലനിന്നിരുന്ന അനാചാരങ്ങളെയും അന്ധവിശ്വാസങ്ങളേയും നിർമ്മാർജ്ജനം ചെയ്യുന്നതിനായിരുന്നു ആദ്യം അദ്ദേഹം പരിശ്രമിച്ചത്. 1913-ൽ മരുമക്കത്തായം അവസാനിപ്പിച്ച് മക്കത്തായം നടപ്പിലാക്കി. ഇദ്ദേഹവും വേറെ 13 യുവാക്കളും ചേർന്ന് ' നായർ ഭൃത്യജനസംഘം' രൂപീകരിച്ചു. 1914-ൽ തുടങ്ങിയ ഈ സംഘടനയാണ് പിൽക്കാലത്ത് ' നായർ സർവ്വീസ് സൊസൈറ്റി' യായി രൂപപ്പെട്ടത്. അയിത്തോച്ചാടനം നടപ്പിൽ വരുന്നതിനായി അഹോരാത്രം പണിപ്പെട്ട അദ്ദേഹം വൈക്കം സത്യാഗ്രഹത്തിൽ പങ്കെടുക്കുകയും സവർണ്ണ ജാഥയ്ക്കു നേതൃത്വം കൊടുക്കുകയും ചെയ്തു. വിവിധ സ്ഥലങ്ങളിൽ വിദ്യാഭ്യാസസ്ഥാപനങ്ങൾ ആരംഭിച്ച അദ്ദേഹത്തെ 1966-ൽ പത്മഭൂഷൺ നൽകി കേന്ദ്ര ഗവൺമെന്റ് ആദരിച്ചു.

കാലത്തിന്റെ പ്രതിഭകളായി വ്യക്തികളെ വിലയിരുത്തുന്നത് അവർ ചെയ്തിട്ടുള്ള സംഭാവനകളെ ആസ്പദമാക്കിയാണ്. ഭൂതകാലത്തിൽ നിന്ന് കൈപിടിച്ചിറക്കി മാറ്റത്തിന്റെ ശംഖൊലി മുഴക്കി വർത്തമാലകാലത്തിലേക്കും ഭാവിശ്രേയസ്സിലേക്കും ലോകത്തെ നയിക്കുന്നവരാണ് മഹാത്മാക്കൾ. പത്തൊമ്പതാംനൂറ്റാണ്ടിലും ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യദശയിലും കേരളസമുദായത്തെ സ്വാധീനിച്ച മഹാന്മാരായ നവോത്ഥാനനായകരെക്കുറിച്ച് ആധുനിക തലമുറ അറിയുകയും അനുധാവനം ചെയ്യുകയും വേണം. അവരെ ദീപസ്തംഭമാക്കി അലങ്കരിക്കാതെ ഈ മഹാത്മാക്കൾ കൊളുത്തിയ ദീപം ഉജ്വലിപ്പിച്ച് നവോത്ഥാന ഫലങ്ങൾ അടുത്ത തലമുറയ്ക്ക് പകർന്ന് നൽകുവാൻ പരിശ്രമിക്കണം. ✧





# ഗുരുസാഗരം

പ്രൊഫ: എം. ഭാസ്കരപ്രസാദ്

സഹസ്രാബ്ദങ്ങൾ തപം ചെയ്ത
സുകൃതം കൊണ്ടുമാത്രമാ-
യപൂർവ്വലാഭകൈവല്യം
തന്നെയല്ലീ മഹാരഥൻ?

വേദം ചൊല്ലുന്നുവോ മർത്ത്യൻ
മർത്ത്യന്നടിമയാക്കിടാൻ?
ഒരു ശ്രുതിയുമേകീല-
ക്ഷേത്രം ദ്വിജനു മാത്രമായ്!

സംസാരദുഃഖസാഗരം
തന്നിൽ താഴുന്ന മാനവൻ
തേടിയീശന്റെ സാന്ത്വന-
മാട്ടിയോടിച്ചു ബ്രാഹ്മണർ !

എന്തിനായിത്രയും കാലം
കോവിൽകൊട്ടിയടച്ചിവർ ?
പുണ്യമെന്നുമൊരുകൂട്ടർക്കായ്
സംവരണം ചെയ്തെടുക്കയോ ?

പതിതന്നദ്ധ്വാനഭാരത്താ-
ലാർജ്ജിച്ചാവിത്തമൊക്കെയും
കവർന്നെത്ര സുഖിച്ചീലീ
ചൂഷകർ, നാടുവാഴികൾ ?

മന്ത്രത്തിന്റെ ബലം തന്ത്രം
ചിന്തീലൊട്ടും വിയർപ്പവർ
അനീതിയുമധർമ്മവും-
പുരോഹിതർക്കു ഭൂഷണം ?

ആദർശം തൊട്ടുതീണ്ടാത്ത
പുരോഹിതർ; നാടുവാഴികൾ
മുടിച്ചിട്ട മലനാടിന്ന്
മോടിചേർക്കുവതെന്നു നാം?

ടാഗൂർ പാടിയഗീതത്തിന്ന-
ർത്ഥമിന്നും പ്രസക്തമാം;
ഇവിടെയന്നു ഗുരുദേവൻ
പ്രതിഷ്ഠിച്ചൊരു വിഗ്രഹം,

ജാതിധർമ്മം തകർത്തോരാ
ധീരകർമ്മം നടക്കവേ,
അഷ്ടബന്ധത്തിലൂന്നിനി-
ന്നാശിവൻ പുഞ്ചിരിക്കയായ്!

ആരു തന്നൂ അധികാരം
ദേവപ്രതിഷ്ഠ ചെയ്യുവാൻ ?
വേദാധികാര വൃത്തങ്ങൾ
ചോദ്യശ്ശരമുതിർക്കയായ്!

സ്ഥലവും കാലവും സ്വാമി
നല്ലതാണെന്നു നോക്കിയോ ?
ഇത്ഥം ചോദിച്ച മൂഢന്മാ-
ർക്കിന്നുമുണ്ടനുയായികൾ !

അപൂർവ്വധന്യമായുള്ളാ-
മുഹൂർത്തം കണ്ടചഞ്ചലം
ധ്യാനലീനയായ് നിന്നു
പൗർണ്ണമിക്കൊപ്പമായതി !
അയിത്തം വേദസമ്മത-
മല്ലന്നല്ലീ ഋഷിവരനെ-
ത്രയോ ലാഘവത്തോടെ
കാട്ടിത്തന്നൂ യഥാവിധി !

എത്ര സമ്പൂർണ്ണമാജ്ജന്മം !
എത്രയോ മോക്ഷസാധകം !
എന്തുവിപ്ലവമാധീരമെ
ന്നു മാതൃകതന്നെയാം !

അരുവിപ്പുറത്തന്നാളു-
യിർപൂണ്ടൊരുമാനവ-
ധർമ്മ ചിന്തകളെന്നെന്നു
മക്ഷയം നിലനിന്നിടും.

നിഷേധത്തെനിഷേധിപ്പാൻ
ഗുരുകൈക്കൊണ്ടമാർഗ്ഗമോ,
എന്നും ലോക ചരിത്രത്തിൽ
നല്ല മാതൃക തന്നെയാം !





ഭക്തന്മാർ പാതയോരത്തായ്
വച്ചിട്ടും വിഗ്രഹങ്ങളെ
തച്ചുടയ്ക്കുന്നതിൽ ധൈര്യം
കാട്ടുന്നധമരായവർ !

ശവംതീനികളെപ്പോലെ,
യിരുളിലൊളിക്കുന്നതെന്തിനായ്
സാധുപ്രതിമയോടാണോ
കാട്ടുന്നു വീരസാഹസം ?

ആസേതു ഹിമാചലമാ-
ചാര്യമാങ്ങൾ പണിഞ്ഞു
നാളിത്തരം മൂല്യരാഹിത്യം
കാട്ടിയില്ലന്നു മാനുഷർ !

ചരിത്രമെഴുതിസ്സായ്‌വ്
നാടൻ സായ്‌വ് പിന്നെയും
കേരളം കാഴ്ചവച്ചോരീ-
വിപ്ലവം വിസ്മരിച്ചവർ !

എന്നും ധാരമുറിയാതെ-
യൊഴുകും ചരിത്രത്തിനെ-
അറിയുന്നോരുടെ കണ്ണിലോ
മണ്ണിടാനാർക്കുമായിടാ !
വിപ്ലവജ്വാലയും പേറി
പിന്നെവന്നൊരീ ഞങ്ങൾക്ക്

വളക്കൂറുള്ള മണ്ണാക്കി
നാടിനെ സജ്ജമാക്കിയ

ഇതിഹാസഗരിമാവോടെ
നയിച്ചോരാ മഹാത്മാവിനെ
മറന്നു ; ഇന്നിതാ കഷ്ടം !
വൈകിയെന്നോ വിവേകമേ?

അറിഞ്ഞീല്ലാപ്പൊരുൾ
മുറ്റും മഹനീയ പരിവർത്തനം
നാടുണർത്തും നവോത്ഥാന-
മെന്നുമേകും പ്രചോദനം !

അറിവില്ലാത്ത ക്രൂരർക്ക്
മാപ്പ് നൽകിയ ക്രിസ്തുവും,
സുഖതൃഷ്ണ ത്യജിച്ചാദി-
പ്പൊരുളാർജ്ജിച്ചബുദ്ധനും,

നന്മതൻ നിറസാന്നിദ്ധ്യം
നമുക്കേകും മുഹമ്മദും
മെല്ലാമൊന്നായൊരുസ്നേഹ
ശ്രുതിയിൽ കോർത്തിണക്കിയോൻ

ജാതിയൊന്നു ; മതമൊന്നു
ദൈവമൊന്ന് മനുഷ്യന്
വർണ്ണമേതിൽപ്പിറന്നാലും
നരൻ നല്ലവനാകണം



വ്യവസായംകൊണ്ടല്ലാതെ ധനാഭിവൃത്തി ഉണ്ടാക്കുവാൻ സാധിക്കുന്നതല്ല.

അനാവശ്യമായ ധനവ്യയം ഒരു മംഗളകർമ്മത്തിനും ഉണ്ടാകരുത്.

സുഖം ഉണ്ടാകുന്നത് അവരവരുടെ പ്രവർത്തനത്തിന്റെ ഫലമായാണ്.

# ഗൗതമന്റെ ദ്വാരകായാത്ര

## സ്വാമി ത്രിരത്നതീർത്ഥർ

**ഗൗതമന്റെ അന്ത്യയാത്രയ്ക്ക് പ്രതിബന്ധമായി സമ്പാദ്യവും ആഗ്രഹവും നിന്നിരുന്നു. അവയെ ഏറ്റെടുത്ത് കൊണ്ട് താങ്കൾക്ക് സുഖകരമായ യാത്ര ഉറപ്പാക്കുകയായിരുന്നു. എന്റെ ദൗത്യം ഭൂലോകത്തു വച്ച് ഭക്തരെ രക്ഷിക്കുന്നതിനുവേണ്ടി ധാരാളം ദുഃഖങ്ങളും ദുരിതങ്ങളും നൽകിയ അവരിൽ എന്റെ സ്മരണ ഉണർത്തുന്നു. അല്ലെങ്കിൽ താൽക്കാലികമായ ലോകസുഖത്തിൽ മുഴുകി അവരെന്നെ വിസ്മരിക്കുവാൻ ഇടവരും.**

ഗൗതമൻ കുറേക്കാലമായി അസ്വസ്ഥനാണ്. മരിച്ചുപോകുമെന്നുള്ള ചിന്തയായിരുന്നു അതിനു കാരണം. അങ്ങനെ ഒരു ദിവസം അത് സംഭവിച്ചു!! ഒരു സ്വപ്നം പോലെ ഗൗതമന്റെ മനോമുകുരത്തിൽ തെളിഞ്ഞുവന്നത് നമുക്ക് നോക്കാം. ഈ ലോകത്ത് ജീവിച്ചിരിക്കെ ഇവിടെത്തന്നെ ഞാൻ അന്യമായിരുന്നുവോ? എന്തുകൊണ്ടാണ് പ്രത്യക്ഷാനുഭവത്തിൽ നിന്നും വേറിട്ട് എന്റെ മനസ്സുനിറയെ പുത്തൻ സങ്കല്പങ്ങൾ നിറഞ്ഞിരിക്കുന്നത്? എന്റെ ഇന്ദ്രിയാനുഭവങ്ങളുടെ സ്ഥാനത്തു നിന്നും അന്യമായ സ്വപ്നലോകം പടുത്തുയർത്തിയതാര്? ഈ സ്വപ്ന ലോകത്തേക്കുള്ള യാത്ര എന്നാണ് തുടങ്ങിയത്? ഇത് തുടർക്കഥ പോലെ എക്കാലത്തും ഉണ്ടായിരുന്നുവോ? അവിശ്വസിനീയമായ ഈ യാത്ര ഞാൻ ചെയ്യുന്നതോ? അഥവാ, ഈ സങ്കല്പങ്ങൾ എന്നെക്കൊണ്ട് ചെയ്യിക്കുന്നതോ? ഒരു കാര്യം തീർച്ച; ഞാനാണ് യാത്ര ചെയ്തിരുന്നതെങ്കിൽ അതിനൊരു ലക്ഷ്യം ഉണ്ടാകുമായിരുന്നു. ജന്മജന്മാന്തരങ്ങളായുള്ള യാത്രയ്ക്ക് എന്തുകൊണ്ട് ഒരു ലക്ഷ്യസ്ഥാനത്ത് എത്തിച്ചേരുവാൻ കഴിഞ്ഞില്ല? അപ്പോൾ ഞാൻ അറിയാതെയുള്ള യാത്ര മറ്റാരുടേയോ പ്രേരണയാൽ ചെയ്യുകയല്ലേ? ഇതുവരെ ഈ യാഥാർത്ഥ്യം അറിയാതെ പോയതിന് കാരണമെന്ത്? ഇങ്ങനെ യാത്ര തുടരുന്നതിൽ എന്തർത്ഥമാണുള്ളത്? ഇനിയുള്ള എന്റെ യാത്രയ്ക്ക് ഒരു അർത്ഥവും ലക്ഷ്യവും വേണം. അതിനു വേണ്ടി ഇവിടെനിന്നും യാത്ര ആരംഭിക്കുന്നു.

ഈ കർമ്മയജ്ഞത്തിന് ഇനിയെങ്കിലും ഒരന്ത്യം കണ്ടെത്തുകയാണ് വേണ്ടത്. മറ്റുള്ളവരെപ്പോലെ പോകുവാൻ ഇനി കഴിയില്ല. ഇതുവരെ സമൂഹത്തിൽ ഒരംഗമായി അവരോടൊപ്പം ഞാൻ ജീവിച്ചു. ഇനി ലക്ഷ്യത്തിനുവേണ്ടി ജീവിക്കണം. ഇതാ എന്റെ ചിന്തയിൽ ഒരഗ്നിനാളം ജ്വലിച്ചു കഴിഞ്ഞു. അതിന്റെ വെളിച്ചത്തിൽ മുന്നോട്ടു കുതിക്കുകയാണ്. ഇപ്പോൾ ഈ യാത്രയ്ക്ക് ഒരായിരം കുതിരശക്തിയുണ്ട്. ബന്ധനങ്ങളിൽ ഇനി എന്നെ ആർക്കും തളച്ചിടുവാൻ കഴിയില്ല. തീർച്ച! എന്ത്? ഇപ്പോഴുള്ള ചിന്തക്കും, വാക്കിനും, പ്രവൃത്തിക്കും ഞാനറിയാത്ത ഒരു ശക്തിയോ? താളാത്മകമായ ഒരു ചലനമാണ് ഇപ്പോൾ എന്നെ നിയന്ത്രിക്കുന്നത്. അതിലൂടെ ഏതോ ഒരു ദിശയിലേക്കാണ് ഞാൻ മുന്നേറുന്നത്. ആ ദിശാബോധത്തിന്റെ പ്രേരക





ശക്തി എന്തായിരിക്കും? അറിയില്ല. അങ്ങനെ വളരെ സമയമായി യാത്ര ചെയ്തു കൊണ്ടേയിരിക്കുന്നു. പഴയതുപോലെ തളർച്ചയോ, വിളർച്ചയോ ഇപ്പോൾ ബാധിക്കുന്നില്ല. ഭക്ഷണം, വിശ്രമം, ഉറക്കം, ഉണർവ്വ ഇതെല്ലാം എന്നിൽ നിന്നും അകന്നു പോയതായി ഞാനറിഞ്ഞു.

ഒരു നിമിഷം! സ്വയം സ്പർശിച്ചു നോക്കി. വിശ്വസിക്കാൻ കഴിഞ്ഞില്ല. എന്റെ പഴയ ശരീരത്തിന്റെ സ്ഥാനത്ത് ഇപ്പോൾ പുതിയ ശരീരമോ? ഞാനത്ഭുതപ്പെട്ടു! നിശബ്ദവും നിഗൂഢവുമായ ഒരന്തരീക്ഷത്തിലെവിടെയോ ആണ് ഞാൻ. താഴെ തറയിൽ ചവിട്ടി നോക്കി. എന്തൊരത്ഭുതം! ഭൂമി അപ്രത്യക്ഷമായിരിക്കുന്നു. ഏതോ ഒരത്ഭുത ലോകത്തിലൂടെയാണ് യാത്ര ചെയ്യുന്നതെന്ന് മനസ്സിലായി. എന്റെ ശരീരത്തിന് നാശം സംഭവിച്ചിരിക്കുന്നു! കാറ്റിലകപ്പെട്ട അപ്പൂപ്പൻതാടിപോലെയാണ് ഈ യാത്ര. ഇപ്പോൾ ചിന്തയിലൂടെ ഞാൻ അവിരാമം കുതിച്ചുകൊണ്ടേയിരിക്കുന്നു. കൗതുകത്തോടെ ചുറ്റുപാടും നിരീക്ഷിച്ചു. അനന്തമായ നിശ്ശബ്ദതയെ ഭേദിക്കാൻ ഇവിടെ ആരുമില്ലേ? സ്വയം വിലയിരുത്തുവാൻ തുടങ്ങുകയായിരുന്നു. അപരിചിതമായ ഒരിടത്ത് ഏകനായിട്ടും; മുൻപത്തേപോലെ ഭയപ്പാടുകളൊന്നും തോന്നാത്തതിൽ അഭിമാനം പൂണ്ടു. ഇതിനുമുമ്പ് എത്രയെത്ര ബന്ധങ്ങൾ എനിക്കുണ്ടായിരുന്നു. ഇപ്പോൾ എനിക്ക് ഞാനല്ലാതെ മറ്റാരും തുണയില്ല. യഥാർത്ഥത്തിൽ ഇതായിരിക്കുമോ വാസ്തവം? ഭൂമിയിൽ ഞാൻ ഏകനായി വന്നു. ഇപ്പോൾ ഏകനായി മടങ്ങുന്നു. സ്ഥായിയായ ബന്ധം ഉണ്ടായിരുന്നുവെങ്കിൽ ആരെങ്കിലും കൂടെ ഉണ്ടാകുമായിരുന്നു?

യാത്ര നിലച്ചു! പെട്ടെന്നു ആരോ പിടിച്ചു നിർത്തിയതുപോലെയായിരുന്നു. എനിക്കു മുൻപിൽ ഒരദൃശ്യവലയം രൂപം കൊള്ളുന്നത് കാണാമായിരുന്നു. പൊന്നിൻ ചിങ്ങമാസത്തിലെ സൂര്യോദയം പോലെ അവിടമെല്ലാം ഒരു ദിവ്യപ്രഭ പരന്നു കഴിഞ്ഞു. ആ വെളിച്ചത്തിൽ കണ്ട കാഴ്ച എന്നെ അത്ഭുതപ്പെടുത്തി. പല മാതിരിയുള്ള കവാടങ്ങൾ. എല്ലാം വളരെ മനോഹരമായിരിക്കുന്നു. ആടുകയും പാടുകയും ചെയ്യുന്ന സുന്ദരദൃശ്യങ്ങൾ. ഓരോ കവാടത്തിലും വൈവിധ്യമാർന്ന വർണ്ണവിശേഷങ്ങൾ, ശബ്ദവിശേഷങ്ങൾ, ഗന്ധവിശേഷങ്ങൾ അങ്ങനെ വർണ്ണിക്കുവാൻ കഴിയാത്ത വണ്ണം ഇന്ദ്രിയാനുഭൂതി ഉളവാക്കുന്ന അത്ഭുതജാലങ്ങളുടെ നീണ്ടനിര തന്നെയായിരുന്നുവത്.

ഈ യാത്രയിൽ ആദ്യമായി ഒരു സംശയം എന്നിൽ അങ്കുരിച്ചു. വാസനക്കനുസരിച്ചുള്ളത് തിരഞ്ഞെടുത്താൽ അത് എന്നെ പിന്നോക്കം പോകുവാൻ അനുവദിക്കുകയല്ലേ? അതുകൊണ്ടത് പാടില്ല. മുന്നോട്ടു പോകുകതന്നെ. അവിടെക്കണ്ട പാതയോരങ്ങളിലെ കവാടങ്ങളിലെല്ലാം ഇതുവരെ കാണാൻ കഴിയാത്തവിധമുള്ള വേഷവിധാനങ്ങളോടു കൂടിയ ദ്വാരപാലകന്മാർ കാത്തുനിൽക്കുന്നു. അവർ അവിടെ ഓരോ കവാടങ്ങളിലുമായി എന്നെ കൊണ്ടുപോകുവാൻ പല്ലക്കുമായി വന്നതാണ്. എന്റെ ചിന്താശക്തിയാൽ ഇവർക്കെല്ലാം ഞാനൊരു യജമാനനെപ്പോലെ തോന്നിച്ചു. യജമാനൻ കൽപ്പിക്കുന്നു ദാസന്മാർ അനുസരിക്കുന്നു. അപ്പോൾ അവർ അവരുടെ കടമകൾ നിർവ്വഹിക്കുക മാത്രമല്ല ചെയ്യുന്നത്? ഏതു വഴി തിരഞ്ഞെടുക്കണമെന്ന് ഞാനല്ലേ തീരുമാനിക്കേണ്ടത്? ഈ നിശ്ചയദാർഢ്യം എന്നിൽ ദൃഢമൂലമായപ്പോൾ ഓരോ പാതയോരങ്ങളിലെ കവാടങ്ങളിലുള്ള വിശേഷങ്ങൾ വിവരിച്ചു തരുവാൻ ചില ശബ്ദരൂപികൾ സഹായത്തിനെത്തി. അവർ ഓരോന്നു വിശദീകരിക്കുമ്പോഴും കേട്ടുകൊണ്ടിരുന്നതല്ലാതെ ഞനൊന്നും ഉരുയാടിയില്ല. വിസ്താരഭയത്താൽ അവിടെക്കണ്ട വിശേഷണങ്ങളൊന്നും ഇവിടെ വിവരിക്കുന്നില്ല. കാരണം, ഇതിനു മുമ്പും എത്രയെത്ര കാഴ്ചകൾ കണ്ടുതാണ്. പഴയ കാഴ്ചകൾ പുതിയ രൂപം പ്രാപിച്ച് ഭ്രമിപ്പിക്കുന്ന പ്രകൃതിയുടെ വികൃതികൾ. അതിൽ നിന്നും രക്ഷ നേടുവാൻ ഗുരുനാഥനോട് ഉള്ളുരുകി പ്രാർത്ഥിച്ചു. അവസാനം വളരെ ദുർഘടമായ ഇടുങ്ങിയതും അഭംഗിയാർന്നതുമായ ഒരു കവാടത്തിന്റെ മുമ്പിൽ എത്തിച്ചേർന്നു. അവിടെ സുന്ദരദൃശ്യങ്ങളോ സഹായികളോ ഒന്നുമുണ്ടായിരുന്നില്ല. എന്നാൽ എന്തോ ഒന്ന് എന്നെ ഹഠാദാകർഷിച്ചു. ഞാൻ ചെയ്ത പുണ്യകർമ്മത്തിന്റെ പ്രത്യുപകരമെന്ന വണ്ണം ഗുരുജനങ്ങൾ, ബന്ധുമിത്രാദികൾ തുടങ്ങിയവരുടെ അദൃശ്യസാന്നിദ്ധ്യം ഞാനറിഞ്ഞു. ആ ഹിതകരമായ കർമ്മഫലത്തിന്റെ ആകെത്തുകയെന്ന വണ്ണം, ഒരു ശക്തിസ്രോതസ്സ് എന്നിൽ വന്ന വിലയം പ്രാപിച്ചു. ആ നിമിഷം എന്നിൽ വല്ലാത്തൊരു ഉൾക്കിടിലം; ഞാനറിയാതെ എന്റെ ഉള്ളിൽ നിന്നും ഒരു

സംഗീതം ആലാപനമായി പുറത്തേക്ക് പ്രവഹിച്ചു. അല്ല, അതൊരു പ്രാർത്ഥനയായിരുന്നു! ആ പ്രാർത്ഥനയുടെ സ്വരമാധുര്യവും, അർത്ഥഗാംഭീര്യവും കൊണ്ട് ആ അന്തരീക്ഷമാകെ മാറിയിരിക്കുന്നു. കർതൃത്വരഹിതമായ ആ പ്രർത്ഥനയുടെ മഹിമ വിശദീകരിക്കുവാൻ വാക്കുകളില്ല. എത്ര സമയം ആ പ്രാർത്ഥനയിൽ നിമഗ്നനായിരുന്നുവെന്ന് എനിക്കറിയില്ലായിരുന്നു.

പ്രാർത്ഥനയിലെപ്പോഴോ അതു സംഭവിച്ചു! എന്റെയുള്ളിലെന്നോ സ്ഥാനം പിടിച്ചുപറ്റിയ, ആരാദ്ധ്യനായ ആ മഹാപുരുഷന്റെ സാന്നിദ്ധ്യം എന്നിൽ പ്രകമ്പനം കൊള്ളിക്കുന്നു. ദുർഘടമായ പാതയിലെ കൊച്ചു കവാടത്തിൽ ഞാൻ കാലാകാലങ്ങളായി കാണാൻ കൊതിച്ച ആ സുന്ദരരൂപം തെളിഞ്ഞു വരുന്നു! വെള്ളക്കുതിരകളാൽ പൂട്ടിയ മനോഹരമായ തേരിൽ, കണ്ണഞ്ചിപ്പിക്കുന്ന പ്രഭാപൂരത്താൽ ആ രൂപം കൂടുതൽ വ്യക്തമായിക്കൊണ്ടിരുന്നു. അവസാനം ഞാൻ അത്യുച്ചത്തിൽ വിളിച്ചുകൂവി 'ഭഗവാൻ ശ്രീകൃഷ്ണൻ'!! എന്നിട്ടും എനിക്കത് വിശ്വസിക്കാൻ കുറെ സമയമെടുത്തു. ആ തേജോരൂപം എന്നെ നോക്കി മന്ദഹസിക്കുന്നു. ഞാൻ ഭക്തിയിൽ വിവശനായിക്കഴിഞ്ഞിരുന്നു. അതുകൊണ്ടുതന്നെ ഒന്നും ചെയ്യാൻ കഴിയാതെ വിതുമ്പി. ആ നിസ്സഹായാവസ്ഥയെ മനസ്സിലാക്കിയ ആ ഭക്തവത്സലൻ അവിടുത്തെ പുല്ലാങ്കുഴലെടുത്ത് മധുരമായി വായിച്ചു. മുരളീഗാനത്താൽ അവിടമെല്ലാം സ്വർഗ്ഗീയാനുഭൂതി ഉളവാക്കിയതും ചന്ദ്രന്റെ പൂനിലാവുപോലെ ശീതളഛായയുടെ ശാന്തിയും കളിയാടി. അവസാനം എന്റെ ചലനശക്തി തിരികെ ലഭിച്ചപ്പോൾ ഭഗവാൻ മാടി വിളിക്കുന്നു. അവിടുത്തെ ഉറ്റതോഴനും ഉള്ളതൊഴനും വില്ലാളിവീരനുമായ അർജ്ജുനൻ ഇരുന്ന സ്ഥാനത്തേക്ക് കയറിക്കൊള്ളുവാൻ എന്നോടാവശ്യപ്പെടുന്നു! എന്ത്?! ഭഗവാൻ തിരിച്ചറിഞ്ഞുവോ? എനിക്ക് അതിനുതക്ക എന്ത് യോഗ്യതയാണുള്ളത്? ഒന്നുമാവശ്യപ്പെടാതെ എന്തിനാണ് അവിടുന്ന് എന്നെ ക്ഷണിക്കുന്നത്? ഒരു പക്ഷെ ഭഗവാന് ആള് മാറിപ്പോയതാവാം എന്ന് സ്വയം സമാധാനിച്ചു.

അല്ലെങ്കിൽ .... ഭൂലോകത്തുവച്ച് ഞാൻ ചെയ്ത സത്കർമ്മത്തിന് വല്ല കണക്കുമുണ്ടായിരുന്നോ? സമ്പത്തുള്ളതെല്ലാം ദാനം ചെയ്തു ഭിക്ഷുവായിത്തീർന്ന എനിക്ക് സമൂഹം നൽകിയ ദുരിതങ്ങൾ, യാതനകൾ ... എന്തിനുവേണ്ടിയാണവർ അങ്ങനെ ചെയ്തത്? ഒരു പക്ഷെ, എന്റെ കർമ്മത്തിൽ വല്ല അപാകതകളും സംഭവിച്ചിരുന്നുവോ ? അറിഞ്ഞുകൊണ്ട് തെറ്റുകൾ വരാതിരിക്കുവാൻ കഴിയുന്നത്ര ശ്രദ്ധിച്ചിരുന്നു. ഭഗവത്ഗീതയിലെ അനാസക്തിയോഗമാണ് ഞാനഭ്യസിച്ചിരുന്നത്. അവസാനം എനിക്ക് ഒരു ആശ്രയമായി അവശേഷിച്ചതും പഴകി ദ്രവിച്ച ഈ ഗ്രന്ഥം തന്നെ. മറ്റൊന്നും ഉണ്ടായിരുന്നില്ല. എന്നിട്ടും ചലനശേഷി നഷ്ടപ്പെട്ട ആ വഴിയോരത്ത് യാതൊരു ശല്യവുമില്ലാതെ കിടന്ന എന്നെ ഭ്രാന്തനെന്ന് വിളിച്ചുപദ്രവിച്ചത് എന്തിനുവേണ്ടിയായിരുന്നു? ശരീരമാസകലം മുറിപ്പെടുത്തി കൊല്ലാക്കൊല ചെയ്യിച്ചത് ആരു പറഞ്ഞിട്ടാണ് ? പല ദിവസങ്ങളായി പട്ടിണികിടന്ന എനിക്ക് ഒരു പ്രാവശ്യമെങ്കിലും ഭക്ഷണം തരാത്തതെന്തുകൊണ്ടായിരുന്നു? ഒരു സാധുസ്ത്രീ ഭക്ഷണവും വെള്ളവുമായിട്ടെത്തിയപ്പോൾ അവരെ, അവിടെയുണ്ടായിരുന്നവർ ഓടിച്ചതെന്തിനുവേണ്ടിയായിരുന്നു? എന്റെ മരണം കൊണ്ട് എന്തുനേട്ടമാണ് അവർക്കു കിട്ടിയത്? എന്റെയുള്ളിന്റെയുള്ളിൽ സ്ഥിരപ്രതിഷ്ഠനേടിയ ഇഷ്ടദേവനു പോലും ഒന്നുതിരിഞ്ഞു നോക്കാമായിരുന്നില്ലേ?.... ഇത്തരം സന്ദർഭങ്ങളിൽ വാക്കുകളും, ചിന്തയും, പലപ്പോഴും, മുറിഞ്ഞുപോയിരുന്നു. അങ്ങനെയാണ് സർവ്വപ്രതീക്ഷകളും നഷ്ടപ്പെട്ട്, ലോകത്തോടും, അവസാനം എന്നോടുതന്നെയും, ഒരു നിസ്സംഗഭാവമായി എന്റെ മനം മാറിയത്. മരണസമയത്ത് ശല്യക്കാർ ആരുമില്ലാത്ത സമയം നോക്കി ചൈതന്യവും ചുറുചുറുക്കുമുള്ള ഒരു പയ്യൻ അടുക്കൽ വന്ന് എന്തെങ്കിലും ആവശ്യമുണ്ടോ എന്നു തിരക്കി. വെള്ളം വേണമെന്നറിയിച്ചു. അല്പസമയത്തിനുള്ളിൽ വെള്ളം നൽകി എന്നെ സമാധാനിപ്പിച്ചു. എന്നിട്ട് ബന്ധുക്കളോ, പരിചയക്കാരോ ആരെങ്കിലുമുണ്ടോയെന്ന് തിരക്കി. ഉത്തരം പറയുവാൻ പെട്ടെന്ന് കഴിഞ്ഞില്ല. കുട്ടി വീണ്ടും തിരക്കിക്കൊണ്ടിരുന്നതിനാൽ ഗദ്ഗദത്തോടെ ഞാൻ പറഞ്ഞു 'ഭഗവാൻ ശ്രീകൃഷ്ണൻ മാത്രമാണ് എന്റെ ബന്ധു'. പഴകി ദ്രവിച്ച ഗ്രന്ഥത്തെ തൊട്ടു ഞാൻ പറഞ്ഞു. 'ഇതാണെന്റെ സമ്പാദ്യം'. തുടർന്നു സംസാരിക്കുവാൻ കഴിഞ്ഞില്ല. ഹൃദയം വീണ്ടും മുറിപ്പെട്ടിരിക്കുന്നു! അപ്പോഴത്തെ അവസ്ഥയിൽ നിന്നും ഒരു മാറ്റം ആ പയ്യൻ പ്രതീക്ഷിച്ചിരുന്നുവോ? അറിയില്ല. എന്റെ പക്കലുള്ള പുസ്തകമെടുത്തിട്ട് കുട്ടി ചോദിച്ചു 'ഇതെ




നിക്കു തരുമോ' എന്ന്? അപ്പോൾ എന്റെ ചിന്തയിൽ അസൂയയുടെ നാമ്പുകൾ മുളച്ചു. ഈ കാണിച്ച പരാക്രമങ്ങളെല്ലാം പുസ്തകത്തിനു വേണ്ടിയായിരുന്നില്ലേയെന്ന് സ്വയം ചോദിച്ചു? പിന്നീട് ഇപ്രകാരം ചിന്തിച്ചു. എന്റെ മരണശേഷം ഇതാർക്കു കിട്ടും? കിട്ടിയാൽത്തന്നെ ആരെങ്കിലും ഇത് സൂക്ഷിക്കുമോ? ജീവിച്ചിരിക്കുമ്പോൾ ഒരാൾ ആവശ്യപ്പെട്ടുവന്നതല്ലോ? ഇനി ഞാൻ എത്ര നാൾ... വിതുമ്പിക്കൊണ്ട് പുസ്തകമെടുത്തു കൊള്ളുവാൻ സമ്മതിച്ചു. പുസ്തകം സ്വന്തമാക്കിയ കുട്ടി വീണ്ടും അന്വേഷിച്ചു. എന്തെങ്കിലും ആഗ്രഹങ്ങൾ ഉണ്ടോ എന്ന്? ഒന്നുമോർമ്മിക്കുവാൻ കഴിഞ്ഞില്ല. എങ്കിൽകൂടിയും ഇഷ്ടദേവനു വേണ്ടി നീക്കിവച്ച ആ സമ്പാദ്യം പെട്ടെന്ന് ഓർമ്മയിൽ തെളിഞ്ഞു. എന്നിട്ട് കഷ്ടിച്ച് ഇപ്രകാരം പറഞ്ഞൊപ്പിച്ചു. ചെറിയൊരാഗ്രഹമുണ്ട്. മുഷിഞ്ഞു നാറിയ വസ്ത്രത്തിന്റെ വക്കിൽ ചുറ്റിക്കെട്ടി വച്ചിരുന്ന നാണയതുട്ടുകൾ എടുക്കുവാൻ നന്നെ പണിപ്പെട്ടു, ഇതു കൊണ്ട് ഭഗവാൻ ശ്രീകൃഷ്ണന് അവൽ വാങ്ങി കൊടുക്കണം, എന്റെ ആകെയുള്ള സമ്പത്താണിത്! കുഞ്ഞ് പുസ്തകമെടുത്തു കൊൾക! ഇതുകൊണ്ട് ഭഗവാന് പ്രസാദം വാങ്ങിക്കൊടുക്കുമെന്ന് എനിക്കു വാക്കുതരണം. അതിനിടെ പണമെടുക്കുവാൻ കുട്ടി എന്നെ സഹായിച്ചു. എന്നിട്ട് പറഞ്ഞു; തീർച്ചയായും ഞാനതു പോലെ ചെയ്തു കൊള്ളാം. പണം കൊടുക്കുമ്പോൾ കൈ വിറക്കുകയും ഞാൻ വിതുമ്പുകയും ചെയ്തു. പയ്യൻ കാരണം തിരക്കി. സങ്കടം കൊണ്ട് വാക്കുകൾ പുറത്തേക്ക് വന്നില്ല. എന്നിട്ടും ഒടുവിൽ ഇപ്രകാരം പറഞ്ഞൊപ്പിച്ചു. ഭഗവാന് വളരെ തിരക്കായിരിക്കാം. ഭഗവാനെ ഈ ജന്മം ഒന്നു കാണുവാൻ എത്ര കൊതിച്ചതാണ്. ഒരു പക്ഷെ, എന്നെ അറിയില്ലായിരിക്കും. അതിനുള്ള ഭക്തി എനിക്കു വേണ്ടേ? പൂന്താനത്തിന്റേയും, ഭക്തകുചേലന്റേയും കഥകൾ വായിച്ച് എത്ര തവണ ഞാൻ കരഞ്ഞിട്ടുണ്ട്. ആ ധന്യാത്മാക്കളുടെ ഭക്തിയിൽ ഒരംശം എങ്കിലും എനിക്കുണ്ടായിരുന്നെങ്കിൽ...., നിരാശപ്പെടേണ്ടിവരില്ലായിരുന്നു. ഒരു നിമിഷം സങ്കടം നിയന്ത്രിക്കുവാൻ ശ്രമിച്ചു കൊണ്ട്; ഞാനിത്രയും കുഞ്ഞിനോട് പറഞ്ഞത്; എന്റെ പണത്തിൽ ആഗ്രഹമൊന്നും വയ്ക്കരുത്. അത് ഭഗവാന് പ്രസാദത്തിനുള്ളതാണ് എന്ന് വീണ്ടും പറഞ്ഞപ്പോൾ, അതൊക്കെ ഞാനേറ്റു; സമാധാനമായി ഉറങ്ങിക്കൊള്ളൂ എന്ന് പറഞ്ഞ് എന്റെ കണ്ണുകൾ മെല്ലെ തഴുകിയടച്ചു. പിന്നെ ഞാനുണർന്നില്ല. ആ ശരീരമല്ലാ ഇത് എന്ന് സംശയിച്ചതിന്റെ കാരണമിതായിരുന്നു. ഭഗവാൻ മാടി വിളിച്ചപ്പോളും ഇക്കാരണങ്ങളാലാണ് എനിക്കത് അസ്വീകാര്യമായി തോന്നിയതും.

ഭഗവാൻ എന്നെത്തന്നെയാണോ വിളിക്കുന്നത്. ഇനി മറ്റാരെയെങ്കിലും ...., ഞാൻ പിന്നിലേക്ക് തിരിഞ്ഞു നോക്കി ആരുമില്ല; സംശയം വിട്ടുമാറാതെ ഭഗവാനെ വീണ്ടും നോക്കി. ഭഗവാൻ ഇപ്രകാരം അരുളിചെയ്തു. "സംശയിക്കേണ്ട ഗൗതമനെത്തന്നെയാണ് ഞാൻ വിളിക്കുന്നത്" അപ്പോൾ ഭഗവാനോട് ചോദിച്ചു; ഞാൻ അജ്ഞനല്ലേ, അനാഥനല്ലേ, എനിക്കിവിടെ വരുവാൻ എന്തു യോഗ്യതയാണുള്ളത്? എന്ന സംശയം പ്രകടിപ്പിച്ചു. "അതൊക്കെ എനിക്ക് നന്നായി അറിവുള്ളതാണ് വന്നു തേരിൽ കയറിക്കൊള്ളൂ" - എന്നു വീണ്ടും കൽപ്പിച്ചു. ഇപ്പോൾ ഒരു കാര്യം ബോദ്ധ്യമായി. ഭഗവാൻ എന്നെ അറിഞ്ഞുകഴിഞ്ഞു. ആ ഭക്തവത്സലൻ എന്റെ തേരാളിയായി കാത്തു നിൽക്കുന്നു. അവിശ്വസനീയനായ ഞാൻ ഭഗവാനെ പ്രത്യക്ഷത്തിൽ വണങ്ങി. ആ സമയം എന്റെ ഉള്ളിന്റെ ഉള്ളിൽ നിന്നും ഒരാർത്തനാദം പോലെ ഭഗവാനേ കൃഷ്ണാ, എന്നു മനസ്സു തേങ്ങി, ഭക്തികൊണ്ടോ ദുഃഖം കൊണ്ടോ എന്തെന്നറിയില്ല; സർവ്വനിയന്ത്രണവും വിട്ട് ഞാൻ പൊട്ടിക്കരഞ്ഞു. ആ കണ്ണീർപ്പുഴയിൽ അതുവരെ ഉണ്ടായിരുന്ന എന്റെ എല്ലാ പാപങ്ങളും ദുഃഖങ്ങളും ദുരിതങ്ങളും എന്നു വേണ്ട, എല്ലാ കാമനകളും കുത്തൊഴുക്കിൽ ഒഴുകിപ്പോയിരുന്നു. ആ പാപഭാരങ്ങൾ എന്നിൽ നിന്നും വേറിട്ടപ്പോൾ മനസ്സ് ഒരു പിഞ്ചു കുഞ്ഞിനെപ്പോലെ നിഷ്കളങ്കവും നിർമ്മലവുമായി ത്തീർന്നു. ഒരടിപോലും മുന്നോട്ടു വയ്ക്കുവാൻ കഴിയാത്ത നിസ്സഹായാവസ്ഥയിൽ ഭഗവാനെ നോക്കി. കാലാകാലങ്ങളായി കാണുവാൻ ആഗ്രഹിച്ച, ശുശ്രൂഷിക്കുവാൻ കൊതിച്ച ആ സുന്ദരമൂർത്തിയെ, എന്റെ ഇഷ്ടദേവനെ, - അനുസരിക്കുവാൻ കഴിയാതെ വന്നതിൽ സ്വയം തപിക്കുകയായിരുന്നു. ആ സമയം എന്നിൽ പ്രശാന്തസുന്ദരമായ ഒരവസ്ഥ രൂപപ്പെട്ടു വരുന്നുണ്ടായിരുന്നു. അവിടെ നിന്നുമാണ് ശാന്തിയുടെ ആദ്യത്തെ സ്പർശം ഞാനറിഞ്ഞത്. ഇപ്പോൾ എന്റെ മനസ്സും ചിന്തയും അസ്പന്ദമായിരിക്കുന്നുവോ? പുതുയൊരുരക്ഷാകവചം പുതുശരീരത്തിന്

ആവരണം ചെയ്യുന്നതുപോലെ ഞാൻ കണ്ണു കളടച്ച് ഭഗവാനോട് പ്രാർത്ഥിച്ചു. അപ്പോഴാണ് എന്നിലൊരു അസാധാരണ സ്പർശം! അതു ഹൃദയത്തെ കോരിത്തരിപ്പിക്കുന്നതായിരുന്നു

ഞാൻ മെല്ലെ കണ്ണുതുറന്നു. കാരുണ്യത്താൽ നനഞ്ഞ നേത്രങ്ങളോടെ, ആ സുന്ദരമൂർത്തി എന്റെയടുക്കൽ നിൽക്കുന്നു? അവിടുത്തെ തൃക്കരമായിരുന്നോ എന്നെ സ്പർശിച്ചത്? വളരെയേറെ പ്രതീക്ഷയോടെ, ഭക്തിയോടെ ഭഗവാനെ നോക്കി. അവിടുന്ന് ഒരു മടിയും കൂടാതെ എന്നെ സ്വീകരിച്ചു. എത്രകാലമായി കാത്തിരുന്ന അസുലഭമുഹൂർത്തം! തൃക്കരം സ്വീകരിച്ച് ഭഗവാനോടണഞ്ഞപ്പോൾ അവിടുന്ന് എന്നെ സാവകാശം തേരിനടുത്തേക്ക് നയിച്ചു. ഞാനിപ്പോൾ നിർഭയനും ശാന്തചിത്തനുമാണ്. എന്റെ ഇച്ഛാശക്തിയുടെ മേൽ ഭഗവത് സാന്നിദ്ധ്യം വളരെ വ്യക്തമായി അനുഭവിച്ചറിയുന്നു. തേരിൽ കയറിയിരിക്കുവാൻ ആ കാരുണ്യമൂർത്തി സഹായിച്ചു. അവിടുന്നു തേരിൽ കയറിയതും തേർ മുന്നോട്ടു കുതിച്ചു പാഞ്ഞതും ഒരുമിച്ചായിരുന്നു.

എന്റെ ഊഹം തെറ്റായിരുന്നു. ഞാൻ കണ്ട പാത വളരെ മോശമായിരുന്നില്ലേ? എന്നാൽ ഇപ്പോൾ കണ്ടതിൽ വച്ച് എത്ര മനോഹരമായ പാത? വഴിയോരത്ത് ഭഗവാനെ കാണുവാൻ ആളുകൾ കൂട്ടം കൂട്ടമായി നിന്നിരുന്നു. ഭക്തർ പലയിടത്തും ഭക്ത്യാദരവുകൾ പ്രകടിപ്പിച്ചു കൊണ്ടേയിരുന്നു. അവിടുത്തെ ദിവ്യദൃഷ്ടി കൊണ്ടുള്ള അനുഗ്രഹം ഏവർക്കുമായി പകർന്നു കൊടുക്കുന്നു. ഇടയ്ക്ക് തേരിന്റെ വേഗം അല്പമൊന്നു കുറഞ്ഞപോലെ. ഭഗവാൻ ഗൗതമനെ നോക്കി മന്ദഹസിക്കുന്നു. എന്നിട്ട് ഇപ്രകാരം അവിടുന്ന് അരുളിചെയ്തു. "ഗൗതമന്റെ ആഗ്രഹപ്രകാരം ഞാൻ അവൽ വാങ്ങിക്കഴിച്ചിരുന്നു. ഭക്തർ പൂർണ്ണമനസ്സോടെ നൽകുന്നതെന്തും എനിക്കു സ്വീകര്യമാണ്." എന്തിനാണ് ഭഗവാൻ ഇങ്ങനെയൊക്കെ പറയുന്നത്? ഗൗതമനൊന്നും മനസ്സിലായില്ല. അപ്പോൾ ഭഗവാൻ കുസൃതി നിറഞ്ഞ പുഞ്ചിരിയോടെ ഇപ്രകാരം മൊഴിഞ്ഞു. " മനസ്സില്ലാമനസ്സോടെ എനിക്കു നൽകിയ ആ പുസ്തകം ഗൗതമൻ തന്നെ എടുത്തുകൊൾക. അത് താങ്കളുടെ അടുത്തു തന്നെ ഇരിപ്പുണ്ട്." എന്റെ വലതു വശത്തു വച്ചിരുന്ന മഞ്ഞപ്പട്ടിൽ മനോഹരമായി പൊതിഞ്ഞ ആ കെട്ട് ഞാൻ അഴിച്ചു നോക്കി. വളരെ കാലമായി ഭൂലോകത്തുണ്ടിയിരുന്ന ആ പഴയ ഭഗവത്ഗീത!! അതെടുത്ത് നെഞ്ചോട് ചേർത്ത് പിടിച്ച് ആശ്ചര്യത്തോടെ ഭഗവാനോട് ചോദിച്ചു. അപ്പോൾ എന്റെ മരണസമയത്ത് അവിടെ വന്ന നിന്ന പയ്യൻ... ? ഭഗവാൻ ഒരു മന്ദഹാസത്തോടെ ഇപ്രകാരം അരുളി. " അതെ: അത് ഞാൻ തന്നെയായിരുന്നു. താങ്കളെ ദ്വാരകയിലേക്കു കൊണ്ടുപോകവാൻ വന്നതായിരുന്നു. ഗൗതമന്റെ അന്ത്യയാത്രയ്ക്ക് പ്രതിബന്ധമായി സമ്പാദ്യവും ആഗ്രഹവും നിന്നിരുന്നു. അവയെ ഏറ്റെടുത്ത് കൊണ്ട് താങ്കൾക്ക് സുഖകരമായ യാത്ര ഉറപ്പാക്കുകയായിരുന്നു. എന്റെ ദൗത്യം ഭൂലോകത്തു വച്ച് ഭക്തരെ രക്ഷിക്കുന്നതിനുവേണ്ടി ധാരാളം ദു:ഖങ്ങളും ദുരിതങ്ങളും നൽകിയ അവരിൽ എന്റെ സ്മരണ ഉണർത്തുന്നു. അല്ലെങ്കിൽ താൽക്കാലികമായ ലോകസുഖത്തിൽ മുഴുകി അവരെന്നെ വിസ്മരിക്കുവാൻ ഇടവരും. ഗൗതമന്റെ വിഷയത്തിലും ഇതുതന്നെയാണ് സംഭവിച്ചത്. എന്നെ വേദനയോടെ വിളിച്ച ഓരോ വിളിയിലും ഞാൻ ഗൗതമനൊപ്പം ഉണ്ടായിരുന്നു. എന്റെ ഭക്തർക്ക് എന്നും ഞാനൊരു ദാസനായിരുന്നിട്ടേയുള്ളു. ഇപ്പോഴും ഭഗവാൻ അരുളി ചെയ്തപ്പോൾ അവിടുത്തെ നയനങ്ങൾ ആർദ്രമാകുന്നത് ഞാൻ കണ്ടു. എനിക്കു കരയുവാൻ കഴിഞ്ഞില്ല. കണ്ണീർ വറ്റി വരണ്ട ഞാൻ നിർവികാരതയോടെ, തൊഴുകൈകളോടെ ഇരുന്നതല്ലാതെ മറ്റൊന്നും ചെയ്യുവാൻ കഴിയുമായിരുന്നില്ല. അപ്പോഴും തേർ ദ്വാരകയെ ലക്ഷ്യമാക്കി കുതിച്ചു പാഞ്ഞുകൊണ്ടേയിരുന്നു. ✧

**തലയ്ക്ക് മീതെ വെള്ളം വന്നു വീഴത്തക്കവിധം ചെറുതരം കുഴലുകൾ ഇണക്കിയിട്ടുള്ള കുളിമുറികൾ ക്ഷേത്രത്തിന്നടുത്ത് ഉണ്ടാകണം.**





# ദുഃഖം ആവശ്യമില്ല

## ശിവസ്വരൂപാനന്ദസ്വാമി

അയാൾ വളരെ സംതൃപ്തിയോടാണ് ജീവിച്ചിരുന്നത്. അനേകം ബഹുമതികളോടുകൂടി യാണ് മരിച്ചുപോയതും. എങ്കിലും അവർ മരിച്ചതോർത്തു വിഷമിച്ചുകൊണ്ടിരുന്നു അവൻ. ഇത് ശ്രദ്ധിച്ചുകൊണ്ട് ഒരു വൃദ്ധൻ അവിടെ നിന്നിരുന്നു.

അദ്ദേഹം അവന്റെ അടുത്തേക്കു വന്നു

എന്താണ് കരയുന്നത്?

അവർ പോയി അതുകൊണ്ട് കരയുന്നു

അവർക്കായി കരയുന്ന നീ നിനക്കായി കരയാത്തതെന്തേ?

എനിക്കുവേണ്ടി ഞാൻ എന്തിനു കരയണം

നീയും മുമ്പുതന്നെ ചത്തുപോയവനല്ലേ. അതും ഒരു പ്രാവശ്യമല്ല.

പലപ്രാവശ്യം.

എനിക്കു മനസ്സിലാകുന്നില്ല.

മനസ്സിലാക്കിത്തരാം. അതാ ആ ചുവരിൽ തൂക്കിയിട്ടിരിക്കുന്ന പടം കണ്ടോ?

അതു- അതു- ഞാൻ കൈക്കുഞ്ഞായിരിക്കുമ്പോൾ എടുത്ത പടമാണ്.ആ കുഞ്ഞ് ഇപ്പോൾ എവിടെ?

അവൻ വൃദ്ധനെ മിഴിച്ചുനോക്കി. വൃദ്ധൻ പറഞ്ഞു.

ആദ്യം അമ്മയുടെ വയറ്റിൽ ഒരു കരുവായിരുന്നു. ആ അവസ്ഥയിൽ നിന്ന് ചത്ത് ഒരു കുഞ്ഞായ്ത്തീർന്നു. കുഞ്ഞ് എന്ന അവസ്ഥയിൽ നിന്ന് ചത്ത് ഒരു കുട്ടിയായ്ത്തീർന്നു. പിന്നെ കുട്ടിയെന്ന അവസ്ഥ ചത്തുപോയ് കൗമാരത്തിലേയ്ക്കുവന്നു. ഈ അവസ്ഥയും മരിച്ചുപോയിട്ട് മുൻപത്തെ നിലയിലേക്കു വരും. മുൻപുതന്നെ ചത്തുപോയ ഈ അവസ്ഥ കളിലെല്ലാം നീ എന്തുകൊണ്ട് ചത്തില്ല.

ഇവൻ മറുപടി പറയാനറിയാതെ നിന്നു വൃദ്ധൻ ഇതാ ഇത് വായിച്ചുനോക്കു എന്നുപ റഞ്ഞ് ഗുരുദേവകൃതി തുറന്ന് അതിലെ ഗദ്യപ്രാർത്ഥന അവന് കാണിച്ചുകൊടുത്തു. വൃദ്ധൻ വിരൽ ചൂണ്ടിയ വരികൾ അവൻ വായിച്ചു.

നാം ശരീരമല്ല. അറിവാകുന്നു. ശരീരം ഉണ്ടാകുന്നതിനുമുൻപിലും അറിവായ നാം ഉണ്ടാ യിരുന്നു. ഇനി ഇതൊക്കെയും ഇല്ലാതെ പോയാലും നാം ഇപ്രകാരം പ്രകാശിച്ചുകൊണ്ടു തന്നെയിരിക്കും.

അവൻ വായിച്ചിട്ട് പുസ്തകം തിരികെ കൊടുത്തു.

എന്റെ ദുഃഖത്തിന്റെ കാരണം മനസ്സിലായി എന്ന് അവൻ.

എന്തു മനസ്സിലായി?

പ്രകൃതിസഹജമായ മാറ്റം എന്നത് നശിച്ചുപോകലാണെന്നു മനസ്സിലാക്കിയതിനാൽ ദുഃഖി ച്ചുകൊണ്ടിരുന്നു.

ഇപ്പോൾ മുതൽ നശിച്ചുപോകലെല്ലാം മാറ്റമാണെന്ന് മനസ്സിലാകും. അങ്ങനെയെങ്കിൽ! ഇനി ഞാൻ കരയില്ല.

വഴിയിൽ വെളിച്ചം വീണു. കണ്ണുനീർ തുടച്ചുകൊണ്ടവൻ കാലുകൾ നീട്ടിവച്ച് നടന്നു പോയ്.....!

✧

# ഋഷീശ്വരനായ ശ്രീനാരായണഗുരുദേവൻ

പി. രാജീവ്കുമാർ, ബാംഗ്ലൂർ

ഋഷീശ്വരനായ ശ്രീനാരായണഗുരുദേവനെ ഉൾക്കൊള്ളുവാൻ തികച്ചും ചിത്തശുദ്ധി ഉള്ളവരെക്കൊണ്ട് മാത്രമേ സാധിക്കുകയുള്ളു എന്ന് പറയുന്നതിൽ അത്ഭുതപ്പെടാനില്ല. ശ്രീനാരായണഗുരുദേവനെ നമുക്ക് പരിചയപ്പെടുത്തിത്തരുവാൻ ഓരോരുത്തരും അവരവരുടെ അറിവിന്റെയും കഴിവിന്റെയും അനുഭവത്തിന്റെയും പരിമിതികളിൽ നിന്നുകൊണ്ട് ശ്രമം നടത്തുമ്പോൾ; നമുക്ക് സങ്കല്പിക്കുവാൻ പോലും സാധിക്കാത്ത, വികലമായ ഒരു ഗുരുദേവ സങ്കല്പമാണ് നമ്മിലേക്ക് അടിച്ചേൽപ്പിക്കപ്പെടുന്നത്.

ഒരു യഥാർത്ഥ ശ്രീനാരായണീയൻ ശ്രീനാരായണഗുരുദേവനെ ദൈവമായി ആരാധിക്കുമ്പോൾ, മറ്റുള്ളവരാകട്ടെ ആചാര്യനായും സന്യാസിയായും കവിയായും സാധാരണ മനുഷ്യനായും ചിത്രീകരിക്കുന്നു. ഇതേ അവസരത്തിൽ രാഷ്ട്രീയക്കാരാകട്ടെ ശ്രീനാരായണഗുരുദേവനെ തികച്ചും വിപ്ലവകാരിയായും നവോത്ഥാന നേതാവായും അവതരിപ്പിക്കുന്ന കാഴ്ചയാണ് നാം കണ്ടുകൊണ്ടിരിക്കുന്നത്. യാഥാർത്ഥ്യത്തെ തിരിച്ചറിയാനുള്ള നമ്മുടെ അറിവില്ലായ്മ തന്നെയാണ് ഇതിനൊക്കെ കാരണം.

"സർപ്പപ്രതീതി ഫണിയോ
കയറോയിതെന്ന
തർക്കംഭ്രമം, കയറുകാൺകി-
ലിതില്ലതെല്ലും"

ഗുരുദേവ കൃതിയിലെ വരികൾ ഈ അവസരത്തിൽ ശ്രദ്ധേയമാകുന്നു. സർപ്പത്തെ ഭയക്കുന്ന ഒരുവന് മങ്ങിയ വെളിച്ചത്തിൽ കാണുന്ന കയർ സർപ്പമാണോയെന്ന് തോന്നാറുണ്ട്. എന്നാൽ കയറിനെ നേരിട്ട് മനസ്സിലാക്കുന്നതോടെ ആ വ്യക്തിയുടെ ഭയം മാറുകയും, അത് സർപ്പമല്ല, കയറാണെന്ന് തിരിച്ചറിയുകയും ചെയ്യുന്നതുപോലെ ഈശ്വരനെ ഭയന്നു കഴിയുന്ന സാധാരണ മനുഷ്യൻ മറ്റുള്ളവരാൽ നിർവ്വചിക്കപ്പെടുന്ന മായയെ ഈശ്വരനായി തെറ്റിദ്ധരിക്കുകയും, എന്നാൽ അജ്ഞാനമകന്ന് ഈശ്വരനെ സാക്ഷാത്കരിക്കുന്നതോടെ അവനിലെ മായ അപ്രത്യക്ഷമാകുകയും യഥാർത്ഥ ഈശ്വരാനുഭൂതി അനുഭവവേദ്യമാകുകയും ചെയ്യുന്നു.

ഭൂമിയുടെ ഉല്പത്തി മുതൽ ഒരു ചെറിയ അവലോകനം നടത്തിയാൽ, ഈ ഭൂമുഖത്ത് ലക്ഷക്കണക്കിന് ജന്തുക്കളും സസ്യങ്ങളും ഉണ്ടാകുകയും നിലനിൽക്കുകയും ഇല്ലാതാകുകയും ചെയ്തിട്ടുണ്ടെന്ന വസ്തുത നമുക്ക് ബോധ്യമാകും. ഇതിലൊന്നു മാത്രമാണ് മനുഷ്യൻ. മറ്റുള്ള ജീവജാലങ്ങളെപ്പോലെ തന്നെ മനുഷ്യപരമ്പരയും ഉണ്ടാകുകയും നിലനിൽക്കുകയും ഇല്ലാതാകുകയും ചെയ്യുമെന്ന വാസ്തവം നാം ഓർക്കേണ്ടതാണ്.



എപ്പോഴെല്ലാം മനുഷ്യധർമ്മത്തിന് ഗ്ലാനി സംഭവിച്ചിട്ടുണ്ടോ അപ്പോഴെല്ലാം ഈശ്വരൻ മനുഷ്യനായി അവതാരമെടുത്ത് അധർമ്മത്തെ ഇല്ലാതാക്കി ധർമ്മത്തെ പുനഃസ്ഥാപിച്ചിട്ടുണ്ട്. ഇങ്ങനെയുള്ള അവതാരപുരുഷന്മാരെയാണ് ഋഷീശ്വരന്മാർ, പ്രവാചകന്മാർ, ദൈവപുത്രർ എന്നിങ്ങനെ നിർവചിക്കപ്പെടുന്നത്.

ഋഷീശ്വരന്മാർ നമുക്ക് വരദാനമായി നൽകിയിട്ടുള്ള വേദങ്ങൾ, ഉപനിഷത്തുകൾ, മഹാകാവ്യങ്ങൾ, പുരാണങ്ങൾ, ഇതിഹാസങ്ങൾ, കൃതികൾ മുതലായവ ശരിയായ രീതിയിൽ ഉൾക്കൊള്ളുവാൻ കഴിയാതെ പോയതും, അന്ധമായി മായയെ വിശ്വസിക്കേണ്ടി വന്നതുമാണ് മാനവരാശിക്കുണ്ടായിട്ടുള്ള ഏറ്റവും വലിയ നഷ്ടം. ഋഷീശ്വരന്മാർ പ്രകൃതിയുടെയും ചരാചരങ്ങളുടെയും പരസ്പര ബന്ധത്തെ അവരുടെ നിർവചനങ്ങളിൽക്കൂടി നമുക്ക് ബോധ്യമാക്കിത്തരാനുദ്യമിച്ചപ്പോൾ വരേണ്യവർഗ്ഗമെന്ന് ഊറ്റം കൊണ്ട മറ്റൊരു കൂട്ടരാകട്ടെ ഇതിനെ വാണിജ്യാടിസ്ഥാനത്തിൽ സ്വാർത്ഥ താത്പര്യത്തിനുള്ള ഉപാധിയാക്കി മാറ്റി. തന്മൂലം നമ്മെപ്പോലുള്ള സാമാന്യ ജനങ്ങൾക്ക് ആ മഹത്തായ അറിവും ആശയവും കാലാന്തരത്തിൽ നഷ്ടപ്പെടാനിടയായി.

"ഈശൻ ജഗത്തിലെല്ലാമാ
വസിക്കുന്നതുകൊണ്ടുനീ
ചരിക്ക മുക്തനായാശി
ക്കുരുതാരുടെയും ധനം"

എന്ന ഈശാവാസ്യോപനിഷത്തിന്റെ ഗുരുദേവ പരിഭാഷയിലെ വരികളും ഈ അവസരത്തിൽ പ്രത്യേകം ശ്രദ്ധേയമാണ്.

ഋഷീശ്വരനായ ശ്രീനാരായണഗുരുദേവനെ ആരായുന്നവർക്കു മാത്രമേ കണ്ടെത്തുവാൻ സാധിക്കുകയുള്ളൂ. ശ്രീനാരായണഗുരുദേവ ചൈതന്യത്തെ സാക്ഷാത്കരിക്കണം എന്ന ആഗ്രഹമുള്ളവർ ഗുരുദേവൻ അവതരിച്ച കാലഘട്ടം, ഗുരുദേവന്റെ അവതാര ദൃഷ്ടാന്തം, 73 വർഷത്തെ ഗുരുദേവന്റെ ദിവ്യവും ധന്യവുമായ ജീവിതം എന്നിവയെ ഗുരുദേവ ചരിത്രത്തോടും ഗുരുദേവകൃതികളോടും ചേർത്ത് ഒത്തിണക്കി വച്ചു പഠിക്കുകയും മനനം ചെയ്യുകയും ചെയ്താൽ മാത്രമേ സാധ്യമാകൂ.

ഇതുവരെ ശ്രീനാരായണഗുരുദേവനെ സാക്ഷാത്കരിക്കുവാൻ സാധിക്കാതെ പോയവർ ഇനി അവശേഷിക്കുന്ന കാലത്തിൽ ഏറിയ പങ്കും ഇതിനായി പ്രയോജനപ്പെടുത്തിയാൽ ശ്രീനാരായണഗുരുദേവൻ ആരായിരുന്നുവെന്നും, ദൈവം എന്താണെന്നും, ജാതി, മതം, മനുഷ്യൻ ഇവയൊക്കെ എന്തൊക്കെയാണെന്നും മനസ്സിലാക്കുവാൻ തീർച്ചയായും സാധിക്കും. ഇതിനായി ശ്രീനാരായണഗുരുദേവകൃപയും അനുഗ്രഹവും എല്ലാവരിലും ഉണ്ടാകട്ടെ.









# ചെമ്പഴന്തി ഒരു പുണ്യഭൂമി

എ.പി. മുരളി

പ്രസിഡന്റ്, ശ്രീകാര്യം ഗ്രാമപഞ്ചായത്ത്

ആധുനിക കേരളത്തിന്റെ സാമൂഹിക നവോത്ഥാനത്തിന് നടുനായകത്വം വഹിച്ചുകൊണ്ട് ലോകത്തിനാകെത്തന്നെ പുതിയൊരു മാനവികതയുടെ സന്ദേശം വിളംബരം ചെയ്ത ശ്രീനാരായണഗുരുദേവന്റെ ജന്മംകൊണ്ട് പരിപാവനമായ ചെമ്പഴന്തി വയൽവാരത്ത് വീട് ശ്രീകാര്യം ഗ്രാമപഞ്ചായത്തിലാണ്. ശ്രീനാരായണ സന്ദേശങ്ങൾ ഉൾക്കൊണ്ട ഈ ഗ്രാമം ദേശീയ പ്രസ്ഥാനങ്ങളിലും സ്വാതന്ത്ര്യസമരത്തിലും ഇടതുപക്ഷ വിപ്ലവ പ്രസ്ഥാനങ്ങളിലുമെല്ലാം തനതായ പങ്കുവഹിച്ചിട്ടുണ്ട്. മാർത്താണ്ഡവർമ്മ വേണാട് അധിപതിയായിരുന്ന കാലത്താണ് ചെമ്പഴന്തി തിരുവിതാംകൂർ ചരിത്രത്തിൽ സ്ഥാനം പിടിച്ചത്. എട്ടുവീട്ടിൽ പിള്ളമാരിൽ പ്രധാനികളായ ചെമ്പഴന്തിപ്പിള്ളമാരുടെ കുടുംബം ഈ ഗ്രാമത്തിലാണ്. ആ കുടുംബക്കാർ ഇന്നും ഈ ഗ്രാമത്തിൽ അധിവസിക്കുന്നു. മാർത്താണ്ഡവർമ്മ മഹാരാജാവ് കഴക്കൂട്ടത്ത്പിള്ളയുടെ ആക്രമണത്തിൽനിന്നും രക്ഷനേടാൻ അഭയംതേടിയ പേരൂർ തെക്കത് ഈ ഗ്രാമത്തിലാണ്.

ശ്രീനാരായണഗുരുവിന്റെ സമശീർഷനായിരുന്ന ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ നിത്യസന്ദർശനം നടത്തിയിരുന്ന അണിയൂർ ക്ഷേത്രം ഈ ഗ്രാമത്തിലാണ്.

ചെമ്മണ്ണ് നിറത്തിലുള്ള താഴ്ചയുള്ള വയലുകളുള്ള പ്രകൃതിരമണീയമായ പ്രദേശമെന്നാണ് ചെമ്പഴന്തി എന്ന പദത്തിന്റെ അർത്ഥം. ഒരു കാലത്ത് ഈ പ്രദേശം ഘോരവനമായിരുന്നു. പലയിനത്തിലുള്ള മൃഗങ്ങൾ വിഹരിച്ചിരുന്നതായി കേരളവർമ്മ വലിയകോയി തമ്പുരാന്റെ മൃഗയാസ്മരണകളിൽ ചെമ്പഴന്തിയെപ്പറ്റി പറയുന്നുണ്ട്. ഇന്ന് ചെമ്പഴന്തിയുടെ മുഖച്ഛായ ആകെ മാറി. ഗ്രാമീണ സൗന്ദര്യം വിട്ടകന്നു. നാഗരികസ്വഭാവം ആവരണം ചെയ്തു.

ഗുരുവിന്റെ ജന്മഗൃഹത്തിന് വയൽവാരം എന്നാണ് പേര്. വയലിന്റെ ഓരത്തായതിനാലാകണം വയൽവാരം എന്ന് പേരിട്ടത്. ഇന്ന് വയലുകൾ കാണാനില്ല. എല്ലാം നികന്ന് കരഭൂമിയായി മാറി. അവിടെല്ലാം കൂറ്റൻ കോൺക്രീറ്റ് കെട്ടിടങ്ങൾ ഉയർന്നു.

തിരുവനന്തപുരം ജില്ലയിൽ തിരുവനന്തപുരം താലൂക്കിൽപ്പെട്ട ഒരു ഗ്രാമമാണ് ചെമ്പഴന്തി. ദശാബ്ദങ്ങൾക്കുമുൻപ് തന്നെ വിദ്യാഭ്യാസ സാമൂഹിക രംഗങ്ങളിൽ ശരാശരിയിലും ഉയർന്ന നിലവാരം ഈ നാടിനുണ്ടായിരുന്നു. അതിന് ഗുരുവിന്റെ സംഭാവന വളരെ വലുതാണ്. വിദ്യകൊണ്ട് പ്രബുദ്ധരാവുക എന്നാണല്ലോ ഗുരു ഉദ്ബോധിപ്പിച്ചത്. ഗുരുദേവന്റെ പേരിൽ ഒരു ഒന്നാംതരം കോളേജും ഒരു ഹയർസെക്കന്ററി സ്കൂളും ഇവിടെയുണ്ട്. വിദ്യാ

**മരങ്ങൾ വച്ചുപിടിപ്പിക്കണം; തണലുമായി പഴവുമായി.**

**കൃഷി ചെയ്യണം. കൃഷിയാണ് ജീവരാശിയുടെ നട്ടെല്ല്, അല്ല ലോകത്തിന്റെ ജീവൻ.**



ഭ്യാസ പുരോഗതിക്ക് ഈ സ്ഥാപനങ്ങൾ നൽകിയ പങ്ക് നിസ്തുലമാണ്.

ശ്രീനാരായണ ധർമ്മപരിപാലനയോഗത്തെ അനുകരിച്ച് സാധുജനപരിപാലനയോഗത്തിന് രൂപം നൽകിയ താഴ്ത്തപ്പെട്ടവന്റെ (അധകൃതൻ) മോചനത്തിനുവേണ്ടി സമരപോരാട്ടം നടത്തിയ ശ്രീ അയ്യൻകാളിയുടെ പേരിൽ ഒരു നഗർ ഗുരുകുലത്തിന് ഒരു വിളിപ്പാടകലെയായിക്കാണാം. അവിടെ അയ്യൻകാളിയുടെ ഒരു പൂർണ്ണകായ പ്രതിമ സ്ഥാപിച്ചിട്ടുണ്ട്. ഇന്ത്യൻ ഭരണഘടനാശില്പിയായിരുന്ന ഡോ. ബി. ആർ. അംബേദ്ക്കറുടെ നാമധേയത്തിൽ ഒരു വാർഡ് തന്നെ ഈ ഗ്രാമത്തിലുണ്ട്. മതസൗഹാർദ്ദത്തിനും സാമുദായിക മൈത്രിക്കും പേരുകേട്ട സ്ഥലമാണ് ചെമ്പഴന്തി. എല്ലാവിഭാഗം ജനങ്ങളും ഒന്നാണ് എന്ന സന്ദേശമാണ് ചെമ്പഴന്തി നൽകുന്നത്.

"തൊട്ടുകൂടാത്തവർ, തീണ്ടികൂടാത്തവർ,
ദൃഷ്ടിയിൽപ്പെട്ടാലും ദോഷമുള്ളോർ,
കെട്ടില്ലാത്തോർ, തമ്മിലുണ്ണാത്തോരിങ്ങനെ-
യൊട്ടല്ലഹോ ജാതിക്കോമരങ്ങൾ"

എന്നാണല്ലോ മഹാകവി കുമാരനാശാൻ കേരളത്തെ വിവരിച്ചത്. ജാതീയമായ ഉച്ചനീചത്വങ്ങളും അതിനോട് ബന്ധപ്പെട്ട തീണ്ടൽ, തൊടീൽ മുതലായ അനാചാരങ്ങളും നിലനിന്നിരുന്ന കാലഘട്ടത്തിൽ "പ്രപഞ്ചത്തിലെ എല്ലാറ്റിനെയും തന്നിൽനിന്ന് അന്യമല്ലാതെ കാണാൻ കഴിഞ്ഞിരുന്ന സമസൃഷ്ടിസ്നേഹത്തിന്റെ മൂർത്തിമത്ഭാവമായിരുന്ന മഹാനുഭാവൻ, ഒരു ജനതയെ ആകമാനം അറിവില്ലായ്മയുടെ ഇരുളിൽനിന്ന് അറിവിന്റെ വെളിച്ചത്തിലേക്ക് നയിച്ച ഋഷിവര്യൻ. സർവ്വോപരി മനുഷ്യന് മനുഷ്യത്വം എന്നൊരു ജാതിമാത്രമേയുള്ളൂ എന്ന മഹത്തായ സന്ദേശം ലോകത്തിനു നൽകിയ യുഗപ്രഭാവനായ ശ്രീനാരായണഗുരുദേവന് ജന്മം നൽകിയ പുണ്യഭൂമിയാണ് ചെമ്പഴന്തി. ഗുരുവിലൂടെ ലോകം ചെമ്പഴന്തിയെ അറിയുന്നു - ശ്രീകാര്യത്തെയും, നമുക്ക് അതിൽ അഭിമാനിക്കാം. ✧







# ഭക്തിമാർഗ്ഗം

അമേയാനന്ദസ്വാമി

ഈശ്വരചിന്തയും ഭഗവത്ഭജനവും ജീവിതത്തിന്റെ പരമലക്ഷ്യമായി കരുതി, അതിനുവേണ്ടി സർവ്വസ്വവും ത്യജിക്കാനും സ്വയം സമർപ്പിക്കുവാനുമായി സന്നദ്ധരായിട്ടുള്ള നിരവധി സാധകന്മാരുടെയും സിദ്ധന്മാരുടെയും ചരിതംകൊണ്ട് പൂരിതമാണ് ഭാരതം. അനാദികാലം മുതൽ ഭാരതത്തിൽ കണ്ടുവരുന്ന ഒരു വാസനാവിശേഷമാണിത്. ഈശ്വരനെ സമീപിക്കുന്നതിന് പാതകൾ പലതുണ്ടെങ്കിലും നമ്മുടെ പൂർവ്വികർ നാലുപാതകൾ തെളിയിച്ചിട്ടുണ്ട്. ബുദ്ധിയുടെ മനസ്സിന്റെ ഹൃദയത്തിന്റെ കരചരണാദികരണങ്ങളുടെ. ബുദ്ധികരണം തേടുന്നു, പരമകാരണത്തിലെത്തുന്നു. ചഞ്ചലമായ മനസ്സ് സൈ്വര്യം കൊടുക്കാതെ ജീവനെ ഇട്ടലട്ടുന്നു. അതിന്റെ ചാഞ്ചല്യം അടക്കി സാക്ഷിസ്വരൂപനെ കണ്ടെത്തി ജീവൻ സ്വസ്ഥനായിത്തീരുന്നു.

ഹൃദയം ഈശ്വരന്റെ ആസ്ഥാനമാണ്. പ്രേമത്തിന്റെ കലവറയാണ്. "ഹൃദിഅയം ഇതി ഹൃദയം" ഹൃത്തിൽ അവൻ വാഴുന്നതുകൊണ്ട് ഹൃദയം എന്ന് നെഞ്ചകത്തിനു പേരുവന്നു. ആ ഹൃദയാന്തർവർത്തിയായ പ്രേമമൂർത്തിയെ പരമപ്രേമപൂർവ്വം ഭജിച്ച് ജന്മം കൃതാർത്ഥമാക്കാം. ചപലങ്ങളായ കരചരണാദികളുടെ സകലകർമങ്ങളും സർവ്വേശ്വരനു സമർപ്പിച്ച് ഭഗവത്പദം പ്രാപിക്കാം. ഈ നാലു രാജപാതകളിൽ സുഗമവും സുലഭവുമായത് ഹൃദയത്തിന്റെ മാർഗ്ഗമാകുന്നു.

ഈ മാർഗ്ഗത്തിൽക്കൂടി ഹൃദയേശ്വരനെ പ്രാപിക്കാനും നമ്മുടെ ഗുരുക്കന്മാർ പല മാർഗ്ഗങ്ങളും നിർദ്ദേശിച്ചിട്ടുണ്ട്. ഓരോരുത്തരുടെയും അർഹതയും അഭിരുചിയും അനുസരിച്ച് പരമാത്മ ജീവാത്മബന്ധം, പിതൃപുത്രബന്ധം സുഹൃത്സഖിബന്ധം, സ്വാമിഭൃത്യബന്ധം എന്നിങ്ങനെ ഈശ്വരനുമായി ഓരോ ബന്ധം സ്ഥാപിച്ചുകൊണ്ടുള്ള സമീപനം. ഇവയിൽ സ്വാമിഭൃത്യബന്ധമാണ് അജ്ഞനും ദീനനും, അല്പനുമായ ജീവന് സ്വീകരിക്കാവുന്ന സുഗമമായ മാർഗം. അശരണനായ ജീവൻതന്നെ രക്ഷിക്കുന്നതിനായി സ്വാമിയോട് കേണപേക്ഷിക്കുന്നു. താപാർത്തനായ മനുഷ്യന് ഈശ്വരനല്ലാതെ ആരും തുണയില്ല. നിരന്തരമായ ഈശ്വരസ്മരണ മാത്രമേയുള്ള അന്യഥാ അശാന്തവും അസുഖപ്രദവുമായ ജീവിതത്തിൽ ശാന്തിയും സമാധാനവും ഉണ്ടാകുന്നതിന് സഹായകമായി. നിരന്തരസ്മരണ അതിന് ഈശ്വരകഥാശ്രവണം, സ്തോത്രകീർത്തനം, ഭഗവത്രൂപധ്യാനം, പൂജ, നമസ്കാരം, നാമജപം, തീർത്ഥാടനം, ആത്മസമർപ്പണം എന്നിങ്ങനെ പലേ മാർഗ്ഗങ്ങളും ഭക്തന്മാർ സ്വീകരിക്കാറുണ്ട്. ഇവതന്നെ ഭിന്നരുചികളായ സാധകന്മാർക്ക് സ്വീകരിക്കാവുന്ന വിഭിന്ന മാർഗ്ഗങ്ങളാവാം. ഓരോ വ്യക്തിക്ക് തന്നെ മുഷിപ്പുകൂടാതെ ഈശ്വരചിന്ത നിരന്തരം നിലനിർത്തുന്നതിന് മാറിമാറി സ്വീകരിക്കാവുന്ന സാധനാഭേദങ്ങളുമാകാം. ഇവയിൽ ഏറ്റവും എളുപ്പമായ മാർഗ്ഗം നാമസങ്കീർത്ത

**പുനർജന്മം ഇല്ലെന്നു പറഞ്ഞാൽ അത് യുക്തിക്കും അനുഭവത്തിനും യോജിക്കുന്നതല്ല.**

**വിവേകം താനേ വരില്ല യത്നിക്കണം - നല്ല പുസ്തകങ്ങൾ വായിക്കണം.**

നമാണ്. അജ്ഞനും, വിജ്ഞനും, അന്ത്യജനും, അന്തണനും, രോഗിക്കും, യോഗിക്കും, ഭോഗിക്കും, ത്യാഗിക്കും, കുചേലനും, കുബേരനും, സ്ത്രീയ്ക്കും, പുരുഷനും, ബാലനും, വൃദ്ധനും തുടങ്ങി എല്ലാവർക്കും ഏതും അനുശീലിക്കാവുന്നതാണ്. "ജപാത് സിദ്ധിഃ" എന്ന് അതിപുരാതനമായ യോഗദർശനത്തിന്റെ ഉപജ്ഞാതാവായ പതജ്ഞലി മഹർഷി ഉപദേശിക്കുന്നു. ഈ മാർഗ്ഗത്തിന്റെ സൗരഭ്യംകൊണ്ട് അത് മറ്റേതൊരു അദ്ധ്യാത്മസാധനോപായത്തെക്കാളും ശ്രേഷ്ഠമാണെന്നുപോലും ഗുരുക്കന്മാർ പ്രഖ്യാപിക്കുന്നു. നമ്മൾ ഈവിധം മനസ്സിനെ വശത്താക്കി കഴിഞ്ഞാൽ ധ്യാനം ശീലിക്കാവുന്നതാണ്. അവരവർക്ക് ഇഷ്ടപ്പെട്ട ഒരു സ്ഥലം തിരഞ്ഞെടുക്കുക. ഒറ്റയ്ക്ക് ഇരിക്കുക, നിശബ്ദതയിൽ തലതാഴ്ത്തുക, കണ്ണടക്കുക, മെല്ലെ നിശ്വസിക്കുക, സ്വന്തം ഹൃദയാന്തഭാഗത്തേയ്ക്ക് നോക്കുന്നതായി ഭാവനചെയ്യുക. നിങ്ങളുടെ മനസ്സിനെ അതായത് ചിന്തകളെ ശിരസ്സിൽനിന്ന് ഹൃദയത്തിലേക്ക് കൊണ്ടുപോകുക. ശ്വാസം പുറത്തേയ്ക്ക് വിടുന്നതിന് ഒപ്പം ഇതുകൂടി ഉച്ചരിക്കുക "ഗുരുദേവ ഭഗവാനേ എന്നെ രക്ഷിക്കേണമേ" ചുണ്ട് മെല്ലെ അനക്കിക്കൊണ്ട് അതുതന്നെ വീണ്ടും ഉരുവിടുക. അല്ലെങ്കിൽ മനസ്സിൽ ഉരുവിട്ടാലും മതി. മറ്റു ചിന്തകളെല്ലാം അകറ്റിനിർത്താൻ യത്നിക്കുക. ശാന്തനായിരിക്കുക. ക്ഷമയോട് വാഴുക. ഈ അഭ്യാസം കൂടക്കൂടെ നടത്തുക. അങ്ങനെ മനസ്സിനു ശാന്തി നേടുക. ✧

**പഞ്ചശുദ്ധികൾ**

1. വാക്ശുദ്ധി, 2. മനഃശുദ്ധി, 3. ശരീരശുദ്ധി, 4. ഇന്ദ്രിയശുദ്ധി, 5. ഗൃഹശുദ്ധി

**പഞ്ചധർമ്മങ്ങൾ**

1. അഹിംസ, 2. സത്യം, 3. അസ്തേയം, 4. ബ്രഹ്മചര്യം, 5. മദ്യവർജ്ജനം







# നാം ശരീരമല്ല അറിവാകുന്നു

അശോകകുമാർ എസ്., അൻപൊലി

സത്യസാക്ഷാത്കാരം നേടിയ ഗുരുക്കന്മാർ ലോകത്തോട് പറയുന്നത്, താൻ സൂര്യതുല്യം അനുഭവിച്ചറിഞ്ഞ പരമമായ സത്യത്തിന്റെ നേർസാക്ഷ്യമാണ്. ഗുരു സത്യമാണ്. ഗുരു നിത്യനാണ്. ഗുരുവിന്റെ അരുളപ്പാടുകൾ, അറിവില്ലായ്മയുടെ മാറാലകൊണ്ട് മൂടപ്പെട്ട സാധാരണക്കാരന്റെ കണ്ണുകളെ തുറപ്പിക്കുന്നതിനുള്ള സൂക്തങ്ങളാണ്. ഭാരതത്തിന്റെ മഹാ പാരമ്പര്യത്തിൽ വന്നുപിറന്ന ശ്രീനാരായണഗുരു പരമഹംസദേവൻ, തന്റെ പൂർവസൂരികൾ ലോകത്തോടുപറഞ്ഞ സത്യം തന്റെ അനുഭവത്തിന്റെ മധുരം പുരട്ടി ലളിതമായി ഒരു മഹാവാക്യമായി ലോകത്തോടു വിളിച്ചുപറയുന്നു. "നാം ശരീരമല്ല, അറിവാകുന്നു". ഉപനിഷത്തിലെ പ്രാജ്ഞാനം ബ്രഹ്മഃ എന്ന മഹാവാക്യത്തിന്റെ അർത്ഥതലങ്ങളിലേക്ക് ഇറങ്ങിനിന്നുകൊണ്ട് ഈ മഹാവാക്യത്തെ മനനവിധേയമാക്കുക.

ഇവിടെ 'നാം' എന്ന വാക്കിനെ മഹാഗുരു ഏതർത്ഥത്തിൽ പ്രയോഗിക്കുന്നു എന്നു നമ്മൾ അറിഞ്ഞിരിക്കണം. ആശയവിനിമയരംഗത്ത് നാമൊക്കെ ഞാൻ, ഞങ്ങൾ, നമ്മൾ, നിങ്ങൾ എന്നൊക്കെ പറയുമ്പോൾ ആശയം ഈ വ്യക്തിയെയോ, ദൂരെയോ അടുത്തോ ഉള്ള ഒരുകൂട്ടം വ്യക്തികൾ ഒരു പ്രത്യേകവിഭാഗം എന്നൊക്കെയാണ് നമ്മുടെ ചിന്തയിൽ കയറിവരുന്നത്. പരിമിതമായ ആശയത്തിന്റെ വൃത്തപരിധിമാത്രമാണ് ആ വാക്കുകൾ വെളിപ്പെടുത്തുന്നത്. എന്നാൽ "നാം" എന്ന വാക്ക് മഹാഗുരു ഉപയോഗിച്ചുകഴിയുമ്പോൾ എല്ലാ പരിമിത വിഭജനങ്ങളുടെ മതിലുകളെയും ഭേദിച്ചുകൊണ്ട് ആ വാക്കിന്റെ അർത്ഥം സമീപസ്ഥവും വിദൂരസ്ഥവും, ചെറുതും വലുതും ജീവനുള്ളതും ജീവനില്ലാത്തതുമായ പ്രപഞ്ചചരാചരങ്ങൾ സകലതിനെയും ഉൾക്കൊള്ളുന്ന സാകല്യതയിലേക്ക് വ്യാപിക്കുന്നു. ഈ വാക്ക് മഹാ യോഗികൾക്ക് മാത്രം ഉപയോഗിക്കാൻ കഴിയുന്ന അക്ഷരകൂട്ടങ്ങളാകുന്നു. തന്നിൽനിന്നും അന്യമായി ഈ പ്രപഞ്ചത്തിൽ യാതൊന്നുമില്ലാ എന്നറിഞ്ഞ് അനുഭവത്തിലെത്തിച്ച ഒരു ഗുരുശ്രേഷ്ഠന്റെ നാവിൽനിന്നു മാത്രമേ ഇപ്രകാരം പ്രപഞ്ചരഹസ്യത്തിന്റെ വെളിപാട് സാദ്ധ്യമാവുകയുള്ളൂ.

ഈ പ്രപഞ്ചത്തിൽ ഏതൊന്നിനെ നമുക്കറിയണമെന്നുണ്ടെങ്കിലും അതിന് നമ്മുടെ ഇന്ദ്രിയങ്ങൾക്ക് തിരിച്ചറിയാൻ കഴിയുന്ന പാകത്തിലുള്ള ഒരു ശരീരം ആവശ്യമാണ്. കണ്ണിന് ഭൗതികവസ്തുക്കളെ എല്ലാംതന്നെ കണ്ടറിയാൻ കഴിയുന്നു. നാവിന് രുചിഭേദങ്ങളെല്ലാം വേർതിരിച്ചറിയാൻ കഴിയുന്നു. കാതുകൾക്ക് ശബ്ദഭേദങ്ങളൊക്കെ അനുഭവിച്ചറിയാൻ കഴിയുന്നു. മൂക്കിന് ഗന്ധഭേദങ്ങളൊക്കെ അറിയാൻ കഴിയുന്നു. ചർമ്മം ചൂട് തണുപ്പ് മുതലായവയെ തിരിച്ചറിയാൻ സഹായിക്കുന്നു. അങ്ങനെ നാം നമ്മുടെ ഇന്ദ്രിയങ്ങളിലൂടെ ലോകത്തെ അറിയുന്നു. എന്നാൽ സത്യസാക്ഷാത്കാരം നേടിയ ഗുരുക്കന്മാർ ചോദിക്കുന്നു, നാം ഇന്ദ്രിയങ്ങളിലൂടെ കണ്ട സചേതന അചേതന വസ്തുക്കളുടെ പൊരുൾ എന്ത്? അതിന്റെ സത്യം നീ നിന്റെ ബാഹ്യനേത്രങ്ങൾ കൊണ്ട് തിരിച്ചറിഞ്ഞു കഴിഞ്ഞോ? അമ്മയുടെ വ്യതിരിക്തതയുടെ പരിധി എത്രമാത്രം?

നാം ഒരു പുഷ്പത്തെ കാണുന്നു. അതിന് ജന്മം കൊടുത്തു വിത്തും, ചെടിയും എങ്ങനെ ഉൽപത്തി പ്രാപിച്ചു. ആ പൂവിന്റെ വശ്യമായ നിറവും മണവും എവിടെനിന്നും ലഭിച്ചു. അതിന്റെ പേലവത്വം, നൈർമ്മല്യം എവിടെനിന്നും ലഭിച്ചു. ഈ അന്വേഷണമാണ് ശാസ്ത്രത്തിന്റെ ആരംഭകാരണം. ഭൗതിക വസ്തുക്കളെ അടിസ്ഥാനമാക്കി ഗവേഷണം നടത്തിയവർക്ക് കണ്ടെത്താൻ കഴിഞ്ഞ സത്യം തുലോം പരിമിതങ്ങളായിരുന്നു. എന്നാൽ യോഗി

കൾ പ്രപഞ്ചസത്യം തേടിയപ്പോൾ ഒരു കാര്യം തിരിച്ചറിഞ്ഞു, എല്ലാറ്റിനെയും അറിയാൻ നാം നമ്മെ മാത്രം അറിഞ്ഞാൽ മതിയാകും എന്ന്. അതിനെ 'ആത്മജ്ഞാനം' എന്ന് അവർ വിളിച്ചു. നാം എങ്ങനെ ഉണ്ടായി വളർന്നു, പരിണമിച്ചു, ജീർണ്ണിച്ചു, പുനർജ്ജനിച്ചു. ഈ അന്വേഷണം ഭാരതത്തിന്റെ മാമുനിമാർ നടത്തിയത് ബാഹ്യവസ്തുക്കളുടെ ഘടനാപരമായ പഠനത്തിലൂടെയായിരുന്നില്ല. ഇന്ദ്രിയങ്ങൾ അഞ്ചിനെയും ഉള്ളടക്കി അന്വേഷണത്തിന്റെ ദിശ തന്നിലേക്ക് തിരിച്ചുവിട്ടുകൊണ്ടായിരുന്നു. തന്നിലേക്കുള്ള അന്വേഷണമാണ് കൂടുതൽ ഉപകാരപ്രദമെന്ന് അവർ തിരിച്ചറിഞ്ഞു. അതിലൂടെ അവർ ആത്മജ്ഞാനികളായി, ആത്മപ്രകാശം ലഭിച്ചു. അതിനുശേഷം അവർ മാനവരാശിയോടു പറഞ്ഞു, നിങ്ങൾ ഇപ്പോൾ കാണുന്ന, കണ്ണും, മൂക്കും, കൈകാലുകളും, ശിരസുമുള്ള ഈ ശരീരമാണ് നാം എന്നു കരുതുന്നത്. അത് തീർത്തും തെറ്റാണ്. ഈ ശരീരം നശ്വരമാണ്. അത് ജഢമാണ്. അതിന് ചിന്ത ചെയ്യാൻ ശേഷിയില്ല. അതിന് വാക്കിനെ തള്ളിവിടാൻ കഴിയുന്നില്ല. "നാം അറിവാകുന്നു". ആ അറിവിനെ പൊതിഞ്ഞുകൊണ്ടാണ് ഈ ശരീരം നിലനിൽക്കുന്നത്. അറിവാകുന്ന ആത്മാവിനെ പൊതിഞ്ഞുനിൽക്കുന്ന ശരീരം അതിൽനിന്നും എപ്പോൾവേണമെങ്കിലും ഊർന്നുപോകാം. അപ്പോഴും 'നിജമായ ദേഹി' അവശേഷിക്കുകതന്നെ ചെയ്യും. സാധാരണക്കാരന് ഒരിക്കലും തിരിച്ചറിയാൻ കഴിയാത്ത പ്രഹേളികയായിട്ട് ഈ ലളിതമായ മഹാവാക്യം മാറുന്നത് ഇവിടെയാണ്.

ഒരു ഉദാഹരണത്തിലൂടെ നമുക്കിതിനെ മനസ്സിലാക്കാൻ ശ്രമിക്കാം. നമ്മിൽ ഒരു മരണാനന്തര രംഗത്തിന് സാക്ഷിയായിട്ടില്ലാത്തവർ ആരുമില്ലല്ലോ. അപ്രകാരമുള്ള ഒരു രംഗത്തിലൂടെ നമുക്ക് കടന്നുപോകാം. നമ്മുടെ പ്രിയപ്പെട്ട ഒരാൾ മരിച്ചുകിടക്കുന്നു. ഓരോരുത്തരും വിലപിക്കുന്നു. ഭാര്യ പറയുന്നു. എന്റെ പ്രിയ ഭർത്താവു പോയി. മകൾ പറയുന്നു വാത്സല്യനിധിയായ എന്റെ അച്ഛൻപോയി. സുഹൃത്തുക്കൾ പറയുന്നു, സ്നേഹനിധിയായ എന്റെ സുഹൃത്തു പോയി. ഏവരും വിട്ടുപോയവൻ തന്റെ അനുതാപം രേഖപ്പെടുത്തുന്നു. നോക്കുക, ആ ശരീരം ഒരു കുറവുമില്ലാതെ അവിടെകിടക്കുന്നു. നാം അതുവരെ കണ്ട അതേ ശരീരം, കൈകാലുകൾ, കണ്ണ്, മൂക്ക് എല്ലാമെല്ലാം അതുപോലെ. നാളിതുവരെ ഈ ശരീരം നമ്മുടെ അടുത്തുവരുമ്പോൾ നാം നമ്മുടെ അച്ഛന്റെ, ഭർത്താവിന്റെ, സുഹൃത്തിന്റെ സാന്നിദ്ധ്യം തിരിച്ചറിഞ്ഞിരുന്നു. എന്നാൽ അതേ ശരീരത്തെ സാക്ഷിയാക്കിക്കൊണ്ട് ഈ സന്ദർഭത്തിൽ നാം പറയുന്നു അദ്ദേഹം പോയി എന്ന്. യഥാർത്ഥത്തിൽ എന്താണ് പോയത്. ആ ശരീരത്തിൽനിന്നും എന്തോപോയി. അതിനെ നാം ഇതുവരെ കണ്ടിരുന്നില്ല. അതിനെ നാം ഇതുവരെയും തിരിച്ചറിഞ്ഞിരുന്നില്ല. അതിനെ നമുക്ക് തൊട്ടറിയാനോ, കണ്ടറിയാനോ, സ്പർശിച്ചറിയാനോ, കേട്ടറിയാനോ, മണത്തറിയാനോ കഴിഞ്ഞിരുന്നില്ല. നമ്മുടെ പഞ്ചേന്ദ്രിയങ്ങൾക്ക് ഗോചരമായിരുന്നില്ല അത്. എന്നാൽ ഈ അന്ത്യനിമിഷത്തിൽ നാം തിരിച്ചറിയുന്നു. ആ വ്യക്തിപോയി എന്ന്. ആ പോയത് എന്തായിരുന്നോ അതായിരുന്നു ആ വ്യക്തി എന്ന ഈ തിരിച്ചറിവ് അല്പനേരത്തേക്ക് മാത്രം നമ്മിൽ നിലനില്ക്കുന്നു, നാം ശരീരമല്ല ഈ ശരീരത്തിൽ അധിവസിച്ചിരുന്ന അറിവായിരുന്നു, ആത്മാവായിരുന്നു, ജീവനായിരുന്നു നാം എന്ന്. ഈ തിരിച്ചറിവ് അല്പനേരത്തിന് ശേഷം നാം മറക്കുകയും ചെയ്യുന്നു. ഇവിടെ ഒരു മഹാഗുരു പ്രത്യക്ഷനായിട്ടു പറയുന്നു. ഓർക്കുക, "നാം ശരീരമല്ലാ, അറിവാകുന്നു" നിന്റെ ബാഹ്യേന്ദ്രിയങ്ങളാൽ അറിയാൻ കഴിയുന്ന ശരീരമേ അല്ല നീ. നീ അറിവു മാത്രമാണ്. ഒരു ബോധം മാത്രമാണ് നീ.

ആ അറിവും അറിയുന്ന അർത്ഥവും അറിയുന്ന ആളിന്റെ അറിവും എല്ലാം ആദിമഹസ്സാകുന്ന ആ അറിവുമാത്രമാകുന്നു, ബോധം മാത്രമാകുന്നു. അതിൽ അമർന്ന് ആ അറിവുമാത്രമായിത്തീരുക. ✧

**അഴിമതിയില്ലെന്നും നീതിമാത്രമേ നടക്കു എന്നും ജനങ്ങൾക്ക് വിശ്വാസം വരണം. അപ്പോൾ എല്ലാവരും ഭരണത്തെ അനുകൂലിക്കും.**




# ഗുരു എന്ന സുകൃതം

അനിൽ ഓംകാർ

'ഇല്ലാത്ത പൂച്ചയെ ഇരുട്ടിന്റെ ചാക്കിൽ തപ്പുന്നതുപോലെ' തീർത്തും വൃഥാ പറച്ചിലായിരുന്നു സാമൂഹിക സമത്വം നടപ്പാക്കും എന്നുള്ള കാപട്യജല്പനങ്ങൾ; എത്രകാലം! ജാതിയുടെ പേരിൽ; എന്തെല്ലാം തിന്മകൾ, അടിച്ചമർത്തലുകൾ, ചൂഷണങ്ങൾ, ആട്ടിപ്പായിക്കലുകൾ, എന്തിന് സ്വതന്ത്രചിന്തയ്ക്കുള്ള സ്വാതന്ത്ര്യംപോലും നിഷേധിക്കപ്പെട്ട ഭൂരിഭാഗം വരുന്ന ജനതതി അനുഭവിച്ച കഷ്ടതകൾ വർണ്ണനാതീതം, അതിന് ചരിത്രത്തിലർഹിക്കുന്ന സ്ഥാനം നൽകിയില്ലായെന്നത് മറ്റൊരനീതി. ആ പിന്നോക്ക സമൂഹം ഒരു കാരണവശാലും വിദ്യ അഭ്യസിച്ചു പൊതുധാരയിൽ തോളോടുതോൾ ചേർന്ന് മുന്നേറുന്നത് ഒട്ടും പഥ്യമല്ലാത്തവരുടെ കുതന്ത്രങ്ങൾ ഇന്നും പലരൂപങ്ങളിൽ സമൂഹത്തിൽ ചരിത്രദുഃഖമായി, പൊതുസമൂഹത്തിന്റെ ശാപമായി, അങ്ങുമിങ്ങും, ഒളിഞ്ഞും തെളിഞ്ഞും, പലപ്രകാരേണ തല പൊക്കുന്നുണ്ട്. സമത്വവും, സാഹോദര്യവും നമ്മുടെ ഇന്ത്യൻ ഭരണഘടന എല്ലാ ഇന്ത്യാക്കാർക്കും വാഗ്ദാനം ചെയ്യുന്നുണ്ടെങ്കിലും, എന്താണ് ഇന്നുള്ള യാഥാർത്ഥ്യം?

അതുപോലെ, പൊതു തെരഞ്ഞെടുപ്പിനായുള്ള പാർലമെന്റ്, അസംബ്ലി സ്ഥാനാർത്ഥി നിർണ്ണയം, പൊതുസംഘടനാ ഭാരവാഹിത്വം, പഞ്ചായത്തുതലം മുതൽ കേന്ദ്രമന്ത്രിസഭാ രൂപീകരണം വരെയുള്ള സകല മേഖലകളിലും പ്രത്യക്ഷമായും പരോക്ഷമായും; എന്നാൽ വളരെ തന്ത്രപരമായും ഇക്കാലത്തും 'ജാതി' എന്ന വില്ലൻ, പ്രധാന കഥാപാത്രമാകുന്നത് കാണുമ്പോഴുള്ള ഒരു മരവിപ്പ്, അല്ല വല്ലാത്ത അമർഷം; അതാണ് ഏതൊരു മനുഷ്യസ്നേഹിയുടെയും മനസ്സിൽ കത്തിപ്പടരുക.

സ്വാമി വിവേകാനന്ദൻ ലോകജനതയോട് ആഹ്വാനം ചെയ്ത 'ഉത്തിഷ്ഠതാ ജാഗ്രതാ....' എന്ന മഹത് വചനം ഈ സന്ദർഭത്തിൽ എന്തുകൊണ്ടും പ്രാധാന്യം അർഹിക്കുന്നു. ഇത്തരം കാടത്തമായ അനീതിയെ നഖശിഖാന്തം എതിർക്കുകയും, അതുവഴി നീതിയും, തുല്യതയും സമൂഹത്തിനാകമാനം പകരുവാനും, ഏതൊരു പുരോഗമനവാദിയും സദാജാഗരൂകരാകേണ്ടതുണ്ട്. മറിച്ച്, അലസതയും, ഭീരുത്വവും, ലക്ഷ്യബോധമില്ലായ്മയും, നിഷ്ക്രിയത്വവും മുഖമുദ്രയാക്കുവാൻ ശ്രമിച്ചാൽ വരുംതലമുറകൾ ഒരിക്കലും മാപ്പുനൽകില്ലെന്ന് ഓർക്കണം.

കാലാകാലങ്ങളിൽ സാഹിത്യനായകരും, തത്വചിന്തകരും, സാംസ്കാരിക നേതാക്കളും, സാമൂഹിക പരിഷ്കർത്താക്കളും, മനുഷ്യസ്നേഹികളും പകർന്നുനൽകിയ ആവേശോജ്ജ്വലവും, തത്വചിന്താപരവും ആയ കാഴ്ചപ്പാടുകളും, വെളിപാടുകളും, പ്രവർത്തനങ്ങളും പ്രകാരം കൈവരിച്ച അസുലഭ നേട്ടങ്ങൾ ചരിത്രത്തിൽ നിന്നും കുഴിച്ചുമൂടപ്പെടാതിരിക്കണമെങ്കിൽ; മനഃസാക്ഷിയുള്ള ഓരോരുത്തരും കരുതലോടെയും, സൂക്ഷ്മതയോടെയും അനവരതം യത്നിച്ചേ മതിയാകൂ. ഇന്നു നാം അനുഭവിക്കുന്ന സാമൂഹ്യ-സുരക്ഷ, പുരോഗതി, വിദ്യാഭ്യാസ നിലവാരം, മാനവികത, സാംസ്കാരിക ഉന്നമനം എന്നിവ നമ്മുടെ പിതാമഹന്മാരുടെയും മാനവസ്നേഹികളായ അസംഖ്യം ശ്രേഷ്ഠപ്രതിഭാധനരുടെയും അളവറ്റ ശ്രമഫലമാണ്. മഹാകവി കുമാരനാശാൻ, ചട്ടമ്പിസ്വാമി, ഡോ. പി. പല്പു, ആറാട്ടുപുഴ വേലായുധപ്പണിക്കർ, സി. കേശവൻ, മൂർക്കോത്ത് കുമാരൻ, ദേശാഭിമാനി റ്റി. കെ. മാധവൻ, സഹോദരൻ അയ്യപ്പൻ, പണ്ഡിറ്റ് കെ. പി. കുറുപ്പൻ, ആർ. ശങ്കർ, മന്നത്തുപത്മനാഭൻ, അയ്യങ്കാളി, വി. ടി. ഭട്ടതിരിപ്പാട് തുടങ്ങിയ മഹാരഥന്മാരുടെ നിസ്വാർത്ഥവും, ദീർഘവീക്ഷണവും കഠിനപ്രയത്നവും കൊണ്ട് സിദ്ധിച്ചതാണ് ഇന്ന് നാമും, വരുംതലമുറകളും ഇപ്പോളനുഭവിക്കുന്ന, അല്ലെങ്കിൽ, അനുഭവിക്കാനിരിക്കുന്ന അവസ്ഥാ-വിശേഷങ്ങളെല്ലാം,

മേൽ സൂചിപ്പിച്ചതുപോലെ നിരവധി മഹത്തുക്കളുടെയും, മുൻതലമുറകളുടെയും നിരന്തര പ്രയത്നങ്ങളുടെ ആകെത്തുകയാണെന്നുള്ള കാര്യം ആരും വിസ്മരിക്കരുത് തന്നെ. മറിച്ചായാൽ, അതു മാനവകുലത്തിന് ആകെത്തന്നെ പ്രതിലോമകരമായിരിക്കുമെന്നുള്ളതിൽ സംശയിക്കേണ്ടതില്ല.

ഇന്നു കാണുന്ന മൂല്യച്യുതി, അച്ചടക്കരാഹിത്യം, വിനയമില്ലായ്മ, അഹന്ത, ധിക്കാരം, ആക്രമണോത്സുകത, കാപട്യം, ചതി, വഞ്ചന, കളവ്, അസൂയ തുടങ്ങി; സമസ്ത മേഖലകളെയും അധഃപ്പതിപ്പിക്കുന്ന പ്രവണതകൾ വല്ലാത്തൊരളവിൽ ഇന്നത്തെ സമൂഹത്തിൽ എങ്ങനെയോ കടന്നുകൂടി വ്യാപരിച്ചിരിക്കുന്നു. ഇത് വല്ലാത്ത പൊല്ലാപ്പാണ് സമൂഹത്തിന്റെ സാംസ്കാരികത്തനിമയിൽ ഏൽപ്പിച്ചിരിക്കുന്നത്. സത്യവും, ധർമ്മവും ജീവനേക്കാൾ പരമപ്രാധാന്യത്തോടെ നോക്കിക്കണ്ടിരുന്ന ഒരു സാമൂഹിക വ്യവസ്ഥിതിയിൽ നിന്നാണ് ഇന്നത്തെ ഗുണ്ടാ, മാഫിയ, ക്വൊട്ടേഷൻ, റാക്കറ്റുകൾ എന്നീ വിധ്വംസകശക്തികൾ ഉരുത്തിരിഞ്ഞിരിക്കുന്നത് എന്ന് കാണുമ്പോൾ; മനുഷ്യസ്നേഹികളെ സംബന്ധിച്ച് ഇതികർത്തവ്യതാമൂഢത എന്ന വിഷമവൃത്തം; അഭിമന്യു പത്മവ്യൂഹത്തിലകപ്പെട്ടതുപോലുള്ള സന്നിഗ്ദ്ധാവസ്ഥ അവരിൽ സൃഷ്ടിക്കുന്നു. ഇതിനുത്തരവാദികൾ ആരെന്നും; ഇതിനിടയാക്കിയ സാഹചര്യമെന്തെന്നും; എവിടെയൊക്കെയാണ് വീഴ്ചകൾ സംഭവിച്ചതെന്നും; ഇതിന്റെ പരിഹാരമാർഗ്ഗങ്ങൾ എന്തൊക്കെയെന്നും; ഇത്തരം ദുഷ്പ്രവണതകൾ വീണ്ടും പൊട്ടിമുളയ്ക്കാതിരിക്കുന്നതിന് എന്തൊക്കെകാര്യങ്ങൾ ശ്രദ്ധിക്കണമെന്നും; സഗൗരവം വിലയിരുത്തിയേ മതിയാകൂ. അതുമാത്രംപോരാ, അതിന്റെ പരിഹാരക്രിയകൾ താമസംവിനാ അന്യൂനമായ തരത്തിൽ സമയബന്ധിതമായി നടപ്പിലാക്കുകയും വേണം.

ഗുരുവര്യന്മാരുടെ സന്ദേശങ്ങളും, സാഹിത്യാചാര്യന്മാരുടെ സർഗ്ഗസൃഷ്ടികളും, സാമൂഹ്യപരിഷ്കർത്താക്കളുടെ നിലപാടുകളും, പുരോഗമനവാദികളുടെ കാഴ്ചപ്പാടുകളും, ശാസ്ത്രജ്ഞരുടെ കണ്ടെത്തലുകളും, ദൈവജ്ഞരുടെ പ്രവചനങ്ങളും എല്ലാം നമ്മുടെ സമൂഹത്തിന് ആകമാനം ശാശ്വത സമാധാനത്തിനും, പുരോഗതിക്കും, സഹവർത്തിത്വത്തിനും ഒരുപോലെ മുതൽക്കൂട്ടാണ്. ഇതിൽ അല്പംപോലും ചോർച്ച സംഭവിക്കാൻ പാടില്ല. മാത്രവുമല്ല ഇതിന്റെ അന്തർധാരകളിലേക്ക് നാം വളരെ അവധാനതയോടും, സൂക്ഷ്മതയോടും കരുതലോടുംകൂടി ഇറങ്ങിച്ചെല്ലേണ്ടതുണ്ട്. വ്യക്തിശുചിത്വം, സ്വഭാവരൂപീകരണം എന്നിവയ്ക്ക് ഗുരുദേവൻ വമ്പിച്ച പ്രാധാന്യം നൽകിയിട്ടുണ്ട്. ഇതിനുപോൽബലകമായി നിരവധി നിർദ്ദേശങ്ങൾ ഗുരുദേവന്റേതായി നമുക്ക് വരമായി ലഭിച്ചിട്ടുണ്ട്. പഞ്ചശുദ്ധി പരിപാലനം എന്നത് അതിലൊന്നുമാത്രം. 1) ശരീരശുദ്ധി, 2) വാക്ശുദ്ധി, 3) മനഃശുദ്ധി, 4) ഇന്ദ്രിയശുദ്ധി, 5) ഗൃഹശുദ്ധി എന്നിവ വളരെ നിഷ്കർഷതയോടുകൂടി ഓരോ വ്യക്തിയും കുടുംബവും; അതുവഴി സമൂഹവും പരിപാലിക്കേണ്ടത് നമ്മുടെ സാംസ്കാരികോന്നമനത്തിന്, സത്ചിന്തകൾക്കും ആരോഗ്യകരമായ ശാരീരിക-മാനസികാവസ്ഥകൾക്കും അത്യന്താപേക്ഷിതമാണെന്ന് ഗുരു നമ്മെ ഉദ്ബോധിപ്പിക്കുന്നു.

നാം മാത്രമല്ല; വരുംതലമുറയുടെ പ്രതീകങ്ങളായ കുഞ്ഞുങ്ങൾ ഉൾപ്പെടുന്ന വിദ്യാർത്ഥി സമൂഹത്തെയും, യുവതലമുറയെയും ഈ പന്ഥാവിലേക്ക് നയിക്കേണ്ടതുണ്ട്. സന്ധിയില്ലാത്ത നേർക്കാഴ്ചകളിലൂടെ മുന്നേറുമ്പോൾ, മനുഷ്യത്വം എന്ന മഹാസത്യം ഒരു കാരണവശാലും വിസ്മരിക്കരുത്. മറിച്ചായാൽ എന്തൊക്കെ നേടിയാലും അതെല്ലാം നിഷ്ഫലം തന്നെ. സമ്പന്നതയുടെ പിറകേ പായുന്ന പുതുതലമുറയ്ക്ക് അവരെ അവരാക്കിയ മാതാപിതാക്കളെ നിഷ്കരുണം വിസ്മരിക്കാനും, തൃണവൽഗണിക്കുവാനും കഴിയുന്ന തരത്തിലുള്ള മാനസിക വക്രത ഉണ്ടാകുവാൻ ഇടയാക്കുന്നത് മേൽപ്പറഞ്ഞ മൂല്യച്യുതിയുടെ പരിണിതഫലങ്ങളിൽ ഒന്നുമാത്രം. നാം ഓർക്കണം നാം എങ്ങനെ നാം ആയെന്ന്; ഇത് ഊണിലും, ഉറക്കത്തിലും ഏവരും ചിന്തിക്കേണ്ടതാണ്.

ഇവിടെയാണ് ശ്രീനാരായണഗുരുദേവന്റെ സന്ദേശങ്ങളും സാഹിത്യസൃഷ്ടികളും, ജീവിതചര്യയും, നാടിനും നാട്ടാർക്കും ആശ്വാസവും ആശ്രയവുമാകുന്ന കൈവിളക്കായി, തപ്ത അവസ്ഥകൾക്ക് പരിഹാരമായി വെളിച്ചം പകരുന്നത്. കിടമത്സരത്തിന്റെയും, മതാന്ധകാരത്തിന്റെയും അധികാര പ്രമത്തതയുടെയും വർഗ്ഗീയതയുടെയും കാണാക്കയങ്ങളിൽ നിന്നുള്ള മോചനത്തിന്റെ രക്ഷാമന്ത്രവും പ്രത്യൗഷധവുമാണ് ശ്രീനാരായണഗുരുദേവന്റെ ദർശനങ്ങളും സന്ദേശങ്ങളും. ഇത് നമ്മുടെ നിത്യജീവിതത്തിൽ കരുതലോടെ പകർത്തുക എന്നതുതന്നെയാണ് നമ്മിലർപ്പിക്കപ്പെട്ട കടമയും, ഭാവിതലമുറയ്ക്കുവേണ്ടിയുള്ള കരുതലും.







# ഗുരുസന്ദേശം ആവർത്തിക്കുന്തോറും ശക്തിവർദ്ധിക്കുന്നു

ആർ. ശങ്കർ

*[1951 ഡിസംബർ 30 ന് ശിവഗിരിതീർത്ഥാടനം ഉദ്ഘാടനം ചെയ്തുകൊണ്ട് അന്ന് എസ്.എൻ.ഡി.പി. യോഗം ജനറൽ സെക്രട്ടറി ആയിരുന്ന ആർ. ശങ്കർ നടത്തിയ പ്രസംഗം]*

**ജാതി വേണമെന്നു പറയുന്നവർക്ക്, ജീവിക്കുവാൻ സാദ്ധ്യമല്ലാത്ത നില ഇന്നു സംജാതമായിട്ടുണ്ട്. ജാതിയില്ലാതാക്കുന്നതിനു വലിയ കാലയളവൊന്നും വേണ്ട. ചീത്ത ചെയ്യാനും, നല്ലതു ചെയ്യാനും സമയം അധികമില്ലാത്ത കാലമാണിത്, അപ്പോൾ അത് സാദ്ധ്യമാകണമെങ്കിൽ സംഘടിത യത്നം തന്നെ വേണം.**

"ശ്രീനാരായണ ഭക്തരായ" നിങ്ങളെ അഭിസംബോധനം ചെയ്യാൻ സന്ദർഭം ലഭിച്ചത് ഞാൻ ഒരു വലിയ ഭാഗ്യമായി കരുതുന്നു. ശ്രീ. അയ്യപ്പൻ അദ്ദേഹത്തിന്റെ പ്രസംഗത്തിൽ "തല ഒന്ന് ആളൊന്ന്, സന്ദർഭമൊന്ന്" എന്നു പറയുകയുണ്ടായി. ഞങ്ങളെപ്പറ്റി പറഞ്ഞാൽ അതു ശരിയാണെങ്കിലും, ഈ സമ്മേളനത്തെ സംബന്ധിച്ചിടത്തോളം അതു ശരിയല്ല. ശ്രീനാരായണ സന്ദേശം എത്ര തവണ നാം ആവർത്തിച്ചു. ആവർത്തിക്കുംതോറും നമ്മുടെ ശക്തി ഒന്നിനൊന്നു വർദ്ധിച്ചു വരുന്നു. അവരവരുടെ വീക്ഷണഗതിയിൽ കൂടിയാണ്, ഓരോരുത്തരും ശ്രീനാരായണന്റെ മഹാസന്ദേശങ്ങളെ വിശകലനം ചെയ്യുന്നത്. തീർത്ഥാടകർ പാടിയതുകൊണ്ടല്ല ആ മഹാസന്ദേശങ്ങൾ പ്രചരിക്കുന്നത്. പക്ഷേ, തീർത്ഥാടകരുടെ മാതൃക അനുകരണീയമാണ്. തീർത്ഥാടനത്തിനു വരുന്നവരിൽ ഒരു ഭാഗം വെറും കാഴ്ചക്കാരാണ്. ഒരു കൂട്ടം ആളുകൾ മന:പൂർവം തന്നെ ഇതിൽ സംബന്ധിക്കാൻ വന്നവരായിരിക്കും. എന്നാൽ മടങ്ങിപ്പോകുമ്പോൾ, ഇവർ എല്ലാവരും കുറച്ചെങ്കിലും സന്ദേശവുമായിട്ടേ പോകാറുള്ളൂ, സംശയമില്ല. ഏതൊരു കാര്യവും സാധിക്കുന്നതിനു പ്രായോഗികമായ മാർഗ്ഗം ആളുകളെ ഒന്നായി സംഘടിപ്പിക്കുകയാണ്. ഈ സംഘടന ഗുണമുള്ള കാര്യങ്ങൾക്കും അല്ലാത്തതിനും ഉപയോഗിക്കാം. ക്ഷേത്രങ്ങളിൽ കൂത്തും ആട്ടവും നടത്തുന്നത് കലാപോഷണത്തിനു വേണ്ടി മാത്രമല്ല. ആളുകളെ ആകർഷിക്കുവാൻ കൂടിയാണ് സാമാന്യജനങ്ങളെ ആകർഷിക്കുന്നതിന് ഇത്തരം പരിപാടികൾ ആവശ്യമാണ്. സംഘടിതമായ ഈ യത്നം വലിയ ഫലം ചെയ്യും. ഉദ്ഘാടകനും, ഞാനും പറഞ്ഞത് കുറേശ്ശേശരിയാണ്, മുഴുവൻ ശരിയല്ലെന്നുമാത്രം. ഞാൻ ഒരു വഴിയിൽകൂടി ചിന്തിക്കുന്നു. അദ്ദേഹം മറ്റൊരു വഴിയിൽ കൂടി ചിന്തിക്കുന്നു. ഞാൻ പറയുന്നത്. നിങ്ങൾ ഒന്നിക്കണമെന്നാണ് ജാതിയെ നശിപ്പിക്കണം. ഇതിൽ ആർക്കും അഭിപ്രായവ്യത്യാസമില്ല. രണ്ടായിരവും, മൂവായിരവും കൊല്ലങ്ങളായി രക്തത്തിലും മജ്ജയിലും കട്ടിപിടിച്ചതാണ് ഈ ജാതി ചിന്ത. ജാതിപോകണം എന്ന ആഗ്രഹം മാത്രം പോരാ അതിനു സംഘടിതരായി പ്രവർത്തിക്കണം. ജാതിയില്ലാതാക്കണമെന്ന സന്ദേശം ശ്രീനാരായണൻ നൽകിയിട്ട് അരശതാബ്ദമായി. ആ സന്ദേശം പ്രവർത്തിപഥത്തിൽ കൊണ്ടുവരാൻ ശ്രമിച്ചവരിലൊരാളാണ് ശ്രീ. അയ്യപ്പൻ. ആ മഹത്സന്ദേശം കുറെയധികം ആളുകളെ ചിന്തിപ്പിക്കുവാൻ പ്രേരിപ്പിച്ചു. ജാതി വേണമെന്നു പറയുന്നവർക്ക്, ജീവിക്കുവാൻ സാദ്ധ്യമല്ലാത്ത നില ഇന്നു സംജാതമായിട്ടുണ്ട്. ജാതിയില്ലാതാക്കുന്നതിനു വലിയ കാലയളവൊന്നും വേണ്ട. ചീത്ത ചെയ്യാനും, നല്ലതു ചെയ്യാനും സമയം



അധികമില്ലാത്ത കാലമാണിത്, അപ്പോൾ അത് സാദ്ധ്യമാകണമെങ്കിൽ സംഘടിത യത്നം തന്നെ വേണം. എന്നോ ഒരിക്കൽ ഉണ്ടായ അനാചാരങ്ങളാണല്ലോ ഇതെല്ലാം. അതിനുള്ള അന്തരീക്ഷം ഇപ്പോൾ ഉണ്ടായിട്ടുണ്ട്. ക്രിസ്ത്യാനികളിൽ രണ്ടു ജാതിയില്ല. പക്ഷെ ഇന്ത്യയിൽ വന്നപ്പോൾ അവരിലും പല ജാതിയുത്ഭവിച്ചു. വരുന്നതിനെയെല്ലാം ഉൾക്കൊള്ളാനും, അതിലെ നല്ല അംശങ്ങൾ അവശേഷിപ്പിക്കാനും ഹൈന്ദവസംസ്കാരത്തിന് - ഭാരതീയ സംസ്കാരത്തിനു കഴിവുണ്ട്. പക്ഷെ, നമ്മുടെ സംസ്കാരം എത്രമഹത്താണെങ്കിലും ഏറെ നാളുകളായി ഹൈന്ദവരുടെ എണ്ണം കുറഞ്ഞുകുറഞ്ഞാണു വരുന്നത്. ഹൈന്ദവസംസ്കാരകവാടം തുറന്നിട്ടാൽ മറ്റുള്ളവർ അതിൽ ലയിക്കുവാൻ പോകുന്നില്ല. അതിനും സംഘടിത യത്നം ആവശ്യമാണ്. ഹിന്ദുക്കളുടെ നേട്ടം മതം വ്യക്തികാര്യമായതാണെന്നു പറയുന്നു; എന്നാൽ ഹിന്ദുക്കളുടെ വലിയ ദോഷവും അതുതന്നെയാണ്. ഒരാൾ ചിന്തിച്ച മാർഗ്ഗത്തിൽകൂടി മറ്റുള്ളവരെ ചിന്തിപ്പിക്കുവാനും, ആ മാർഗ്ഗത്തിൽ കൂടി മറ്റുള്ളവരും മുന്നേറുവാനുമാണ് ഇന്നു ശ്രമിക്കേണ്ടത്. ഇപ്പോൾ ഹിന്ദുക്കൾ സംഘടിക്കണം; സംഘടിക്കണ്ടാ എന്നിങ്ങനെ രണ്ടഭിപ്രായഗതികളുണ്ട്. ഇപ്പോഴത്തെ പരിതസ്ഥിതിയിൽ തിരുവിതാംകൂർ - കൊച്ചി ഐക്യസംസ്ഥാനത്തിലെ ഹൈന്ദവർ ഒരുമിച്ചുനിൽക്കണം. ജാതി നശിപ്പിക്കുന്നതിന് ഇന്നു ലഭ്യമായിട്ടുള്ള അന്തരീക്ഷം നാം ഉപയോഗപ്പെടുത്തണം. യാതൊരു 'മതഭ്രാന്തും' ഹൈന്ദവനു വേണ്ട. മറ്റുള്ളവരുടെ 'ഭ്രാന്തു' കണ്ടാൽ ഒട്ടും ഭയപ്പെടേണ്ടതുമില്ല. എന്നാൽ ജാതിയില്ലാതാക്കുന്നതിനു നാം ഒത്തൊരുമിച്ചു നിന്നുതന്നെ പരിശ്രമിക്കണം. ✧

**കണ്ടാൽ അറിയില്ലയെങ്കിൽ പിന്നെ കേട്ടാൽ അറിയുന്നതെങ്ങനെ.**

# അനുകമ്പാദശകം

പ്രൊഫ. ജി. ബാലകൃഷ്ണൻനായർ

ജ്ഞാനം, സ്നേഹം, അനുകമ്പ എന്നീ മൂന്നിനും ആശ്രയമായ വസ്തു ഒന്നുതന്നെ. അറിയപ്പെട്ടാൽ അതോടെ സംസാരക്ലേഷം അവസാനിക്കുന്നതാണ്. അതുകൊണ്ട് ആ സത്യത്തെയറിയാൻ ജീവിതം തന്നെ അർപ്പിക്കേണ്ടതാണെന്നാണു ശ്രീനാരായണഗുരു വെളിപ്പെടുത്തുന്നത്.

അരുളൻപനുകമ്പ മൂന്നിനും
പൊരുളൊന്നാണിതു ജീവതാരകം ;
അരുളുള്ളവനാണു ജീവി യെ
ന്നുരുവിട്ടീടുകയീനവാക്ഷരി.

അരുളൻപനുകമ്പ = ജ്ഞാനം, സ്നേഹം, കാരുണ്യം; മൂന്നിനും = ഈ മൂന്നിനും ; പൊരുൾ = ആസ്പദമായ സത്യം; ഒന്നാണ് = ഒന്നുതന്നെ; ഇതു ജീവതാരകം = ഈ സത്യം ജീവനെസംസാരദുഃഖങ്ങളുടെ മറുകര കൊണ്ടെത്തിക്കുന്നു; അരുളുള്ളവനാണ് = ജ്ഞാനമുള്ളവൻ മാത്രമാണ്; ജീവി = യഥാർത്ഥത്തിൽ ജീവിക്കുന്നവൻ ; ഈ നവാക്ഷരി = ഒൻപതക്ഷരങ്ങളുള്ള ഒരു മന്ത്രമെന്നപോലെ ഇക്കാര്യം; എന്നുരുവിട്ടീടുക = ഇപ്രകാരം സദാ ഉരുക്കഴിച്ചു കഴിഞ്ഞു കൂടേണ്ടതാണ്.

ജ്ഞാനം, സ്നേഹം, കാരുണ്യം ഈ മൂന്നിനും ആസ്പദമായ സത്യം ഒന്നുതന്നെ. ഈ സത്യം ജീവനെ സംസാരദുഃഖങ്ങളുടെ മറുകരകൊണ്ടെത്തിക്കുന്നു. ജ്ഞാനമുള്ളവൻ മാത്രമാണ് യഥാർത്ഥത്തിൽ ജീവിക്കുന്നവൻ. ഒൻപതക്ഷരങ്ങളുള്ള ഒരു മന്ത്രമെന്നപോലെ ഇക്കാര്യം ഇപ്രകാരം സദാ ഉരുക്കഴിച്ചു കഴിഞ്ഞു കൂടേണ്ടതാണ്.

"അരുളുള്ളവനാണ് ജീവി"

ഒൻപതക്ഷരങ്ങളുള്ള ഒരു ദിവ്യമന്ത്രത്തിനു തുല്യം ഈ വാക്യം അംഗീകരിക്കപ്പെടണമെന്നാണു ഗുരുദേവൻ പ്രസ്തുത ശ്ലോകത്തിൽ ആവശ്യപ്പെട്ടിരിക്കുന്നത്. ജീവിതത്തിന്റെ സത്യമെന്തന്നറിയാതെ അതവസാനിക്കാനിടയായാൽ അതിനെക്കാൾ മറ്റൊരുനഷ്ടം വരാനില്ല. ഇന്നത്തെ രൂപം കൈവിട്ടാലും മറ്റൊരു രൂപത്തിൽ അജ്ഞതയിലെ ജീവിതം തുടരേണ്ടതായും വരും. സത്യമറിയാതെ ജീവിക്കുന്നത് മരിച്ചു ജീവിക്കുന്നതിനു തുല്യമാണ്. സത്യമറിയുന്ന ജീവിതമാണ് ജീവിതം. സത്യമറിയാതിരിക്കുന്നതാണ് യഥാർത്ഥ മരണം. അഖണ്ഡവും അചഞ്ചലവുമായ ബോധമാണു സത്യം.

**ഗുരുദേവകൃതികളുടെയും ആവിർഭാവരഹസ്യം ഈ കാരുണ്യാതിരേകം തന്നെയാണ്. ഇങ്ങനെ ജ്ഞാനത്തിനും, സ്നേഹത്തിനും ആസ്പദമായി നിൽക്കുന്ന ബോധം ജീവതാരകമാണ്. ജീവനെ സംസാരക്കടലിന്റെ മറുകരയെത്തിക്കുന്നതി ബോധസത്യമാണ്. 'ഞാൻ ജീർണ്ണിച്ചു നശിക്കുന്ന ജഡമല്ല, ആനന്ദസ്വരൂപവും ശാശ്വതവുമായ ബോധമാണ്" എന്ന സത്യം എപ്പോൾ ജീവന് അനുഭവിക്കാറാകുന്നുവോ അതുതന്നെയാണു ജീവബ്രഹ്മൈക്യരൂപമായ മോക്ഷം. ആ അനുഭവത്തോടെ ജനനമരണാത്മകമായ സംസാരബന്ധം അവസാനിക്കുന്നു.**



അതുമാത്രമേ ഇവിടെയുള്ളു. മറ്റു കാണുന്നതൊക്കെ അതിലെ വെറും നാമരൂപദൃശ്യങ്ങൾ. മണ്ണിൽ പാത്രങ്ങളുടെ നാമരൂപദൃശ്യങ്ങൾ ആവിർഭവിക്കുന്നു; മറയുന്നു. എന്നാൽ അതുകൊണ്ടു പുതുതായി ഒന്നുതന്നെ ഉണ്ടാവുകയോ നശിക്കുകയോ ചെയ്യുന്നില്ല. എപ്പോഴും ഉള്ളതു മണ്ണുമാത്രം. ഇതുപോലെ സൂര്യചന്ദ്രമനുഷ്യപക്ഷി മൃഗാദി എന്തെല്ലാം നാമരൂപദൃശ്യങ്ങൾ ഉണ്ടായി മറഞ്ഞാലും ഉള്ളതു ബോധം മാത്രം. പ്രപഞ്ചമായിക്കാണപ്പെടുന്ന സകലതും ബോധമയം. എല്ലാറ്റിലും ബോധസത്യം തുല്യമായി ദർശിക്കുന്നതുകൊണ്ടുണ്ടാകുന്ന ദിവ്യാനുഭൂതിയാണ് അരുള്. ഈ അനുഭൂതി വന്നയാൾ ജീവിക്കുന്നു. ഈ അനുഭവം വരുന്നതോടെ ജനനമരണഭ്രമങ്ങളോടു ചേർന്നുണ്ടാകുന്ന മറ്റെല്ലാദു:ഖങ്ങളും അകലുന്നു. അതുകൊണ്ടാണ് "അരുളുള്ളവനാണ് ജീവി" എന്നു പ്രഖ്യാപിച്ചിരിക്കുന്നത്. അരുളില്ലെങ്കിലും മരിക്കലുമാണനുഭവം. ഇതിനെ ജീവിതമെന്നെങ്ങനെ പറയാൻ കഴിയും? ജ്ഞാനം, സ്നേഹം, കാരുണ്യം ഇവ മൂന്നും ഒരേ സത്യത്തെ അവലംബമാക്കി രൂപം കൊള്ളുന്നവയാണ്. ബോധസത്യത്തെ അവലംബമാക്കി രൂപം കൊള്ളുന്നവയാണ്. ബോധസത്യത്തെ അറിയുന്നതോടെ എല്ലാം അതാണെന്നനുഭവിക്കുന്നതാണു ജ്ഞാനം. എല്ലാം അതാണെങ്കിൽ എല്ലാറ്റിലും ഈശ്വരീയമായ ദിവ്യസ്നേഹം അർപ്പിക്കുകയല്ലാതെ വേറെ മാർഗ്ഗമില്ല. ഈ സ്നേഹം 'എന്റേത്' എന്ന മമതയല്ല. മമതയില്ലാതെതന്നെ എല്ലാറ്റിലും അർപ്പിക്കപ്പെടുന്ന ദിവ്യസ്നേഹമാണിത്. ഈ സ്നേഹപ്രകടനത്തിൽ ഇങ്ങോട്ടു പ്രതീക്ഷയുടെയോ സ്വാർത്ഥതയുടെയോ കണികപോലുമില്ല. തനിക്കാരിൽ നിന്നും ഇങ്ങോട്ട് ഒന്നുംതന്നെ ലഭിക്കാനില്ല. ആർക്കുവേണ്ടിയും സ്നേഹപൂർവ്വം എന്തു സേവനവും ചെയ്യാൻ താൻ ഒരുക്കമായിരിക്കുകയും ചെയ്യും. ഗുരുദേവനെപ്പോലെയുള്ള സത്യദർശികളുടെ സ്നേഹപ്രകടനവും ലോകസംഗ്രഹപ്രവർത്തനവും ഇത്തരത്തിലുള്ളതാണെന്നോർക്കേണ്ടതാണ്. ഈ ജ്ഞാനവും സ്നേഹവും ഒരാളെ അതിരറ്റ കാരുണ്യത്തിന്റെ ഉറവിടമാക്കിമാറ്റുന്നു. അജ്ഞതയിൽപെട്ടു ലോകം അവശമായി പിടയുകയാണെന്ന് ഒരു സത്യദർശിക്കു വ്യക്തമായി തെളിയുന്നു. അവശതയിൽ എന്തെങ്കിലുമൊക്കെ കാട്ടിക്കൂട്ടുന്നവരോട് വിദ്വേഷത്തിനു പ്രസക്തിയെവിടെ? ഭ്രാന്തരോടു കാരുണ്യമല്ലാതെ ആർക്കെങ്കിലും വെറുപ്പു തോന്നാറുണ്ടോ? സത്യബോധമില്ലായ്മയാണീയവശതയ്ക്കു കാരണമെന്നറിയാം. അതുകൊണ്ട് കാരുണ്യനിധികളായ അവതാരപുരുഷന്മാർ മറ്റുള്ളവർക്കു സത്യബോധം പകർന്നുകൊടുക്കാൻ രാപകൽ യത്നിക്കുന്നു. ഉപനിഷത്തുകളും ബ്രഹ്മസൂത്രവും ഗീതയുമൊക്കെ അങ്ങനെ രൂപംകൊണ്ടവയാണ്. ഗുരുദേവകൃതികളുടെയും ആവിർഭാവരഹസ്യം ഈ കാരുണ്യാതിരേകം തന്നെയാണ്. ഇങ്ങനെ ജ്ഞാനത്തിനും, സ്നേഹത്തിനും ആസ്പദമായി നിൽക്കുന്ന ബോധം ജീവതാരകമാണ്. ജീവനെ സംസാരക്കടലിന്റെ മറുകരയെത്തിക്കുന്നതീ ബോധസത്യമാണ്. 'ഞാൻ ജീർണ്ണിച്ചു നശിക്കുന്ന ജഡമല്ല, ആനന്ദസ്വരൂപവും ശാശ്വതവുമായ ബോധമാണ്' എന്ന സത്യം എപ്പോൾ ജീവന് അനുഭവിക്കാറാകുന്നുവോ അതുതന്നെയാണു ജീവബ്രഹ്മൈക്യരൂപമായ മോക്ഷം. ആ അനുഭവത്തോടെ ജനനമരണാത്മകമായ സംസാരബന്ധം അവസാനിക്കുന്നു. ✧

**സ്ത്രീധനം കൊടുക്കുകയോ വാങ്ങുകയോ ചെയ്യുന്നത് സന്താനങ്ങളെ വാങ്ങുകയോ വിൽക്കുകയോ ചെയ്യുന്നത് പോലെയാണ്.**

**വിദ്യ, ധനം, വയസ്സ്, സൗന്ദര്യം, ശീലം ഇവ യോജിച്ച സ്ത്രീപുരുഷന്മാർ വിവാഹത്തിന് യോഗ്യരായി ഭവിക്കുന്നു.**




# ഗുരുദേവൻ ജീവന്റെ ഉറവിടം

എൻ. സുബ്രഹ്മണ്യൻ

പോയനൂറ്റാണ്ടിലെ പുണ്യോദയത്തിൽ
ചെമ്പഴന്തിയുടെ സുകൃതമായ്
വയൽവാരം വീട്ടിൽ അവതരിച്ചു
ചതയപ്പൊൻദിനത്തിൽ ഗുരുദേവൻ

മനുഷ്യൻ മനുഷ്യനെ കൈചൂണ്ടിയകറ്റി
വഴിനടത്തിയ കാലഘട്ടത്തിൽ
നാടും നാടുവാഴിയുമറിയാതെയാ-
നാരായണൻ വളർന്നുവലുതായി

ഇവിടത്തെ പുലരികൾ സന്ധ്യകൾ പാടുന്നു
ഇന്നും ഗുരുദേവ ജന്മരഹസ്യങ്ങൾ
ആ കഥ കാതോർത്തു കേൾക്കുവാനെത്തിടുന്നു
പുണ്യാത്മാക്കളും ദേവദേവന്മാരും

മാറുമറപ്പിക്കാതെ അമ്മ പെങ്ങന്മാരെ
മാടമ്പിമാർ മാനം കെടുത്തിയ കാലഘട്ടം
ആ കാലഘട്ടത്തിനെതിരെ പൊരുതുവാൻ
അറിവും വിവേകവും പകർന്നു ഗുരുദേവൻ

ആയിരം ജന്മങ്ങളായ് അടിമകിടന്ന നമ്മളെ
കൈപിടിച്ചുയർത്തി ഗുരുദേവൻ
ആത്മാഭിമാനത്തിനായ് പൊരുതുവാൻ
ആജ്ഞാപിച്ചു നമ്മളോടായ് ഗുരു

പൊട്ടിച്ചെറിഞ്ഞ അടിമത്വച്ചങ്ങലകൾ
പുതിയൊരുദയം പൊരുതി നാം നേടി
നമ്മളെ ഭരിക്കുന്നോർ നമ്മളായ് മാറി
വിധികർത്താക്കളും നമ്മളായി



**വാദിക്കാനും ജയിക്കാനുമല്ല, അറിയാനും അറിയിക്കാനുമാണ്.**



# നവോത്ഥാനത്തിന്റെ വരദാനം

പ്രൊ. കെ. പി. സുശീലൻ

**ഈ** നൂറ്റാണ്ടിൽ സൂക്ഷ്മവും, അനുസ്യൂതവുമായ സത്യാന്വേഷകനായി വേറിട്ടുനിൽക്കുന്ന ശ്രീനാരായണ ഗുരു ആരാണ്? ലോകത്തിലെമ്പാടും നിത്യനൂതന സംസ്കാരത്തിന്റെ ഇമ്പവും, തനിമയുമുള്ള നിശബ്ദ വിപ്ലവത്തിന്റെ പ്രവാഹങ്ങളേയും, തിരകളേയും, സ്രോതസ്സാക്കിയ, മാനവികതയുടെ പച്ചപ്പ് കണ്ടെത്തി, ഓജസ് പരത്തി ഏറ്റവും വലിയ ചിന്തയുടെ മഹാസാഗരം ഉണർത്തിയ ഗുരു വരുന്ന നൂറ്റാണ്ടിലും തന്റെ സജീവസാന്നിദ്ധ്യം ഊഷ്മളമാക്കുന്നതിന് കാരണം? പ്രബലമായ അനുഷ്ഠാനങ്ങളാൽ ആദ്ധ്യാത്മികതയുടെ യുഗത്തിൽ നിന്നും മനുഷ്യജീവിതസ്പർശിയായ സ്വാതന്ത്ര്യചിന്തയെ സാമൂഹ്യസമത്വമാക്കി ലോകസമക്ഷം ദീപ്തമാക്കിയതിൽ പ്രധാനം ഗുരുവിന്റെ ക്ഷേത്രസങ്കല്പമാണ്. സ്മൃതികളും, സൂത്രങ്ങളും, ഭാഷ്യങ്ങൾ ചമച്ചകോട്ടകൊത്തളങ്ങളെ മൃതപ്രായമാക്കിയ അറിവും ആത്മസാക്ഷാക്കാരവും മനുഷ്യമനസ്സുകളിൽ എത്തിച്ചു; ബോധവല്ക്കരിച്ചു. പ്രബുദ്ധകേരളത്തിന്റെ സ്രഷ്ടാവായ ഗുരു, സാമൂഹ്യമായും, സാഹിത്യപരമായും, സാംസ്കാരികമായും അദ്വൈതത്തെ ഉദാത്തവൽക്കരിച്ച്, ജീവിതഗന്ധിയാക്കി ഫ്യൂഡൽ കവചത്തിൽ നിന്നുമുള്ള ജനതയുടെ മോചനം പഠനാർഹമാണ്. നമ്പൂതിരിമാരുടെ ആഗമനം കേരളത്തിൽ വരുത്തിയ അഭിശപ്തമായ മാറ്റം, ഏതു വിധത്തിലായിരുന്നു. നമ്പൂതിരി കേരളത്തിൽ ആധിപത്യം നേടിയത് ക്ഷേത്രം കേന്ദ്രമാക്കിയാണ്. ജാതിവ്യവസ്ഥ അരക്കിട്ട് ഉറപ്പിച്ചതും ബുദ്ധജൈനവിഹാരങ്ങളെ ഹിന്ദുക്ഷേത്രങ്ങളാക്കി രൂപാന്തരപ്പെടുത്തിയതും സൂത്രയജ്ഞത്തിലൂടെയാണ് ക്ഷേത്രങ്ങളെ കേന്ദ്രമാക്കി ബ്രാഹ്മണ മേധാവിത്വം അധീശാധികാരം പ്രാപിച്ചു, ദേവന്റെ പേരിൽ ദേവസ്വങ്ങളും ബ്രഹ്മസ്വങ്ങളും സ്വായത്തമാക്കി. ക്ഷേത്രങ്ങളോടനുബന്ധമായ വിദ്യാലയങ്ങളും ആയുധക്കളരികളുൾപ്പടെയുള്ള പ്രതിരോധ കേന്ദ്രങ്ങളും, അവയുടെ ആചാര്യപദവിയും പ്രായോഗികാധികാരവും കൈക്കലാക്കി. മലയാളക്കരയുടെ സാംസ്ക്കാരികവും ഭരണപരവുമായ സമസ്ത മേല്ക്കോയ്മയും നമ്പൂതിരിയുടെ അധീനതയിലമർത്തിക്കളഞ്ഞു. ചെറുത്തുനിന്ന ജനതയെ തീണ്ടൽ കല്പിച്ച് ആട്ടിയകറ്റി. അമ്പലങ്ങളെ വലയം ചെയ്ത സാമൂഹ്യനീതിയും ജീവിതവും പരുവപ്പെടുത്തി വരുതിയിലാക്കി. പതിനൊന്നാം നൂറ്റാണ്ടിന്റെ അവസാനം വരെ സവർണ്ണമേധാവിത്വവും ഫ്യൂഡൽ വ്യവസ്ഥയും വന്ന വഴി കണ്ടറിഞ്ഞ് കേരളീയരെ മോചിപ്പിച്ചത് മുള്ളുകൊണ്ട് മുള്ളെടുക്കുന്നതു പോലെയോ, കടിച്ച പാമ്പിനെക്കൊണ്ട് വിഷം എടുക്കുന്നതു പോലെയോ ആണ് ഗുരുനടത്തിയത്. കേരളീയ മോചനം, ഇന്ത്യയിലെ ഇതരനാടുകൾക്കും നിത്യമാതൃകയായി. നെയ്യാറിൽ നിന്നും ശ്രീനാരായണ ഗുരു ഒരു ശിലാഖണ്ഡമെടുത്ത് 1888 ലെ ശിവരാത്രിനാളിൽ അരുവിപ്പുറത്ത് പ്രതിഷ്ഠിച്ചു. സമർത്ഥമായ വിപ്ലവലാവാപ്രവാഹത്തിന്റെ ചാലുകീറി, ഗുരുവിന്റെ ദൗത്യം ജീവിതദു:ഖത്തിൽ നിപതിച്ച പതിതരെ രക്ഷിക്കുകയും നിത്യസമത്വത്തിന് താൻകണ്ടെത്തിയ ആത്മസാക്ഷാത്ക്കാരത്തിന്റെ വഴിയിലൂടെ നിന്ദിതരേയും, പീഡിതരേയും പുതിയപാതയിലേക്കു നയിക്കുകയും തെളിക്കുകയും ചെയ്തു. ജാതിവ്യവസ്ഥയുടെ വിഷമവൃത്തത്തിലാണ്ടുപോയ സമൂഹത്തെ സഗുണോപാസനകൊണ്ട് ദേശീയതയി



ലേക്ക് നീളുന്ന യുഗസംക്രമത്തിലേയ്ക്ക് ആനയിച്ചു.

ഉരപേറിയ കീഴ്നടപ്പുകൊണ്ട് സവർണ്ണമേധാവിത്വം ക്ഷേത്രങ്ങളിലൂടെ ആർജ്ജിച്ച ആധിപത്യം ഇരുണ്ടയുഗത്തിന്റെ ചരിത്രമാണ്. ചെമ്പഴന്തിപോലുള്ള ആരാധനാലയങ്ങൾ വെറും ക്ഷേത്രങ്ങളായല്ല ഗുരു വിഭാവന ചെയ്തത്. അരുവിപ്പുറം മുതൽ കളവങ്കോടം വരെയുള്ള ക്ഷേത്രസങ്കല്പങ്ങൾ പുതിയ ജീവിതശൈലിയുടെ സന്ദേശ വാഹകരാണ്. ക്ഷേത്രങ്ങളോടൊപ്പം വിദ്യാലയങ്ങളും, വ്യവസായശാലകളും അനിവാര്യമാണ്. ക്ഷേത്രനിർമ്മിതിയിലെധൂർത്ത് അവസാനിപ്പിക്കുക. ക്ഷേത്രങ്ങളിലെ കൂട്ടായ്മകളിൽ ബോധവൽക്കരണത്തിന് അസൂത്രിത മാർഗ്ഗരേഖകളും ഗുരു നൽകി. ഉദ്യാനങ്ങളും ശുചീകരണ സംവിധാനങ്ങളും ഉൾക്കൊണ്ട ക്ഷേത്രങ്ങൾ സമത്വത്തിന്റെ ചാലകശക്തിയായി ഉരുത്തിരിഞ്ഞ് വരണമെന്നും ഗുരുനിർദ്ദേശിച്ചു. വായനശാലകളും ഗ്രന്ഥാലയങ്ങളും എല്ലാ മതഗ്രന്ഥങ്ങളും പഠിക്കുകയും മതേതരത്വം പുലർത്തുകയും മതസമന്വയം സംഭവിപ്പിക്കുകയും ചെയ്യുന്ന ദർശനങ്ങളുടെ ഉപാധികളായി ഗുരു പരിവർത്തിപ്പിച്ചു.

ഐൻസ്റ്റിന്റെ ആപേക്ഷികസിദ്ധാന്തത്തിനും, ഡാർട്ടന്റെ അണുവാദത്തിനും അതിദ്രുതം വികസ്വരമാകുന്ന ശാസ്ത്രീയ സിദ്ധാന്തങ്ങൾക്കും സംഭാവന ചെയ്യാനൊക്കാത്ത ഗുരുവിന്റെ വിശ്വദർശനവും കാലത്തോടൊപ്പം വളരുന്ന മാനവികതയും മാനനീയമല്ലോ? യൂറോപ്പിലെ കുരിശുയുദ്ധങ്ങൾക്കും, ബൂസ്റ്റൺ ടീപാർട്ടിയ്ക്കും, ഫ്രെഞ്ചുവിപ്ലവത്തിനും റഷ്യൻ വിപ്ലത്തിനും വ്യവസായിക വിപ്ലവത്തിനും നേടാൻ കഴിഞ്ഞതിനുമപ്പുറം സമത്വദർശനം ഗുരുദേവന്റെ കർമ്മ കാണ്ഡത്തിലുണ്ട്. അതിശാന്തമെങ്കിലും ധ്വനിശകതമാണ്. മതം ഏതായാലും മനുഷ്യൻ നന്നായാൽ മതി, വിദ്യകൊണ്ട് സ്വതന്ത്രരായി സംഘടനകൊണ്ട് ശക്തരാവുക. കടമകളും അവകാശങ്ങളും തുല്യതയിൽ കാണണമെന്നും ഗുരു അരുളി. മഹാത്മാഗാന്ധിജിയും ടാഗൂറിനും സമത്വത്തിന്റെ പൂർണ്ണത കൈവന്നത് ഗുരുദേവ ദർശനത്തിനു ശേഷമാണെന്നതിൽ തർക്കിച്ചിട്ടു കാര്യമില്ല. വാരണപ്പള്ളിയിലെ ഗുരുകുലവിദ്യാഭ്യാസം കഴിഞ്ഞ് നാട്ടിലെത്തിയ നാണു കുടിപ്പള്ളിക്കൂടം തുടങ്ങി നാണുവാശാനായി. സമത്വത്തിന്റെ അനശ്വരമാതൃക ചെമ്പഴന്തിയിലെ മൺകുടിലിന്റെ സംഭാവനയാണ്. കേരളത്തിനകത്തും പുറത്തും - ദേശീയതലത്തിലും, അന്തർദേശീയതലത്തിലും - ശ്രീനാരായണ ഗുരുവിന്റെ മഹിമ തിങ്ങിനിറഞ്ഞുനിൽക്കുന്നതിന്റെ അടിവേര് ചെമ്പഴന്തിയിലാണ്. ✧






# ശ്രീനാരായണസിദ്ധാന്തങ്ങൾ ആത്മോപദേശശതകത്തിന്റെ വെളിച്ചത്തിൽ

പ്രൊ. കെ. ബാലരാമപ്പണിക്കർ

**ജ്ഞാ**നാത്മകനും, സർവ്വാത്മകനും സകലജഗത്കാരണവുമായ ഒരു സൂക്ഷ്മവസ്തുവുണ്ട്. അതാണീശ്വരൻ. നിരന്തരം ഏകാഗ്രതയോടെ ഈശ്വരാനുസന്ധാനം ചെയ്യുന്നവർക്കു മാത്രമേ ആത്മോപദേശങ്ങൾ പഠിക്കുവാനും പഠിപ്പിക്കുവാനും അർഹതയുള്ളു. മനസ്സ്, ഇന്ദ്രിയം, ശരീരം തുടങ്ങിയ എല്ലാ ജഗത്തും ജ്ഞാനാത്മകവും ഏകാത്മകവുമായ ബ്രഹ്മം തന്നെയാണ്. സമുദ്രത്തിൽ കാറ്റ് നിമിത്തം ഉയരുന്ന തിരകൾ എങ്ങനെ ഏകമായ സമുദ്രമായിരിക്കുന്നുവോ അതുപോലെ ബ്രഹ്മത്തിൽ അജ്ഞാനം നിമിത്തം ആവിർഭവിച്ചു കാണുന്ന പഞ്ചഭൂതങ്ങൾ ബ്രഹ്മം തന്നെയാകുന്നു. കാറ്റടങ്ങിയാൽ കടലല്ലാതെ തിരയില്ല. അതുപോലെ അജ്ഞാനം നശിച്ചാൽ ബ്രഹ്മമല്ലാതെ ഭൂതങ്ങളോ ജഗത്തോ ഇല്ല. ബ്രഹ്മവിവർത്തമാണ് ഈ ജഗത്. ജഗത്തിന്റെ വിവർത്തോപാദനകാരണമാണ് ഈ ബ്രഹ്മം.

(2) മുമുക്ഷുക്കൾ, അറിവായും അറിയപ്പെടും വസ്തുവായും അറിയുന്നവനായും പ്രകാശിക്കുന്നതു മുഴുവൻ ഏകമായ ബ്രഹ്മമാണെന്നും ഞാൻ ബ്രഹ്മമാണെന്നുമുള്ള ധാരണയിൽ പൂർണ്ണമായും മുഴുവകേണ്ടതാണ്.

(3) ജാഗ്രത്തിലും സ്വപ്നത്തിലും സുഷുപ്തിയിലും മാറ്റമില്ലാതെ ഏകമായി പ്രകാശിക്കുന്ന ഒരു സാക്ഷിചൈതന്യമുണ്ട്. അത് സാക്ഷാൽ ബ്രഹ്മചൈതന്യം തന്നെയാണ്. ധ്യാനത്തിന്റെ നാലാമത്തെ നിലയിൽ ആ സാക്ഷിചൈതന്യത്തെ ക്രമത്തിൽ നമുക്ക് സാക്ഷാത്കരിക്കാം. അപ്പോൾ ഏകവും അദ്വിതീയവുമായ ആ ചൈതന്യം മാത്രമേ സത്യമായിട്ടുള്ളു എന്നും ആ ചൈതന്യമാണ് നാമെന്നും നമുക്ക് ബോദ്ധ്യമാകുന്നതാണ്. ആ അനുഭൂതി നമുക്ക് ഒരിക്കൽ ലഭിച്ചു കഴിഞ്ഞാൽ അതിനെ വിടാതെ നാം പിൻതുടരേണ്ടതാണ്.

(4) മോക്ഷമാർഗ്ഗത്തിൽ പ്രവേശിക്കുന്നവരുടെ സംഖ്യ കുറയും. അവരിൽ ആത്മാനുഭൂതി ലഭിക്കുന്നവരുടെ സംഖ്യഅതിലേറെക്കുറയും. അവർപോലും അജ്ഞാനവും അജ്ഞാനജന്യങ്ങളായ കാമസങ്കൽപ്പാദികളും ഭോഗമോഹാദികളും നിമിത്തം സംശയാവിഷ്ടന്മാർ ആയിരിക്കും. അതുകൊണ്ട് ബ്രഹ്മസാക്ഷാത്കാരം നേടുന്നവരുടെ സംഖ്യ കുറവാകാതെ തരമില്ല.

(5) മുമുക്ഷു അവസ്ഥാത്രയനിർമുക്തനായി 'ഞാൻ ബ്രഹ്മമാകുന്നു', 'ഞാനറിവാകുന്നു' എന്ന ദൃഢമായ ഭാവനയോടുകൂടി വർത്തിക്കേണ്ടതാണ്. അങ്ങനെ വർത്തിക്കുവാൻ കഴിവില്ലാത്ത പക്ഷം ആത്മജ്ഞാനം നേടി ജീവന്മുക്തപദവിയിലിരിക്കുന്ന ഈശ്വരഭാവം പൂണ്ട മഹാത്മാക്കളെ ഉപാസിച്ചു കഴിഞ്ഞുകൂടേണ്ടതാണ്.

(6) ആത്മസാക്ഷാത്കാരം ലഭിച്ച് ആത്മചൈതന്യം പ്രകാശിച്ചു തുടങ്ങുന്നതോടെ മനസ്സും ഇന്ദ്രിയങ്ങളും സ്വസ്വവ്യാപാരങ്ങൾ നിർത്തി പിൻവാങ്ങുന്നതും സ്വയം നാശമടങ്ങുന്നതുമാണ്.

(7) ആത്മജ്ഞാനപരായണനായ ഒരാൾക്കു ഒരിക്കലും നാശം ഉണ്ടാകുകയില്ല.



**അറിവും ഞാനും ഒന്നാണ് എന്ന അറിവാണ് ശരിയായ അറിവ്. അറിവും ഞാനും രണ്ടാണ് എന്ന അറിവാണ് തെറ്റായ അറിവ്. സത്യവും ആനന്ദാത്മക വുമായ അറിവാണ് ഞാൻ എന്നറിഞ്ഞ് ധീരമായി ശാന്തനായി ജീവിച്ചുകൊ ള്ളുക. അങ്ങനെ ജീവിക്കുന്ന പക്ഷം എല്ലാ ദുഃഖങ്ങളും ഒഴിഞ്ഞ് എല്ലാ സുഖ ങ്ങളും കൈവന്ന് എല്ലാ നന്മകൾക്കും വിളനിലമായി നാം തീരുന്നതാണ്.**

(8) സ്വയം പ്രകാശവും അഹംപദാർത്ഥഭൂത വുമായ ഒരു വസ്തുവാണ് ആത്മാവ്. എല്ലാ അവ സ്ഥയിലും നിലകൊള്ളുന്ന അത് സത്തും ചിത്തും ആനന്ദവുമാണ്. അനാത്മാക്കളായ എല്ലാ വസ്തുക്കളും ഉണ്ടാകുന്നവയും നശിക്കു ന്നവയും പരമാർത്ഥത്തിലില്ലാത്തവയുമാണ്.

(9) പരമാർത്ഥത്തിലാത്മാവല്ലാതെ ജഗത്തി ല്ല. രജ്ജുവിൽ സർപ്പം പോലെ അജ്ഞാനം കൊണ്ടാത്മാവിൽ ജഗത്തുണ്ടെന്നു തോന്നുകയാ ണ്.

(10) പ്രിയത്തിനുവേണ്ടിയാണ് സകലരും പ്രവർത്തിക്കുന്നത്. ആത്മാവൊന്നേയുള്ളു. അതുകൊണ്ട് പ്രിയവും ഒന്നേയുള്ളു. പല പ്രിയ ങ്ങളുണ്ടെന്നുള്ളത് പല ആത്മാക്കളുണ്ടെന്ന തെറ്റിദ്ധാരണയിൽ നിന്നും ഉണ്ടായതാണ്. അതു കൊണ്ട് ഓരോ മനുഷ്യനും നന്മ നൽകുന്ന പ്രവൃത്തി അന്യർക്കുകൂടി നന്മ വരുത്തുന്നത് തന്നെയായിരിക്കണം. പരന് പരിതാപമേറ്റുന്ന പ്രവൃത്തി തീർച്ചയായും ആത്മവിരോധിയാണ്. അന്യനെ ദുഃഖിപ്പിക്കുവാൻ സ്വയം ദുഃഖിക്കേണ്ടി വരും.

(11) ആത്മാവ് സ്വയംപ്രകാശകനും ആനന്ദാ ത്മകനുമാണ്. എന്നാൽ അജ്ഞാനം നിമിത്തം അനാത്മാക്കളെ ആത്മാവാണെന്നു ധരിച്ചും അവ യുടെ അല്ലലുകളെ സ്വന്തം അല്ലലുകളായി ഗണിച്ചു ദുഃഖിക്കുകയാണ്.

(12) എല്ലാ അനാത്മവസ്തുക്കളും അവിദ്യാ വിലാസങ്ങളാണ്. അവിദ്യ നീങ്ങിയാൽ അവ ഇല്ലാതെയാകുന്നു. ജഗത്തിന്റെ ഉത്പത്തിയും നിലനിൽപ്പും വിനാശവുമെല്ലാം അവിദ്യ നിമിത്തം സംഭവിക്കുന്നതാണ്. ഇന്ദ്രജാലക്കാർ ഇന്ദ്രജാലം പ്രയോഗിച്ചു തുടങ്ങുമ്പോൾ അനേകം വസ്തു ക്കളാവിർഭവിച്ച് നിലകൊള്ളുന്നു. ഇന്ദ്രജാലം ഉപ സംഹരിച്ചാൽ അവ സ്വയം ഇല്ലാതാകുന്നു.

(13) അവിദ്യാനിവൃത്തിക്കുവേണ്ടി മുമുക്ഷു എന്താണു ചെയ്യേണ്ടത് ? സർവ്വദാ മനസ്സ് ഈശ്വ രനിൽ ലയിപ്പിച്ച് കഴിഞ്ഞുകൂടുന്നവന് അവിദ്യാനി വൃത്തിക്കുവേണ്ടി മറ്റൊരു വേലയും ചെയ്യേണ്ടതി ല്ല. അങ്ങനെ ചെയ്യുവാൻ കഴിയാത്തവർ ഈശ്വര പൂജ ചെയ്തും ഈശ്വരസ്തോത്രം ചെയ്തും കഴി ഞ്ഞുകൂടുന്നപക്ഷം ക്രമത്തിൽ അവിദ്യ അവരിൽ നിന്ന് മാറുന്നതാണ്. അതായത് അവർക്ക് ആത്മ സാക്ഷാത്കാരത്തിനും ഈശ്വരാരാധനം ആവശ്യ മാണ്. അതിന് പൊതുസങ്കേതങ്ങളായ ക്ഷേത്ര ങ്ങളുമാവശ്യമാണ്.

(14) ജ്ഞാനം ഒരത്ഭുതകരമായ വസ്തുവാണ്. അതിന്റെ ശക്തി അനന്തമാണ്. അതിനെ വിദ്യ, അവിദ്യ അല്ലെങ്കിൽ സമ, വിഷമ എന്നു രണ്ടായി തിരിക്കാം. മുമുക്ഷു സമയെ ആണ് നേടേണ്ടത്. വിദ്യ കൊണ്ടു മാത്രമേ അവിദ്യ നശിക്കുക യുള്ളു.

(15) ആത്മജ്ഞാനം - തത്ത്വജ്ഞാനം - ഒരു മട്ട് നേടിയവർക്കു പോലും പ്രാരബ്ധബലം കൊണ്ട് സംസാരത്തിൽ വലയേണ്ടിവരുന്നു. സർവ്വദാ ആത്മജ്ഞാനപരന്മാരായി പ്രവർത്തി ക്കുന്നവർക്കു മാത്രമേ അവിദ്യാബന്ധങ്ങളിൽ നിന്നും വിമോചനം ലഭിക്കുകയുള്ളു.

(16) ദുഃഖപരിഹാരത്തേയും ദുഃഖഹേതുക മായ അവിദ്യയുടെ പരിഹാരത്തേയും ലക്ഷ്യമാ ക്കിയാണ് എല്ലാ മതങ്ങളും പ്രവർത്തിച്ചിട്ടുള്ളത്. അതുകൊണ്ട് എല്ലാ മതങ്ങളും സാരാംശത്തിൽ ഒന്നുതന്നെയാണ്. ഇത് ജനങ്ങൾ മനസ്സിലാക്കു ന്നില്ല. അവർ ആനയെക്കണ്ട അന്ധന്മാരെപ്പോലെ പരസ്പരം സ്വാനുഭവങ്ങൾ പറഞ്ഞ് കലഹിക്കു കയാണ്.

(17) മതങ്ങൾ സാരാംശത്തിൽ ഒന്ന് എന്നതാണ് സത്യം. മതങ്ങൾ ഭിന്നങ്ങളാണ് എന്നത് തെറ്റായ അറിവാണ്. ഈ തെറ്റായ അറിവിൽ നിന്നാണ് മത




ദ്വേഷവും മതകലഹങ്ങളും ഉണ്ടാകുന്നത്. മതം ഒന്നാണ് എന്ന ബുദ്ധി ഉണ്ടായാൽ മതങ്ങൾ പലതാണ് എന്ന ഭ്രമവും തജ്ജന്യമായ ദോഷങ്ങളും നശിച്ചുപോകും. ലോകത്തിൽ പല മതങ്ങളുണ്ട്. എത്ര പൊരുതിയാലും ഒന്നിനെ ഒന്നിന് ജയിക്കുവാൻ സാദ്ധ്യമല്ല. പരമതഖണ്ഡനത്തിന് നടക്കുന്നവർ ഈ വസ്തുത ധരിക്കാതെ പൊരുതി വെറുതേ നശിക്കുകയാണ്.

(18) ലോകരുടെ ദുഃഖത്തേയും ദുഃഖകാരണത്തേയും നശിപ്പിക്കുവാൻ പരിശ്രമിച്ചിട്ടുള്ള മതഗുരുക്കന്മാരിൽ ഓരോരുത്തരും സാരാംശത്തിൽ മതങ്ങളൊന്നാണ് എന്ന ആശയം ധരിക്കാൻ ലോകരെ ആഹ്വാനം ചെയ്തിട്ടുണ്ട്. ഇന്ന് പരമതഖണ്ഡനത്തിന് നടക്കുന്ന ആളുകളിലാരും ഈ വസ്തുത ഓർക്കുന്നില്ല. എല്ലാ മതങ്ങളേയും ഒരുപോലെ ആദരിച്ച് പഠിക്കുന്ന മതപണ്ഡിതന്മാർക്ക് അവ സാരാംശത്തിൽ ഏകമാണ് എന്നു തുടങ്ങിയ എല്ലാ രഹസ്യങ്ങളും ധരിക്കുവാൻ സാധിക്കും.

(19) സകലരും ദുഃഖനിവൃത്തിക്കും സുഖപ്രാപ്തിക്കും വേണ്ടി പ്രയത്നിക്കുന്നു. സകല പ്രവൃത്തികളുടേയും ലക്ഷ്യമിതാണ്. സകല മതങ്ങളും ഇതിൽ അന്തർഭവിക്കുന്നു. ഈ തത്ത്വവും ലക്ഷ്യവും വെച്ച് നോക്കുന്ന പക്ഷം ലോകത്തുള്ള എല്ലാ മതങ്ങളും ഒന്നാണെന്ന് കാണുവാൻ പ്രയാസമില്ല.

(20) അറിവും തെറ്റായ അറിവും തമ്മിലുള്ള അല്ലെങ്കിൽ ജ്ഞാനവും അജ്ഞാനവും തമ്മിലുള്ള ഒരു കൂട്ടിക്കലർപ്പാണ് ഈ ജഗത്തും സംസാരവും (ജനനമരണാദികൾ). ജ്ഞാനാജ്ഞാനാദികളെ തിരിച്ചറിഞ്ഞ് ജ്ഞാനം കൊണ്ട് അജ്ഞാനത്തെ ജയിച്ച് അറിവായ്ത്തീരുക എന്നതാണ് പരമോന്നതമായ ജീവിതലക്ഷ്യം.

(21) അറിവും ഞാനും ഒന്നാണ് എന്ന അറിവാണ് ശരിയായ അറിവ്. അറിവും ഞാനും രണ്ടാണ് എന്ന അറിവാണ് തെറ്റായ അറിവ്. സത്യവും ആനന്ദാത്മകവുമായ അറിവാണ് ഞാൻ എന്നറിഞ്ഞ് ധീരമായി ശാന്തനായി ജീവിച്ചുകൊള്ളുക. അങ്ങനെ ജീവിക്കുന്ന പക്ഷം എല്ലാ ദുഃഖങ്ങളും ഒഴിഞ്ഞ് എല്ലാ സുഖങ്ങളും കൈവന്ന് എല്ലാ നന്മകൾക്കും വിളനിലമായി നാം തീരുന്നതാണ്.

(1963 മേടമാസത്തിൽ ശിവഗിരിമഠത്തിൽ വച്ചു നടന്ന ശ്രീനാരായണധർമ്മമീമാംസാപരിഷത്തിൽ അവതരിപ്പിച്ചത്) ✧

# ശ്രീനാരായണതീർത്ഥർ: സ്മൃതി ചിത്രങ്ങൾ

## സമ്പാദകൻ: - സ്വാമി ധർമ്മചൈതന്യ

അപാരമായ കർമ്മകുശലതയും പ്രതിഭാവിലാസവും സമ്മേളിക്കുന്നതായിരുന്നു ശ്രീനാരായണതീർത്ഥർ സ്വാമികളുടെ സ്വരൂപം. തന്റെ സിദ്ധികളത്രയും സ്വാമികൾ വിനിയോഗിച്ചത് ഗുരുദേവ ദർശനത്തിന്റെ പ്രചാരണത്തിനും സാക്ഷാത്കാരത്തിനും വേണ്ടിയായിരുന്നു. ആ തേജസ്സിനു മുമ്പിൽ പ്രണാമപൂർവ്വം ശ്രദ്ധാഞ്ജലി അർപ്പിച്ചു കൊണ്ട് സ്വാമികളുമായി അടുത്തിടപഴകാൻ കഴിഞ്ഞിട്ടുള്ളവരും ആധികാരികമായി പറയാൻ കഴിവുള്ളവരുമായ അറിയപ്പെടുന്നവരും അല്ലാത്തവരുമായ സുകൃതികളുടെ, സ്വാമിയെ സംബന്ധിച്ചുള്ള അഭിപ്രായങ്ങളും വിലയിരുത്തലുമാണ് ചുവടെ കൊടുക്കുന്നത്.

**ഗുരു നിത്യചൈതന്യയതി** :- ഞാൻ 17-ാം വയസ്സുമുതൽ ആ മഹാത്മാവിനെ കാണുന്നു. പലതിലും അദ്ദേഹത്തോടൊപ്പം ഇടപെടുന്നു. ചിലപ്പോൾ സ്നേഹം കൊണ്ട് അദ്ദേഹം ശ്വാസം മുട്ടിക്കുന്നു. ചിലപ്പോൾ വിരോധംകൊണ്ട് എന്തും ചെയ്യാൻ തയ്യാറാകുന്നു. പിന്നെയും എല്ലാം മറന്നുള്ള സ്നേഹം. തീർത്ഥസ്വാമിക്ക് അഹന്തയുണ്ടായിരുന്നോ? ഒറ്റ കാര്യത്തിൽ മാത്രം - ശ്രീനാരായണഗുരുവിന്റെ നാമം മഹത്വപ്പെടുത്തുന്നതിൽ. അതിനുവേണ്ടി സ്വാമിജി ഏത് ക്ലേശവും സഹിക്കുമായിരുന്നു. ഒരിക്കലും ക്ഷീണിക്കാത്ത മനസ്സും ഒരിക്കലും അതിൽ നിന്ന് പിന്മാറാത്ത ഇച്ഛാശക്തിയും - സ്വാമിജി എന്നെ എപ്പോഴും അതിശയിപ്പിക്കുമായിരുന്നു. സ്വാമിക്ക് ശുണ്ഠി വരും. എനിക്ക് നന്നെ ചെറുപ്പമായിരുന്നതിനാൽ അതിനും മുമ്പേ വരും. ഞങ്ങൾ വീറോടെ യുദ്ധം ചെയ്യും. പിന്നൊരിക്കലും സ്വാമിയെ കണ്ടാൽ സംസാരിക്കരുതെന്ന് ഞാൻ വിചാരിക്കും. എന്നാൽ അതിന് ഇടയായിട്ടില്ല സ്വാമി എന്നെ വേഗം തോൽപ്പിക്കും. ചിരിച്ചു കൊണ്ട് വന്ന് കെട്ടിപ്പിടിക്കും, കുശലം പറയും. പിന്നെയും ഞങ്ങൾ ഒന്നിച്ച് പ്രവർത്തിക്കും.

ഉത്തരേന്ത്യയിൽ നിന്നും സന്യാസം സ്വീകരിച്ച് തീർത്ഥാടകനായി ശിവഗിരിയിൽ വന്നു ചേർന്ന തന്നെ മഠവുമായി ബന്ധിച്ച്, അന്ന് സെക്രട്ടറിയായിരുന്ന തീർത്ഥർ സ്വാമികളെ **ഗീതാനന്ദസ്വാമികൾ** അനുസ്മരിക്കുന്നു:-

തീർത്ഥർ സ്വാമിയോട് ഞാൻ രാവിലെ പോകുന്ന കാര്യം പറഞ്ഞപ്പോൾ അദ്ദേഹം എന്നെ ശാസിച്ചു. "ചെറുപ്പക്കാർ ഇങ്ങനെ സ്വതന്ത്രരായി നടന്നാൽ ഇതുപോലുള്ള സ്ഥാപനങ്ങൾ അനാഥമായി പോവുകയില്ലേ? ഈ യുവത്വം സേവനത്തിനായി ഉപയോഗിക്കണം. കുറച്ചു നാൾ ഇവിടെ താമസിക്കുക. ഇവിടെ ഞങ്ങൾ അഞ്ചാറ് സന്യാസിമാർ മാത്രമേയുള്ളൂ." ഇത്രയും പറഞ്ഞ് അദ്ദേഹം എന്നെ മഠാധിപതി അച്ച്യുതാനന്ദ സ്വാമിയുടെ അടുത്തേക്ക് കൊണ്ടുപോയി. മഠാധിപതിയും എന്നോട് പോകരുതെന്ന് ഉപദേശിച്ചു. ആ രണ്ട് മഹാത്മാക്കളുടെയും മുമ്പിൽ മൗനമായി നിൽക്കാനല്ലാതെ ഒരക്ഷരം പറയാൻ ഞാൻ അശക്തനായിരുന്നു.

തീർത്ഥർ സ്വാമികളുടെ ആകാരത്തെ സംബന്ധിച്ച് കുറിച്ചി അദ്വൈത വിദ്യാശ്രമം സെക്രട്ടറിയായിരുന്ന സർവ്വേശ്വരാനന്ദ സ്വാമികൾ:-





"മഹാമേധാവിക്കുമാത്രം കാണുന്ന വിസ്തൃത നെറ്റിത്തടം, അത്യുന്നതമായ ഇച്ഛാശക്തിയെ ദ്യോതിപ്പിക്കുന്ന മനോഹരമായ പുരികങ്ങൾ, ഒറ്റ നോട്ടത്തിന് ആരുടെയും ഹൃദയത്തിലേക്ക് ആഴ്ന്നിറങ്ങി അതിന്റെ എക്സ്റേ എടുക്കുന്നെന്ന് തോന്നുന്ന തീക്ഷ്ണവും തിളക്കവുമാർന്നതുമായ കണ്ണുകൾ, നിശ്ചയദാർഢ്യത്തെ പ്രഖ്യാപിക്കുന്ന ഉയർന്ന നാസിക, പരമഭാഗ്യവാൻമാർക്ക് മാത്രം കാണുന്ന വിരിഞ്ഞ മാംസളമായ മാറിടം, ആറടി തീർത്തും വരുന്ന ഉയരം, പുരുഷത്വത്തിന്റെ എല്ലാ നല്ല കലകളും സമ്പൂർണ്ണം സമ്മേളിച്ചു നിന്ന ആ ആകാരസൗഷ്ഠവും ഒരിക്കൽ കണ്ടവർക്കൊരിക്കലും മറക്കാനാവുമായിരുന്നില്ല."

സ്വാമികളുടെ പ്രവർത്തനത്തിന്റെ മർമ്മം വെളിപ്പെടുത്തിക്കൊണ്ട് **ശാശ്വതികാനന്ദ സ്വാമികൾ:-**

തീർത്ഥർസ്വാമികളുടെ ജീവിതം ശ്രീനാരായണ ധർമ്മത്തിന്റെ ഹൃദയഹാരിയായ ഒരു അനുസന്ധാനമാണ്. ഭഗവദ്ഗീത, വാഴ്ത്തുന്ന ഫലേച്ഛ കൂടാത്ത കർമ്മത്തിന്റെ (കർമ്മ യോഗത്തിന്റെ) പ്രായോഗികത തീർത്ഥസ്വാമിയുടെ ജീവിതത്തിലുടനീളം നാം കാണുന്നു. അദ്ദേഹത്തിന്റെ കർമ്മകാണ്ഡത്തിന്റെ ഗണ്യമായ ഭാഗം തനിക്കു ചുറ്റുമുണ്ടായിരുന്ന സമൂഹത്തിലെ ജീർണ്ണതകൾ തുടച്ചു മാറ്റുന്നതിനാണ് വിനിയോഗിച്ചിട്ടുള്ളത്. സംഘടിതമായ മനുഷ്യശക്തിക്ക് മാത്രമേ പുരോഗമനത്തെ ത്വരിതപ്പെടുത്തുവാൻ കഴിയുകയുള്ളൂവെന്ന് ഗുരുവിന്റെ സത്യദർശനത്തിന്റെ വെളിച്ചത്തിൽ തീർത്ഥർസ്വാമിയും കണ്ടിരുന്നു. അവശ സമുദായങ്ങളുടെ അഭിമാനസ്തംഭമായി ശ്രീനാരായണധർമ്മ പരിപാലനയോഗത്തെ ഉയർത്തുന്നതിനുള്ള ടി. കെ. മാധവന്റെ ശ്രമങ്ങൾക്ക് ആക്കം കൂട്ടുവാനും തീർത്ഥർ സ്വാമികൾ ശ്രമിച്ചിരുന്നു.

സ്വാമികളുടെ സാഹിത്യ സംഭാവനകളെ **മാധവാനന്ദസ്വാമികൾ** ഇപ്രകാരം വിലയിരുത്തുന്നു:- "അനുഗൃഹീതമായ ഒരു തൂലിക ശ്രീനാരായണതീർത്ഥർ സ്വാമികൾക്ക് ഉണ്ടായിരുന്നു. ശ്രീനാരായണ ധർമ്മത്തിന്റെ വ്യാഖ്യാനം ഒന്നു മതി സാഹിത്യരംഗത്ത് അദ്ദേഹത്തെ അമരനാകാൻ. നിത്യാനുഷ്ഠാന പദ്ധതി, സ്തവമണിമാല, മുനിചര്യാപഞ്ചകം വ്യാഖ്യാനം, മഹാസന്ദേശം ഇവ സാഹിത്യകാരനായ തീർത്ഥർ സ്വാമികളുടെ വിശിഷ്ട സംഭാവനകളാണ്. അദ്ദേഹം രചിച്ച 'ഗുരുദേവ അഷ്ടോത്തര ശതനാമാവലി'യും ഇക്കൂട്ടത്തിൽ അഗ്രപൂജാർഹമാണ്. ശിവഗിരിയിൽനിന്നും 1954 ൽ പ്രകാശിപ്പിച്ച ഗുരുദേവ ജന്മശതാബ്ദി സ്മാരക ഗ്രന്ഥത്തിന്റെയും ശ്രീനാരായണ ആൽബത്തിന്റെയും മുഖ്യശില്പി തീർത്ഥർ സ്വാമികൾ ആണെന്ന് അറിയുമ്പോൾ ഏതൊരു ഗുരുഭക്തനും ആ പാവനചരിതന്റെ സ്മരണയ്ക്ക് മുമ്പിൽ അഞ്ജലീബദ്ധനാകാതിരിക്കയില്ല."

സമ്പൂർണ്ണാനന്ദ സ്വാമിക്ക് ജ്ഞാനോപദേശവും മന്ത്രോപദേശവും നൽകിയത് തീർത്ഥർ സ്വാമികളാണ്. തന്റെ ആത്മീയ ഗുരുവിനെകുറിച്ച് **സമ്പൂർണ്ണാനന്ദ സ്വാമികൾ:-** "ശ്രീനാരായണ തീർത്ഥർസ്വാമികൾ കുട്ടിക്കാലം മുതൽ തന്നെ ഗുരുദേവനെ ദർശിച്ച് ബ്രഹ്മചാരിയായി ജീവിച്ചിരുന്നു. തൃപ്പാദങ്ങളുടെ നിർദ്ദേശാനുസരണം അദ്ദേഹം അഞ്ചുതെങ്ങ്, കൊല്ലം തുടങ്ങിയ സ്ഥലങ്ങളിൽ ഒരു സാധാരണ പൂജാരിയായി സേവനം അനുഷ്ഠിച്ചിരുന്നു. തീർത്ഥർ സ്വാമികളുടെ ജീവിത പരിശുദ്ധി മനസ്സിലാക്കിയ ഗുരുദേവൻ അദ്ദേഹത്തിന് സന്യാസം കൊടുത്തു. യുവാവായ സ്വാമികൾ രാജ്യത്തിന്റെ നാനാഭാഗങ്ങളിലും ചുറ്റി സഞ്ചരിച്ചു ജനങ്ങളുടെ കഷ്ടപ്പാടുകളും ജാതീയമായ ഉച്ചനീചത്വങ്ങളും നേരിട്ട് കണ്ട് മനസ്സിലാക്കി. ശ്രീനാരായണധർമ്മം എല്ലാ ഗൃഹങ്ങളിലും എത്തിക്കുന്നതിനും ജനങ്ങൾക്ക് ജ്ഞാനോപദേശം നൽകി അവരെ പ്രബുദ്ധരാക്കുന്നതിനും അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു."

ദീർഘകാലം സ്വാമിജിയുടെ സഹപ്രവർത്തകനായിരുന്ന **ആതുരദാസ് സ്വാമികൾ** തന്റെ സുഹൃത്തിന്റെ സേവനങ്ങളെ ഇപ്രകാരം ഓർക്കുന്നു:- "ശിവഗിരി മഠവും ധർമ്മ സംഘവും സംബന്ധിച്ച വികസന യത്നങ്ങളിൽ ധർമ്മ സംഘം സെക്രട്ടറി എന്ന നിലയിലും അനന്തരം പ്രസിഡന്റായും തീർത്ഥസ്വാമികൾ സേവനമനുഷ്ഠിച്ചു. അദ്ദേഹത്തിന്റെ അക്ഷീണ പരിശ്രമഫലവും ഗുരുദേവന്റെ അനുഗ്രഹവുമാണ് ശിവഗിരിമഠത്തിന്റെ ഇന്ന് കാണുന്ന അഭ്യുദയത്തിനും ശ്രേയോന്മുഖമായ അഭ്യുന്നതിക്കും പ്രധാന പശ്ചാത്തലം ഒരുക്കിയത്."

'ശ്രീനാരായണ സ്മരണകൾ' എന്ന ഗ്രന്ഥത്തിൽ **പഴമ്പള്ളി അച്യുതൻ:-** "ജോലി കൂടുതലാകും തോറും ഉന്മേഷവും കൂടിവരുന്ന പ്രകൃതക്കാരനാണ് തീർത്ഥസ്വാമി. വാർദ്ധക്യം വിശ്രമത്തിനായി ക്ഷണിക്കുന്നുണ്ടെങ്കിലും 'അയലുതലപ്പതിനായി പ്രയത്നം' ചെയ്യുന്ന അദ്ദേഹത്തിന് അങ്ങോട്ട് ചെല്ലുവാൻ നേരമായിട്ടില്ല. തൃപ്പാ



ദങ്ങളുടെ ആദർശങ്ങൾ പ്രദർശിപ്പിക്കുവാൻ വേണ്ടി വളരെയൊക്കെ പ്രവർത്തിച്ചിട്ടുള്ള - പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന കർമ്മകുശലനാണ് ഈ ത്യാഗിവര്യൻ."

1950-55 കാലഘട്ടത്തിൽ എ. വി. എച്ച്. എസ്സിൽ വിദ്യാർത്ഥിയായിരുന്ന **ഡോ. വി. കെ. ഭാസ്കരൻ** വെളിപ്പെടുത്തുന്ന സ്വാമിയുടെ ചിത്രം:- ഞങ്ങൾ കുട്ടികൾ പതിവായി സ്വാമിയുടെ ആശ്രമത്തിൽ പോകുമായിരുന്നു. അദ്ദേഹം ഞങ്ങൾക്ക് മധുര പലഹാരങ്ങളും പഴവർഗ്ഗങ്ങളും നൽകുമായിരുന്നു. സ്വാമികൾ വായനയിലും ധ്യാനത്തിലും മാറിമാറി മുഴുകിയിരിക്കുന്നത് പലപ്പോഴും കണ്ടിട്ടുണ്ട്. കുട്ടികൾ നെറ്റിയിൽ ചന്ദനം തൊടണമെന്നും അങ്ങനെ ചെയ്യുന്നതുമൂലം തലയ്ക്ക് കുളിർമയും ബുദ്ധിവികാസവും ഉണ്ടാകുമെന്നും അദ്ദേഹം ഞങ്ങളെ ഉപദേശിക്കുമായിരുന്നു. എനിക്ക് മെഡിക്കൽ കോളേജിൽ പ്രവേശനം ലഭിച്ചപ്പോൾ അദ്ദേഹം വളരെയധികം സന്തോഷിച്ചു. എന്നെ അനുഗ്രഹിച്ചു. തിരുവനന്തപുരത്തുള്ള പലർക്കും ശുപാർശകത്തുകൾ അയച്ച് എനിക്കാവശ്യമായ സഹായങ്ങൾ ചെയ്തുതന്നു.

എ. വി. എച്ച്. എസ്സിൽ അദ്ധ്യാപികയായിരുന്ന **ശ്രീമതി പി. കെ. ചിന്നമ്മ**യുടെ ഓർമ്മയിൽ തെളിയുന്ന തീർത്ഥ സ്വാമി:- "എ. വി. ഹൈസ്കൂൾ അദ്ധ്യാപകരോട് പിതൃസഹജമായ സ്നേഹമാണ് സ്വാമികൾക്ക് ഉണ്ടായിരുന്നത്. ദൂരയാത്രകഴിഞ്ഞ് വരുമ്പോൾ ആപ്പിളും മറ്റ് പഴവർഗ്ഗങ്ങളും നൽകി ജീവനക്കാരെ സന്തോഷിപ്പിച്ചിരുന്നു. ഇടയ്ക്കിടയ്ക്ക് സുഹൃദ്സമ്മേളനങ്ങൾ വിളിച്ചുകൂട്ടി പ്രശ്നങ്ങൾ ചർച്ച ചെയ്യുന്നതിൽ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ഗുരു വചനം പ്രാവർത്തികമാക്കിയ മഹത്വ്യക്തികളെ ഇതുപോലെ വേറെ കാണുവാൻ പ്രയാസമാണ്. ആശ്രമം സ്കൂളിൽ നടത്തിയിട്ടുള്ള നിയമനങ്ങൾ ഇതിന് ഉദാഹരണമാണ്. പുലയർ മുതൽ ബ്രാഹ്മണർവരെയുള്ളവർ സ്റ്റാഫംഗങ്ങളാണ്."

**വിദ്വാൻ കെ. ആർ. രാമൻകുട്ടി ശാസ്ത്രികൾ** തീർത്ഥസ്വാമികളുടെ സന്യാസ ദീക്ഷയെക്കുറിച്ച് ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:-

"ഗുരുദേവൻ അനുഗ്രഹിച്ച് നിയോഗിച്ച കർമ്മരംഗങ്ങളിൽ സ്തുത്യർഹമായ സേവനങ്ങൾ അനുഷ്ഠിക്കുകയും യമനിയമാദികളും ധ്യാനവും പൂജാവിധികളും ശീലിച്ച് അർഹത നേടുകയും ചെയ്തതിനാൽ 1101 കന്നി മാസം 11-ാം തീയതി ബോധാനന്ദ സ്വാമികളെ അനന്തരഗാമിയായി അഭിഷേകം ചെയ്ത ദിവസം തന്നെ തൃക്കൈകൾകൊണ്ട് ഗുരുദേവൻ നാരായണ ദാസിന് സന്യാസ ദീക്ഷ നൽകി ശ്രീനാരായണതീർത്ഥർ എന്ന് നാമകരണം ചെയ്തു. ഗുരുദേവനിൽനിന്ന് പൂർണ്ണമായും ചൈതന്യം ഏറ്റുവാങ്ങിയ തീർത്ഥർ സ്വാമികൾ പൂർവ്വാധികം ചൈതന്യവാനായി കർമ്മരംഗത്തേക്ക് വന്നു." സ്വാമിയുടെ സ്വാധീനശക്തിയെക്കുറിച്ചും രാമൻകുട്ടി ശാസ്ത്രികൾക്ക് പറയാനുണ്ട്. "തിരുവിതാംകൂർ ദിവാനായിരുന്ന സർ സി. പി. രാമസ്വാമി അയ്യർ തുടങ്ങി താഴേക്കിടയിലുള്ള ഭരണാധികാരികൾ വരെയും സ്വാമിയുടെ ഉറ്റ സുഹൃത്തുക്കളായിരുന്നു. കുറിച്ചി എ. വി. ഹൈസ്കൂളിലെ കെട്ടിടത്തിന് ചുഴലിക്കാറ്റ് മൂലം കേടുപാടുകൾ സംഭവിച്ചപ്പോൾ അന്നത്തെ മുഖ്യമന്ത്രി ആർ. ശങ്കർ സ്കൂൾ സന്ദർശിച്ചത് ഈ സ്വാധീനത്തിന് ഉദാഹരണമാണ്."

മീനച്ചിൽ താലൂക്കില സ്വാമി നടത്തിയ ത്യാഗപൂർണ്ണമായ പ്രവർത്തനത്തിന്റെ നഖചിത്രം **പി. കെ. രാഘവൻ തലനാട്** കുറിച്ചുവച്ചിരിക്കുന്നത് ഇപ്രകാരമാണ്:-

"വാഹനഗതാഗതം ഇല്ല എന്നു മാത്രമല്ല, തലനാട്ടിലേക്ക് നടന്ന് എത്തുന്നതിന് നല്ല വഴിപോലും അന്ന് ഉണ്ടായിരുന്നില്ല. എന്നിട്ടും കായക്ലേശങ്ങളും സാമ്പത്തിക ക്ലേശങ്ങളും സഹിച്ച് തലനാട്ടിലെത്തി ഇവിടുത്തെ ജനങ്ങളിൽ ഗുരുദേവദർശനങ്ങൾ പ്രചരിപ്പിക്കുകയും സംഘടനയും ആരാധനാലയങ്ങളും പടുത്തുയർത്തുകയും ചെയ്തതുപോലെ തന്നെ ഇടപ്പാടി, കെഴുവൻകുളം, മുത്തോലി തുടങ്ങിയ താലൂക്കിന്റെ ഇതരഭാഗങ്ങളിലുള്ള ഓണംകേറാമൂലകളിലും അദ്ദേഹത്തിന്റെ കാരുണ്യം എത്തിയിരുന്നു.

സ്വാമികൾ എസ്. എൻ. ഡി. പി. യോഗത്തിന് നൽകിയ സംഭാവനകളെക്കുറിച്ച് **കെ. ആർ. ഭാസ്കരൻ** പുതുക്കാട് രേഖപ്പെടുത്തിയിരിക്കുന്നത്:- "കോട്ടയത്തു വച്ച് എസ്. എൻ. ഡി. പി. യോഗം വാർഷികം നടത്തുന്നതിനും ആ യോഗത്തിൽ വച്ച് 108 ശാഖകൾക്ക് ഗുരുദേവൻ സർട്ടിഫിക്കറ്റുകൾ നൽകുവാനും സന്ദർഭമുണ്ടായതിന്റെയും പിന്നിൽ സ്വാമിയെ കാണാം. അദ്ദേഹം എസ്. എൻ. ഡി. പി. യോഗം ഡയറക്ടറായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. അദ്ദേഹം സ്ഥാപിച്ച തിരുവിതാംകൂർ മഹാജനസഭയെ 120 ശാഖകളോട് കൂടി എസ്. എൻ. ഡി. പി. യോഗത്തിൽ ലയിപ്പി

ക്കുകയുണ്ടായി. ശിവഗിരി തീർത്ഥാടനത്തിന് അനുമതി ലഭിക്കുന്നതിനായി സ്വാമി തൃപ്പാദങ്ങളെ സന്ദർശിച്ചവരുടെ കൂട്ടത്തിൽ വല്ലഭശ്ശേരി ഗോവിന്ദൻ വൈദ്യർക്കും കിട്ടൻ റൈറ്റർക്കും ഒരുമിച്ച് സ്വാമിയും പങ്കെടുത്തിരുന്നു."

സ്വാമികളുടെ ലളിത ജീവിതത്തെക്കുറിച്ച് **കെ. കെ. ബാലകൃഷ്ണൻ:-** "ചിങ്ങവനം എസ്. എൻ. ഡി. പി. ശാഖാ യോഗം പ്രസിഡന്റായി ഞാൻ പ്രവർത്തിച്ച കാലത്ത് നടന്ന ഒരു കാര്യം ഇവിടെ രേഖപ്പെടുത്തുവാൻ ആഗ്രഹിക്കുന്നു. ശാഖാ യോഗത്തിന് തൊട്ടുസ്ഥിതി ചെയ്തിരുന്ന പുറമ്പോക്ക് ഭൂമി പതിച്ച് കിട്ടുന്നതിനുള്ള ശ്രമവുമായി ബന്ധപ്പെട്ട് ഒരു ദിവസം കോട്ടയം കളക്ടറായിരുന്ന എൻ. ചന്ദ്രഭാനുവിനെ കാണുവാൻ ഞങ്ങൾ സ്വാമികളെയും കൂട്ടി കോട്ടയത്തുപോയി. കോട്ടയത്ത് ചെന്നശേഷം ഒരു ടാക്സി പിടിച്ച് കളക്ടറേറ്റിൽ പോകാമെന്ന് പറഞ്ഞ് അതിനൊരുങ്ങിയ ഞങ്ങളെ സ്വാമികൾ വിലക്കി. സാമ്പത്തികശേഷി കുറഞ്ഞ നിങ്ങളുടേത് പോലെയുള്ള ശാഖകൾ ഇങ്ങനെ പണം ചെലവാക്കരുതെന്നും പറഞ്ഞ സ്വാമികൾ മുന്നാലെ നടന്നു. നമ്മുടെ പല പൊതുജന സേവകരും സ്വീകരിക്കേണ്ട നല്ല മാതൃക. പിൽക്കാലത്ത് ചെലവ് ചുരുക്കി ജനസേവനം നടത്തുന്നതിന് ഈ ഉപദേശം എനിക്ക് പ്രചോദനം നൽകി."

സ്വാമികളുടെ ഹരിജനോദ്ധാരണ പ്രവർത്തനങ്ങൾ ആശ്രമം സ്കൂളിലെ പൂർവ്വവിദ്യാർത്ഥി കൂടിയായ **അഡ്വ. കെ. എം. ഡേവിഡ്** ഇപ്രകാരം വിവരിക്കുന്നു:- "രണ്ട് കാര്യത്തിൽ കുറിച്ചിയിലെ അയിത്ത ജാതിക്കാർക്ക് തീർത്ഥസ്വാമികളോട് വലിയ കടപ്പാടുണ്ട്. ഒന്ന്. അയിത്തജാതിക്കാരുടെ വിദ്യാഭ്യാസ ഉന്നമനം, രണ്ട്, ഹരിജൻ കോളനി. അയിത്ത ജാതിക്കാർക്ക് വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ പ്രവേശനം നിഷേധിച്ച വിദ്യാഭ്യാസസ്ഥാപനങ്ങൾ അയിത്തജാതികൾക്കെതിരെ കണ്ണും അടച്ച് ഇരുന്ന അവസരങ്ങളിൽ 'പുഴുക്കളും കുടുംബക്കാർ' എന്ന് വിശ്വസിച്ചു കൊണ്ട് ആദ്യം സംസ്കൃത സ്കൂളും പിന്നീട് അദ്വൈത വിദ്യാശ്രമവും സ്ഥാപിച്ചു. അയിത്ത ജാതിക്കാർക്ക് സ്വതന്ത്രമായി സ്കൂൾ പ്രവേശനം നൽകിയതിന്റെയും ഫലങ്ങൾ ഇന്ന് കുറിച്ചിയിൽ എവിടെയും കാണാം. ക്രിസ്തുമതത്തിലേക്കു പോയ അയിത്ത ജാതിക്കാർക്ക് പ്രത്യേകം 'ബഞ്ച്' ഇട്ടിരുന്ന ക്രൈസ്തവ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഒരു വെല്ലുവിളിയായി സ്വാമിയുടെ സാക്ഷാൽ സ്മാരകമായി അദ്വൈത വിദ്യാശ്രമം എന്നും നിലനിൽക്കുകയും ചെയ്തു.......... ഹരിജനങ്ങൾക്ക് ഒരു കോളനി ഉണ്ടാക്കികിട്ടുന്നതിനു വേണ്ടി സ്വാമി ദിവാനെയും മറ്റും പലപ്രാവശ്യം കണ്ടു നിവേദനം നടത്തിയതിന്റെയും ത്യാഗം സഹിച്ചതിന്റെയും ഫലമാണ് ഇന്നത്തെ ഹരിജൻ കോളനി. എന്നാൽ ഈ സത്യാവസ്ഥ മറച്ചുപിടിച്ചുകൊണ്ട് മറ്റു ചിലരെ ഇതിന്റെ സ്രഷ്ടാക്കളായി ചിത്രീകരിക്കുന്നത് അദ്ദേഹത്തോട് ചെയ്യുന്ന വലിയ നന്ദികേടായിരിക്കും.

തീർത്ഥർസ്വാമിയുടെ ശിഷ്യനും ആശ്രമത്തിലെ അന്തേവാസിയും ആശ്രമം സ്കൂളിലെ അദ്ധ്യാപകനുമായിരുന്ന വി. വി. വാസു തന്റെ ഗുരുവിന്റെ അതിഥി സത്കാരപ്രിയത വെളിപ്പെടുത്തുന്നു.

"അതിഥി സത്കാരത്തിൽ മാതൃകയായ ഒരു ആതിഥേയൻ ആയിരുന്നു തീർത്ഥർസ്വാമി. പഴവർഗ്ഗങ്ങൾ, പലഹാരങ്ങൾ, മുന്തിരി, കൽക്കണ്ടം മുതലായ നിവേദ്യങ്ങൾ ആശ്രമത്തിൽ ഏതു നിമിഷവും സുലഭമായിരുന്നു. ഏത് അതിഥിയേയും അഞ്ചുമിനിട്ടിനുള്ളിൽ സൽക്കരിക്കും. മുഖ്യമന്ത്രിയായിരുന്ന ആർ. ശങ്കർ, ആഭ്യന്തരമന്ത്രിയായിരുന്ന പി. റ്റി. ചാക്കോ എന്നിവർ ആശ്രമത്തിൽ വന്നപ്പോൾ പലഹാരങ്ങളും പഴവർഗ്ഗങ്ങളുമായി മുപ്പതിൽപ്പരം വിശിഷ്ടഭോജ്യങ്ങൾ നൽകിയതു കണ്ട് അവർ അത്യന്തം സന്തുഷ്ടിപ്രകടിപ്പിച്ചു."

കുറിച്ചിയോടുള്ള സ്വാമിയുടെ വിടവാങ്ങൽ വാസുസാർ ഇപ്രകാരം വിവരിക്കുന്നു:-

"ശ്രീനാരായണ തീർത്ഥർ സ്വാമികൾ തന്റെ അന്തിമകാല പ്രയത്ന സങ്കേതമായ കുറിച്ചി അദ്വൈതവിദ്യാശ്രമത്തോടു വിടപറഞ്ഞ രംഗം ഒരു തിരശീലയിലെന്നപോലെ ഞാൻ സ്മരിക്കുന്നു. 1966 ഏപ്രിൽ 17-ാം തീയതി മൂന്ന് മണിക്ക് അന്നത്തെ കേരളകൗമുദിയുടെ കോട്ടയം പ്രതിനിധി ഒരു കാറുമായി വന്ന് ആശ്രമാങ്കണത്തിലെത്തി. കുമരകം ശ്രീകുമാരമംഗലം ക്ഷേത്രസന്നിധിയിൽ കൂടുന്ന യോഗത്തിൽ പ്രസംഗിക്കുന്നതിന് സ്വാമികളെ കൂട്ടികൊണ്ടുപോയി. അത് ആശ്രമത്തോടുള്ള വിടവാങ്ങൽ ആയിരുന്നല്ലോ എന്ന് ഞാൻ ചിന്തിച്ചത് 1966 ഏപ്രിൽ 28-ാം തീയതി സമാധിയടഞ്ഞ സ്വാമിയുടെ തിരുവുടൽ ശിവഗിരിയിലെ വൈദികമഠത്തിൽ ചാരുകസേരയിൽ കണ്ടപ്പോഴാണ്." ✧

# മാമ്പലം വിദ്യാനന്ദസ്വാമികൾ

കെ.കെ. മനോഹരൻ

ശ്രീനാരായണധർമ്മസംഘം രജിസ്റ്റർ ചെയ്യുമ്പോൾ ഗുരുദേവൻ തന്റെ ശിഷ്യപ്രമുഖരോടൊപ്പം ഒരു ഗ്രൂപ്പുഫോട്ടോയ്ക്കു നിൽക്കുകയുണ്ടായി. പ്രസ്തുത ഫോട്ടോയിൽ സ്വാമികളെ കൂടാതെ പതിനൊന്നു ശിഷ്യരാണുള്ളത്. അവരിൽ തറയിൽ വലതുഭാഗത്ത് ഒന്നാമതായി സ്ഥാനം പിടിച്ചിരിക്കുന്ന സന്യാസിയാണ് മാമ്പലം വിദ്യാനന്ദസ്വാമികൾ. ഗുരുദേവൻ തന്റെ ശിഷ്യൻമാരെ എല്ലാം ഒരു പോലെ സ്നേഹിച്ചിരുന്നു. എന്നാൽ വിദ്യാനന്ദസ്വാമികളോട് വാത്സല്യമാണുണ്ടായിരുന്നത്.

ഗുരുദേവന് സ്നാനോപകരണങ്ങൾ-എണ്ണ, ഇഞ്ച, ഉമിക്കരി തുടങ്ങിയവ എടുത്തുകൊടുക്കുക, അനുയാത്രചെയ്യുക, താൻ പറഞ്ഞുകൊടുക്കുന്ന കവിതകളും കത്തുകളും കുറിച്ചുവയ്ക്കുക, സന്ദേശങ്ങൾ കൈമാറുക തുടങ്ങിയ കാര്യങ്ങൾക്ക് ഏറ്റവും പ്രായം കുറഞ്ഞ അന്തേവാസികളെയാണ് കൂടെനിറുത്തിയിരുന്നത്. ആദ്യകാലത്ത് ഈ ജോലി-അരുവിപ്പുറത്ത്- ചെയ്തിരുന്നത് കുമാരനാശാനായിരുന്നു. പിന്നീട് മാമ്പലം വിദ്യാനന്ദസ്വാമി, അന്ത്യകാലത്ത് ഗുരുദാസ് എന്ന പൂർണ്ണാനന്ദസ്വാമികളുമാണ് ഈവക കാര്യങ്ങൾക്ക് സ്വാമികളെ പരിചരിച്ചിരുന്നതെന്നാണറിവ്.

1890ൽ ആലപ്പുഴയിലെ കാടുങ്കൽ വീട്ടിൽ ജനിച്ച രാമൻകുട്ടി പ്രാഥമിക പഠനത്തോടൊപ്പം കുറെ സംസ്കൃതവും വശമാക്കി. തുടർന്ന് പ്രശസ്തമായ നിലയിൽ ഇ.എസ്.എൽ.സി. (ഇംഗ്ലീഷ് ലിവിംഗ് സർട്ടിഫിക്കറ്റ്) പാസായിട്ടാണ് ഗുരുദേവനെ കാണുന്നതും, അവിടെ അന്തേവാസിയായിക്കഴിയുന്നതും സന്യാസം സ്വീകരിക്കുന്നതും തുടർന്ന് ഒരു ദാർശനികഗ്രന്ഥം എഴുതുവാൻ ഗുരുദേവനെ പ്രോത്സാഹിപ്പിക്കുന്നതും. സന്തുഷ്ടനായ ശ്രീനാരായണഗുരു ദർശനമാലാശ്ലോകങ്ങൾ വർക്കല, ആലുവ, മദ്രാസ് എന്നിവിടങ്ങളിൽവച്ച് മൊഴിഞ്ഞുകൊടുത്ത മന്ത്രങ്ങൾ രേഖപ്പെടുത്തി, ആയതിന് 'ദീധിതി' എന്ന പേരിൽ താൻ തയ്യാറാക്കിയ വ്യാഖ്യാനം കണ്ട് സന്തുഷ്ടനായ ഗുരുദേവൻ ആശംസാശ്ലോകം എഴുതി അദ്ദേഹത്തെ അനുഗ്രഹിക്കുന്നത്, ഗുരുദേവനിർദ്ദേശപ്രകാരം മദ്രാസിലെ മാമ്പലത്ത് ആശ്രമം സ്ഥാപിച്ച് സേവനത്തോടൊപ്പം തപസ്സനുഷ്ഠിക്കുന്നതുമെല്ലാം അദ്ദേഹത്തിന്റെ ജീവിതത്തിലെ സംഭവബഹുലമായ അദ്ധ്യായങ്ങളാണ്.

1958- ൽ ഒരാഴ്ചക്കാലം മദ്രാസിൽ സ്വാമികളോടൊപ്പം താമസിക്കുന്നതിന് എനിക്ക് അവസരം ഉണ്ടായി. അപ്പോൾ അദ്ദേഹം പറഞ്ഞകാര്യങ്ങളാണ് ഈ ലേഖനത്തിന് ആധാരം. മാമ്പലത്ത് ആശ്രമം സ്ഥാപിച്ച് കഴിഞ്ഞതുകൊണ്ടുമാത്രമല്ല തന്നെ 'മാമ്പലം' എന്ന വിശേഷണം ചേർത്ത് സംബോധന ചെയ്യുന്ന

**മനുഷ്യാണാം മനുഷ്യത്വം**

**ജാതിർ, ഗോത്വം ഗവാം യഥ'**

തെന്ന് അദ്ദേഹം പറയുകയുണ്ടായി. താൻ ശ്രീനാരായണഗുരുവിന്റെ അന്തേവാസിയായി കഴിയുമ്പോൾ ധർമ്മസംഘത്തിൽ വേറെയും വിദ്യാനന്ദനുണ്ടായിരുന്നു. ആളിനെ തിരിച്ചറിയുവാൻ മറ്റുള്ളവർ തനിക്കു നൽകിയ വിശേഷണമാണ് 'മാമ്പലം' എന്ന് അദ്ദേഹം പറയുകയുണ്ടായി. മാത്രമല്ല താൻ തമിഴരെ കൂടുതൽ ഇഷ്ടപ്പെട്ടിരുന്നു. അതിലേക്കു വഴി കാട്ടിത്തന്നതും ഗുരുദേവനാണെന്ന് അദ്ദേഹം പറയുകയുണ്ടായി. അതൊരു കഥയാണ്. സ്വാമികൾ അതിങ്ങനെ വിവരിക്കുന്നു.

"ഞങ്ങൾക്ക് സന്യാസം തരുന്നതിന് ഏതാനും നാൾ മുൻപ് തൃപ്പാദങ്ങൾ തമിഴ്നാട്ടിലേക്കൊരു യാത്ര നടത്തി. തൃപ്പാദങ്ങളെ പരിചരിച്ച് അനുയാത്ര നടത്തിയത് ഞാനാണ്. തീവണ്ടിയിൽ ഞങ്ങൾ ഇരുന്നതിനടുത്ത് ഒരു തമിഴൻ കുടി യാത്രക്കാരനായിട്ടുണ്ടായിരുന്നു. അയാൾ കുടിക്കാൻ കരുതിയിരുന്ന വെള്ളം എടുത്ത് പാത്രം തുറക്കുമ്പോൾ തൃപ്പാദങ്ങൾക്കുള്ള തുണിയും മറ്റും സൂക്ഷിച്ചിരുന്ന സഞ്ചിയിൽ കുറെ വെള്ളം വീണ് അതുനനയുകയുണ്ടായി. ഞാൻ ആ തമിഴനെ കുറെ ശാസിച്ചു. അയാൾ അതെല്ലാം നിശബ്ദനായിനിന്നു കേട്ടിട്ട് തൃപ്പാദങ്ങളുടെ കാൽതൊട്ടുവന്ദിച്ച് ക്ഷമയാചിച്ചു. സ്വാമികൾ അയാൾക്ക് കൽക്കണ്ടം പ്രസാദമായി നൽകിയിട്ട് സമാശ്വസിപ്പിക്കുകയും കുശലങ്ങൾ ചോദിക്കുകയുമുണ്ടായി.

അടുത്തസ്റ്റേഷനിൽ അയാളിറങ്ങി. തൃപ്പാദങ്ങൾ എന്നെ അടുത്തുവിളിച്ചു. ഞാൻ വണ്ടിയിൽ താഴെയിരുന്നു. തൃപ്പാദങ്ങൾ തുടർന്നു.

"സന്യാസി വികാരങ്ങൾക്കടിമയാകരുത്. സഹനശക്തിയില്ലാത്തവന് സന്യാസത്തിനു യോഗ്യനല്ലെന്നാണ് പൂർവ്വാചാര്യൻമാരും പറഞ്ഞിരിക്കുന്നത്. നീ കുറൾ വായിച്ചിട്ടുണ്ടോ, വായിക്കണം, വായിച്ചാൽ പോരാ പഠിക്കണം, ജീവിതത്തിൽ അത് സാക്ഷാത്ക്കരിക്കണം.

'ഉറ്റനോയ്തോറ്റൻ ഉയിർക്കുള്ളറുക്കൺ-
ചെയ്യാമൈഅറ്റേതവത്തിർക്കു ഗുരു" ഇത് കുറളിലെ ഒരു പാടലാണ്. ഇതിന്റെ അർത്ഥം ഇങ്ങനെ: തനിക്കുണ്ടാകുന്ന കഷ്ടപ്പാടുകളും ദുരിതങ്ങളും മറ്റുള്ളവരിലേക്കു ക്ലേശകരമാക്കാതെ സഹിക്കുന്നതാണ് (സന്യാസിയുടെ) തപസ്സിന്റെ ധർമ്മം. ഇതിന് തിതിക്ഷ എന്നുപറയുന്നു. ഇതിന് ശങ്കരൻ പറയുന്നത്.

'സഹനംസർവ്വദുഃഖാനാമപ്രതീകാരപൂർവ്വകം
ചിന്താവിലാപരഹിതം സാതിതിക്ഷാനിഗദ്യതേ'

എന്നാണ്. എല്ലാ ദുഃഖങ്ങളും പ്രതികാരചിന്ത കൂടാതെ സഹിക്കുക. എനിക്ക് ഇങ്ങനെ വന്നുപോയല്ലോ എന്നോർത്ത് വിലപിക്കാതെ മനസ്സിനെ വ്യാകുലപ്പെടുത്താതെ ധീരതയോടെ അതിനെ സഹിക്കുന്നതാണ് സന്യാസത്തിന് യോഗ്യനായവനു വേണ്ടത്.

നീ ഇതെല്ലാം വായിച്ചു പഠിച്ചിട്ടുള്ളതല്ലെ. തമിഴർ നമ്മുടെ മലയാളികളിൽ നിന്നും വ്യത്യസ്തരാണ്. തെറ്റു മനസ്സിലാക്കുവാനും തിരുത്തുവാനും അവർ മറ്റുള്ളവരെ അപേക്ഷിച്ച് മുന്നിലാണ്. സ്നേഹിക്കാൻ കൊള്ളാവുന്ന ജനതയാണ് തമിഴർ."

തൃപ്പാദങ്ങളുടെ ശാസനരൂപത്തിലുള്ള ഈ ഉപദേശം എന്റെ ജീവിതത്തിൽ ഒരു വഴിത്തിരിവുണ്ടാക്കി. ഞാൻ തമിഴരെ കൂടുതൽ സ്നേഹിച്ചു. അവരെ വിശ്വസിച്ചു അവസാനം അവരുടെ രാജ്യതലസ്ഥാനമായ ചെന്നൈ പട്ടണത്തിൽ വന്നുകൂടി. ഇവിടെ മാമ്പലത്ത് ആശ്രമത്തിനു സ്ഥലംകിട്ടി, പാവപ്പെട്ട തമിഴർക്ക് ഔഷധങ്ങൾ ഉണ്ടാക്കിക്കൊടുത്തു, ഇപ്പോഴും കൊടുക്കുന്നു. എനിക്കുശേഷം ശിവഗിരിയിൽനിന്നും ആരെങ്കിലും വന്ന് ഇതെല്ലാം നോക്കിനടത്തിയെങ്കിൽ എന്നു ഞാൻ ആഗ്രഹിക്കുകയാണ്."

ശ്രീവിദ്യാനന്ദസ്വാമികൾ ഗുരുദേവനുമായി യാത്രചെയ്യുമ്പോഴും, സാന്നിദ്ധ്യമുള്ളപ്പോഴും സ്വാമികളുടെ വായ്മൊഴികൾ ശേഖരിച്ച് രേഖപ്പെടുത്തി വയ്ക്കുകയും തന്റെ പ്രവർത്തികളും ആസ്ഥാനത്തെ വരവുചെലവുകൾ ഉൾപ്പെടുന്ന വിവരണങ്ങളും അപ്പപ്പോൾ ശിവഗിരി മഠത്തിലേക്ക് അയച്ചുകൊടുത്തുകൊണ്ടിരുന്നു. അതിന് വിദ്യാനന്ദസ്വാമികൾ രണ്ട് ന്യായങ്ങളാണ് പറഞ്ഞത്.

ശ്രീനാരായണഗുരു ഒരു യുഗപുരുഷനായിരുന്നു, സാധാരണ സന്യാസി ആയിരുന്നില്ല. ഇത്തരം മഹാത്മാക്കളുടെ കൃതികൾപോലെ അവരുടെ വായ്മൊഴികളും സാർത്ഥകമാണ്. മഹാത്മാക്കളുടെ വായ്മൊഴികൾ അനുയായിവൃന്ദം ശേഖരിച്ചുരേഖപ്പെടുത്തി വയ്ക്കുക പതിവാണ്. എന്നാൽ ഗുരുദേവന്റെ അനുയായികൾ വായ്മൊഴികൾ കേട്ടുരസിക്കുന്നതല്ലാതെ അതൊന്നും എഴുതി സൂക്ഷിക്കുവാനും ലോകത്തെ അറിയിക്കുവാനും താത്പര്യം കാട്ടുന്നതായി എനിക്കുകാണാൻ

കഴിഞ്ഞില്ല.

തൃപ്പാദങ്ങൾ ചിലപ്പോൾ ദിവസങ്ങളോളം ക്ലാസ്സുകൾ കൊടുത്താണ് കുമാരനാശാനെ എസ്.എൻ.ഡി.പി. യോഗം ഓർഗനൈസു ചെയ്യുവാൻ യാത്രയാക്കിയിരുന്നതെന്ന് ശിവലിംഗസ്വാമികളും, ചൈതന്യസ്വാമികളും എന്നോടു പറഞ്ഞിട്ടുണ്ട്. കാരണം സവർണ്ണഹിന്ദുക്കളിൽ നിന്നും വേറിട്ടു കഴിഞ്ഞിരുന്ന ഈഴവർ പരസ്പരം അംഗീകരിക്കുന്നവരും, അനുസരിക്കുന്നവരുമായിരുന്നില്ല. വഴങ്ങാത്ത ഈ ഭൂരിപക്ഷത്തെ നേരെ ആക്കുന്നതിന് ഗുരുദേവൻ ആശാന് ചില ഫോർമുലകൾ നിർദ്ദേശിച്ചിരുന്നു. അത് പ്രയോഗിക്കുന്നതിൽ അദ്ദേഹം വിജയിച്ചെങ്കിലും ആ മാർഗ്ഗം അദ്ദേഹം മറ്റുള്ളവർക്കു വിവരിച്ചു നൽകിയില്ല.

ശങ്കരാചാര്യർ മുതൽ തൃപ്പാദങ്ങൾ വരെയുള്ള പരമ്പരയിലെങ്ങും ദ്വൈതദർശനത്തിൽ ശൈവസിദ്ധാന്തം തെളിഞ്ഞുകാണാം. വേദാന്തത്തിൽ പരമതത്വം പരംപൊരുളായ ബ്രഹ്മമാണെങ്കിൽ ശൈവത്തിൽ ശിവനാണ്. ത്രിമൂർത്തി സങ്കല്പത്തിലല്ല പരമതത്വം. എല്ലാം ശിവനിൽ ഉണ്ടാകുന്നു, അവനിൽ വളരുന്നു, ശിവത്തിൽ ലയിക്കുന്നു -സൃഷ്ടിസ്ഥിതിലയം മൂന്നും ശിവത്തിൽ. തൃപ്പാദങ്ങൾ എന്ന പരമതത്വത്തിൽ നിന്നും - ജ്ഞാനം നേടിയാണ് അവിടുത്തെ ശിഷ്യരായ ഞങ്ങൾ സമൂഹമദ്ധ്യത്തിലേക്കിറങ്ങിയത്. ഞങ്ങൾ ജനങ്ങളോടുപറയുന്നത് തൃപ്പാദങ്ങൾ ഞങ്ങളെ പഠിപ്പിച്ചതാണ്. ഞങ്ങൾ ഇരിക്കുന്ന സ്ഥാനങ്ങൾ തൃപ്പാദങ്ങൾ ഉദ്ദേശിക്കുകയോ നിർദ്ദേശിക്കുകയോ ചെയ്ത സ്ഥലമാണ്. ഞങ്ങൾ സഞ്ചരിക്കുന്നത് തൃപ്പാദങ്ങൾ പറഞ്ഞ വഴിക്കു മാത്രമാണ്. അതുപോലെ ഞങ്ങൾ ചെലവു ചെയ്യുന്നതും ചെയ്തതും തൃപ്പാദങ്ങൾ നിർദ്ദേശിച്ച രീതിയിലാണ്. അങ്ങനെയുള്ള ശ്രീനാരായണശിഷ്യരായ ഞാനും എന്നെപ്പോലുള്ളവരും ആർജ്ജിച്ചതെല്ലാം ഗുരുമാർഗ്ഗത്തിലാണ്. ഞങ്ങൾക്കുശേഷം ഈ സമ്പത്തുക്കളെല്ലാം ഗുരുവിന്റെ ആസ്ഥാനമായ ശിവഗിരിക്കുള്ളതാണ്. ഈ വസ്തുത ഞാൻ നാരായണതീർത്ഥർ സ്വാമിക്കും, നിജാനന്ദസ്വാമികൾക്കും എഴുതിയിട്ടുണ്ട്. എനിക്കുശേഷം ശിവഗിരിമഠത്തിലെ പ്രതിനിധികൾ ഇവിടെവന്ന് ഇന്നത്തേതിലും മെച്ചമായവിധം ഇതെല്ലാം നോക്കി നടത്തുമെന്നും ഞാൻ വിശ്വസിക്കുന്നു. ഗുരുദേവന്റെ അനുഗ്രഹമുണ്ടാകട്ടെ." വിദ്യാനന്ദ സ്വാമികൾ പറഞ്ഞുനിറുത്തി.

അദ്ദേഹം ചില രേഖകളും എനിക്കു തന്നിരുന്നു. അന്ന് മദ്രാസിൽനിന്നും തിരുവനന്തപുരത്തേക്ക് പുനലൂർവഴിയുള്ള മീറ്റർഗേജുവണ്ടിയിൽ 14 രൂപയാണ് ഒരാൾക്ക് ചാർജ്. സ്വാമികൾ എനിക്ക് ഒരു ടിക്കറ്റ് എടുപ്പിച്ചു തരികയുണ്ടായി. ഞാൻ കാണുമ്പോൾ സ്വാമികൾ വാർദ്ധക്യസഹജമായ അസുഖം കാരണം കൂടുതൽ സമയവും കിടപ്പായിരുന്നു. 1960ൽ സ്വാമികളെ ചങ്ങനാശ്ശേരിയിലെ ഒരു ബന്ധുവീട്ടിൽ കൊണ്ടുവന്നു ചികിത്സിക്കുകയുണ്ടായി. 1964ൽ മാമ്പലം വിദ്യാനന്ദസ്വാമി സമാധി പ്രാപിച്ചു. സ്വാമികളുടെ ഭൗതികശരീരം ചങ്ങനാശ്ശേരി ആനന്ദാശ്രമത്തിൽ സത്യവ്രതസ്വാമികളുടെ സമാധിക്കടുത്ത് സമാധി ഇരുത്തി. ഇപ്പോൾ മാമ്പലത്ത് ആശ്രമം നിന്ന സ്ഥലത്ത് ഒരു സ്കൂൾ പ്രവർത്തിക്കുന്നു.

**ദർശനമാലയും വിദ്യാനന്ദസ്വാമികളും**

മാമ്പലം വിദ്യാനന്ദസ്വാമികളെപ്പറ്റി പറയുമ്പോൾ പഴയ തലമുറയിലെ ശ്രീനാരായണീയർ ദർശനമാലയെ ഓർക്കുമായിരുന്നു. അതുപോലെ ദർശനമാല ചർച്ചാവിഷയമാകുമ്പോൾ അവരുടെ ചർച്ചകളിൽ വിദ്യാനന്ദസ്വാമികളും അതിനോട് ബന്ധപ്പെട്ടിരുന്നു. കാരണം ഗുരുദേവന്റെ ആ ദാർശനിക കൃതിക്ക് കാരണക്കാരനും ആദ്യ വ്യാഖ്യാതാവും അദ്ദേഹമായിരുന്നു. വിദ്യാനന്ദ സ്വാമി ദർശനമാലയ്ക്കെഴുതിയ ദീധിതി എന്ന ആദ്യ വ്യാഖ്യാനത്തിനു ആമുഖമായി

**നല്ല കുടുംബത്തിൽ ജനിച്ചവളും ഭർത്താവിന്റെ ഹിതമനുസരിച്ചും വരവിനനുസരിച്ചും ചെലവ് ചെയ്യുന്നവളും നിർമ്മലയുമായ സ്ത്രീയാണ് ഉത്തമ കുടുംബിനി.**



"മമാന്തേവാസിനോ വിദ്യാ-
നന്ദസ്യസ്യോദ്ഗതാബ്ദുധൈ :
ദൃശ്യതാം ബാലകസ്യേവ്യ
വ്യാഖ്യേയംദീധിതി: മുദാ" -എന്നി

ങ്ങനെയൊരു അനുഗ്രഹസന്ദേസം സന്തോഷ ത്തോടെ നൽകുകയുണ്ടായി.

ഇതു സംബന്ധിച്ച് വിദ്യാനന്ദസ്വാമികളുടെ ഡയറിയിൽ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കു ന്നു:- 'തൃപ്പാദങ്ങളുടെ ദാർശനികവീക്ഷണത്തി ലൊന്നും അന്നത്തെ എസ്.എൻ.ഡി.പി. യോഗം നേതാക്കളിൽ ഒരുവിഭാഗത്തിന് വലിയ താൽപ്പര്യം ഉണ്ടായിരുന്നില്ല. തൃപ്പാദങ്ങൾ സ്വന്താ ഭിപ്രായപ്രകാരം ദാർശനിക കൃതികളെ രചിച്ചിട്ടു ള്ളൂ. സ്തുതികളും പ്രാർത്ഥനകളും മറ്റുള്ളവരുടെ ആവശ്യപ്രകാരം അവർക്കുവേണ്ടി രചിച്ചിട്ടുള്ളതാ ണ്. ദാർശനിക കൃതികൾ സ്വന്തമായി തോന്നി എഴുതിയതുപോലെ പലയിടത്തും എഴുതിയിട്ടിട്ടു പോകാറുണ്ടായിരുന്നു. തൃപ്പാദങ്ങൾ എഴുതുന്ന ചിലതൊക്കെ എന്നെക്കൊണ്ട് വായിപ്പിക്കുകയും ചെയ്യുമായിരുന്നു. ഒരിക്കൽ ഞാനും രാമപ്പണി ക്കരും കൂടി ഒരു ദാർശനിക കൃതിയെപ്പറ്റി തൃപ്പാ ദങ്ങളോട് പറയുകയുണ്ടായി. അപ്പോൾ ചോദിച്ചത് 'നാം എഴുതണോ?, എല്ലാവരും പഠിക്കുമോ എന്നാണ്, നമ്മെ കാണാൻ വരുന്നവർക്ക് നമ്മെ ദർശിക്കണം. പിന്നെ അമ്പലം, പിശാചുബാധ, കേസ്, മറ്റ് പരാതികൾ ഒക്കെയാണ് പറയാനുള്ള ത്. നിങ്ങളുടെ ചോദ്യം കേട്ടപ്പോൾ നമുക്ക് ആദ്യം അത്ഭുതം തോന്നിയെങ്കിൽ ഇപ്പോൾ സന്തോഷ മാണ്' എന്ന് പറയുകയുണ്ടായി. അധികം താമ സിയാതെ തൃപ്പാദങ്ങൾ എന്നെയും കൂട്ടി ശിവഗി രിയിലേക്കു പോയി. ശിവഗിരിയിൽ ചെന്നതിന്റെ അടുത്ത ദിവസം തൃപ്പാദങ്ങൾ എന്നെ വിളിച്ച് പറയുകയുണ്ടായി പ്രഭാതത്തിൽ നടക്കാൻ പോകുമ്പോൾ ബുക്കും പെൻസിലുമായി ഞാൻ കൂടെയുണ്ടാകണമെന്ന്. അടുത്ത പ്രഭാതത്തിൽ ഒരു ബ്രഹ്മചാരിയും ഞാനും നേരത്തെ കുളിച്ച് തയ്യാറായിരുന്നു. അന്ന് തൃപ്പാദങ്ങൾ വടക്കേക്ക രവഴിയായിരുന്നു നടത്തം. ഞങ്ങൾ പിൻതുടർന്നു. കുറേ നടന്നപ്പോൾ തൃപ്പാദങ്ങൾ തിരിഞ്ഞു നിന്നു. "ഓ" എന്നു പറഞ്ഞു. ഞാൻ ബുക്കുനിവർത്തി പ്പിടിച്ചു കൊണ്ട് നിൽക്കുകയായിരുന്നു. അപ്പോൾ "ആസീദഗ്രേ..........." എന്ന മന്ത്രം പറഞ്ഞുതന്നു. ഞാൻ എഴുതിയെടുത്തു. എന്നെക്കൊണ്ട് വായി പ്പിച്ചിട്ട് തൃപ്പാദങ്ങൾ പത്തിരുപത് ചുവടുകൂടി നട ന്നു. എന്നിട്ട് തിരിഞ്ഞു നിന്ന് അടുത്ത മന്ത്രം പറഞ്ഞു തന്നു. അന്ന് അതുമതിയെന്നു പറ ഞ്ഞിട്ട് ഞങ്ങളെ മടക്കി. ഇങ്ങനെ ഏതാനും നാൾ ഒരു വ്രതമായി ഞങ്ങൾ ആ തിരുവായ്മൊഴികൾ രേഖപ്പെടുത്തിക്കൊണ്ടിരുന്നു. ചില ദിവസങ്ങളിൽ നാലും അഞ്ചും മന്ത്രങ്ങൾ വരെ പറഞ്ഞിരുന്നു. ആറു ദർശനങ്ങൾ വർക്കലയിൽ വച്ചു തന്നെ പൂർത്തിയായി. രണ്ടെണ്ണം ആലുവാപ്പുഴയുടെ തീരത്തു വച്ചും ശേഷിച്ചവ മദ്രാസിൽ വച്ചുമാണ് പൂർത്തിയാക്കിയത്. അങ്ങനെ പത്ത് ദർശനങ്ങ ളിലായി നൂറ് മന്ത്രങ്ങൾ വൈദിക ഛന്ദസായ അനുഷ്ടുപ്പിൽ രചിക്കുകയുണ്ടായി. എഴുതിയെ ടുക്കുന്നത് അപ്പോൾ തന്നെ ഞാൻ കാണാതെ പഠിക്കും. പിന്നെ പദച്ഛേദം ചെയ്ത് വ്യാഖ്യാനിച്ചു നോക്കും. എന്നിട്ട് തൃപാദങ്ങളോട് ചോദിച്ച് സംശ യനിവർത്തി വരുത്തും. ഒടുവിൽ വ്യാഖ്യാനം പൂർത്തിയായപ്പോൾ തൃപ്പാദങ്ങളെ മൊത്തമായി വായിച്ചു കേൾപ്പിച്ചപ്പോൾ 'കൊള്ളാമല്ലോ' എന്ന് പറഞ്ഞിട്ട് ഒരാശംസയും എഴുതിതന്നു. (മമാന്തേ വാസിനോ വിദ്യാനന്ദസ്യ ...... എന്ന ശ്ലോകം മുക ളിൽ ചേർത്തിട്ടുണ്ട്.) ✧

**അയലുതഴപ്പതിനായ് അതിപ്രയത്നം**
**നയമറിയും നരൻ ആചരിച്ചിടേണം.**

**ഗൃഹസ്ഥാശ്രമം എല്ലാവർക്കും ഉപകാരമാണെങ്കിൽ ഉത്തമമായ ധർമ്മമാകുന്നു. മറ്റുള്ളവർക്ക് ഉപദ്രവം ചെയ്യുന്നതാണെങ്കിൽ അധർമ്മം എന്നു പറയപ്പെടുന്നു.**




# ಗುರು ಚಿಂತನೆ

ಶ್ರೀ ಶ್ರೀ ಶ್ರೀ ಸ್ವಾಮಿ ವಿಖ್ಯಾತಾನಂದ
ಗುರುಕೃಪಾ ಸೇವಾಶ್ರಮ ಬಲ್ಲೊಟ್ಟು , ಹೊಸ್ಮಾರು, ಕಾರ್ಕಳ



ಅಭೂತಪೂರ್ವ ಕರ್ಮಯೋಗಿ ಬ್ರಹ್ಮಶ್ರೀ ನಾರಾಯಣ ಗುರು ದೀನ ದಲಿತರ ಉದ್ಧಾರಕ್ಕಾಗಿ ಕೇರಳದಲ್ಲಿ ಅವತರಿಸಿದವರು. ಅವರ ಧ್ಯೇಯವೇ ಸಮಾಜದ ಅಸಮಾನತೆಯನ್ನು ತೊಲಗಿಸುವುದಾಗಿತ್ತು. ಜಾತಿ ಧರ್ಮಗಳ ನಡುವಿನ ತಾರತಮ್ಯವನ್ನು ಕಿತ್ತೊಗೆಯುವುದು ಅವರ ಮೂಲಮಂತ್ರವಾಗಿತ್ತು. ಅಸಮಾನತೆಯ ಸಮಾಜದಲ್ಲಿ ದಿಕ್ಕು ತಪ್ಪಿದಂತಾಗಿದ್ದ ಮಂದಿಗಳಿಗೆ ಶ್ರೀಗಳು ದಿಕ್ಸೂಚಿಯಾಗಿದ್ದರು.

ಎಲ್ಲ ವರ್ಗದವರಿಗೂ ಆಧ್ಯಾತ್ಮಿಕ ಬೆಳವಣಿಗೆಗೆ ಮಾರ್ಗವನ್ನು ತೆರೆದುಕೊಡುವ ಸಂಕಲ್ಪ ಹೊಂದಿದ್ದ ನಾರಾಯಣ ಗುರು ಸ್ವಾಮಿ ಅವರು ಪ್ರಾಧಾನ್ಯ ನೀಡಿದ್ದು ಗುಡಿ-ಮೂರ್ತಿ ಎರಡೂ ಇಲ್ಲದ ಅದ್ವೈತಾಶ್ರಮಕ್ಕೆ. ಅದ್ದರಿಂದಲೇ ಒಂದೆಡೆ ಅದ್ವೈತಾಶ್ರಮ ಸ್ಥಾಪಿಸಿದರೆ, ಇನ್ನೊಂದೆಡೆ ಸತ್ಯ, ಧರ್ಮ, ದಯೆ, ಸ್ನೇಹ ಎಂದು ಬರೆದ ಹಲಗೆ ಸ್ಥಾಪಿಸಿದರು. ಮತ್ತೊಂದೆಡೆ ಕನ್ನಡಿಯನ್ನು ಮಾತ್ರ ಸ್ಥಾಪಿಸಿದರು. ಅವು ಅವರ ದೃಷ್ಟಿಯ ಮಾದರಿ ದೇವಾಲಯಗಳು. ಅಂದರೆ ಶ್ರೀಯವರ ಪ್ರಕಾರ ದೇವಾಲಯವೊಂದು ಧಾರ್ಮಿಕ ಕಾರ್ಯಗಳಿಗಿಂತ ಹೆಚ್ಚು ಜನರ ಮನಸ್ಸನ್ನು ವಿಶಾಲಗೊಳಿಸುವ, ಸತ್ ಚಿಂತನೆಯೆಡೆಗೆ ಹರಿಯಿಸುವ ಕೆಲಸ ಮಾಡುವುದು ಮುಖ್ಯ. ಜನತೆ ಸದಾಚಾರವನ್ನು, ಸರಳತೆಯನ್ನು ಅಳವಡಿಸಿಕೊಂಡು ಏಕತೆಯಿಂದ ಬದುಕಬೇಕು ಎಂಬುದನ್ನು ಸಾದರ ಪಡಿಸುವುದಕ್ಕಾಗಿಯೇ ಈ ವ್ಯವಸ್ಥೆ ಹುಟ್ಟು ಹಾಕಿದ ಮಹಾನ್ ಗುರು ಅವರಾಗಿದ್ದರು. ಎಲ್ಲ ಮತ-ಧರ್ಮ-ಜಾತಿಗಳವರು ಒಂದೆಡೆ ಸೇರುವ ಅವಕಾಶ ನೀಡುವ ನಿಟ್ಟಿನಲ್ಲಿ ಸ್ಥಾಪಿಸಲಾದ ಈ ದೇವ ಮಂದಿರಗಳು ಗುರುವಿನ ಒಂದೇ ಜಾತಿ, ಒಂದೇ ಧರ್ಮ, ಒಂದೇ ದೇವರು ಎಂಬ ನುಡಿಗೆ ಪ್ರತ್ಯಕ್ಷ ಸಾಕ್ಷಿಗಳಾಗಿವೆ.

ನಾರಾಯಣ ಗುರು ಅನೇಕತೆಯಲ್ಲಿ ಏಕತೆಯನ್ನು ಕಂಡ ದಿವ್ಯ ಮೂರ್ತಿ. ಅಸ್ಪೃಶ್ಯತೆ ಹೋಗಲಾಡಿಸುವ ಧ್ಯೇಯದಿಂದ ದೇವಾಲಯದೊಳಗೆ ಪ್ರವೇಶಿಸುವ ಅವಕಾಶದಿಂದ ವಂಚಿತರಾಗಿದ್ದ ಅವೈದಿಕರಿಗಾಗಿ, ಭಕ್ತರ ಕೋರಿಕೆಯಂತೆ ದೇವಾಲಯದಲ್ಲಿ ಮೂರ್ತಿಯನ್ನು ಪ್ರತಿಷ್ಠಾಪಿಸಿ ಅವರೇ ಸ್ವತಃ ನಿರಾಡಂಬರ ಪೂಜೆ ಕೈಗೊಳ್ಳುವಂತೆ ಮೊತ್ತಮೊದಲು ಅನುವು ಮಾಡಿಕೊಟ್ಟರು. ಈ ಮೂಲಕ ಗುರುಗಳು ಕ್ರಾಂತಿಕಾರರಾದರು. ಮನಸ್ಸಿನ ನೆಮ್ಮದಿಗೆ, ವಿಕಸನಕ್ಕೆ ದೇವತಾರಾಧನೆ ಹಾದಿಯಾಗಬೇಕೆಂಬುದು ಅವರ ನಿಲುವಾಗಿತ್ತು. ದೇವರು ಸತ್ಯ ಎಂದು ನಂಬಿದ್ದ ಶ್ರೀಗಳವರು ಒಳ್ಳೆಯದರಲ್ಲಿ ದೇವರನ್ನು ಕಂಡ ಮಹಾನ್ ಯೋಗಿ. ಅದ್ದರಿಂದಲೇ ಎಲ್ಲ ವರ್ಗದವರಿಗೂ ಅವರು ಗುರುವಾದರು.

ನಾರಾಯಣ ಗುರು ಸ್ವಾಮಿ ಅವೈದಿಕರಿಂದ ದೂರವಿದ್ದ ಸಂಸ್ಕೃತವನ್ನು, ವೇದಗಳನ್ನು ಅಭ್ಯಸಿಸಿ ಇತರ ಅವೈದಿಕರಿಗೂ ಕಲಿಸುವ ವ್ಯವಸ್ಥೆ ಮಾಡಿದರು. ವಿದ್ಯಾರ್ಜನೆಗೆ ಅವಕಾಶ ಕೊಡುವ ಶಿಕ್ಷಣಾಲಯಗಳ ಸ್ಥಾಪನೆಗೂ ಪ್ರಾಧಾನ್ಯ ನೀಡಿದರು. ಬಡ ಜನತೆಯ ಉದ್ಧಾರಕ್ಕೆ ತಮ್ಮನ್ನು ಒಪ್ಪಿಸಿಕೊಂಡಿದ್ದ ಗುರುಗಳು ನಿರ್ಮತ್ಸರದ ಸಮಾಜ ರೂಪುಗೊಳ್ಳಬೇಕೆಂದು ಹಂಬಲಿಸಿದರು. ಸಮಾಜಾಭಿವೃದ್ಧಿಯ ನಿಟ್ಟಿನಿಂದ ಸ್ತ್ರೀಯರೂ ವಿದ್ಯಾಭ್ಯಾಸ ಪಡೆಯುವಂತೆ ಪ್ರೇರೇಪಿಸಿದರು. ಸರಳ ವಿವಾಹದ ಬಗ್ಗೆ ಬೋಧಿಸಿದರು.ಜನಪರ ಕಾರ್ಯಗಳನ್ನೇ ಮಾಡಲು ಜೀವ ಮುಡಿಪಾಗಿಟ್ಟ ಶಾಂತ ಮೂರ್ತಿಯಾಗಿದ್ದ ಗುರುಗಳು ತಮ್ಮ ಮೃದು ಧೋರಣೆಯಿಂದಲೇ ಕಾರ್ಯ ಸಾಧನೆಗೆ ತೊಡಗಿದ್ದರು. ತ್ಯಾಗ, ಶ್ರದ್ಧೆಯ ಕರ್ತವ್ಯ ನಿರ್ವಹಿಸುವಂತೆ ಬೋಧಿಸಿದ ಗುರುಗಳು ಭಕ್ತಿಗೆ, ಶುದ್ಧಿಗೆ, ಸರಳತೆಗೆ, ಸಮಾನತೆಯ ಧೋರಣೆಗೆ ಮಹತ್ವ ನೀಡಿದರು.

ಸಿದ್ಧಿ ಶಕ್ತಿ ಪ್ರಯೋಗದಲ್ಲಿ ಅಷ್ಟಾಗಿ ಉತ್ಸುಕರಾಗಿರದಿದ್ದ ಗುರುಗಳು ಯೋಗಸಿದ್ಧಿಗೆ ಮಹತ್ವ ನೀಡಿದ್ದರು. ಮಹಾತಪಸ್ವಿಯಾದ ಗುರುಗಳು ತಮ್ಮೊಳಗಿನ ದಿವ್ಯ ಚೇತನದಿಂದ, ವೈದ್ಯ ವಿದ್ಯೆಯಿಂದ ಕಷ್ಟಕ್ಕೆ, ರೋಗಕ್ಕೆ ಒಳಗಾದವರಿಗೆ ಪ್ರೀತಿಯ ಚಿಕಿತ್ಸೆ ನೀಡಿ ಅಭಯ ನೀಡಿದರು. ಜನರ ಮನೋಭಿಲಾಷೆಗಳನ್ನು ಅರಿತು ಸ್ಪಂದಿಸುತ್ತಿದ್ದ ಗುರುಗಳು ದೃಢಸಂಕಲ್ಪಧಾರಿಗಳಾಗಿ ಕಾರ್ಯ ಸಿದ್ಧಿಸಿಕೊಳ್ಳುವುದಕ್ಕೆ ಪ್ರೇರಣೆ ನೀಡಿದರು.

ಪರಮ ಜ್ಞಾನ ಭಂಡಾರದಿಂದ ಪ್ರಖರ ಪಾಂಡಿತ್ಯ ಪಡೆದಿದ್ದ ಉಪಾಸನಾ ಮೂರ್ತಿ ನಾರಾಯಣಗುರುಗಳು ಇತರರಿಗೆ ವಿದ್ಯೆಯನ್ನು ಹೇಳಿಕೊಡುವಲ್ಲೂ ಅತ್ಯಂತ ಆಸಕ್ತಿ ತೋರಿದ್ದರು. ತಮ್ಮ ತಪಶ್ಶಕ್ತಿಯಿಂದ ಪಡೆದ ಜ್ಞಾನವನ್ನು ಇತರರಿಗೆ ಧಾರೆ ಎರೆಯುವ ಮೂಲಕ ಸಂತೃಪ್ತಿ ಅನುಭವಿಸಿದ್ದರು. ಎಂಥ ವಿಚಾರವಂತರನ್ನೂ ತಮ್ಮ ವಿದ್ವತ್ತು ಹಾಗೂ ನಿಖರ ಚಿಂತನಾಧಾರೆಯ ಮೂಲಕ ನಿರುತ್ತರರಾಗುವಂತೆ ಮಾಡಿದ್ದರು. ದಿವ್ಯ ತೇಜಸ್ಸಿನ ಶ್ರೀಗಳವರ ಮಾತಿನಲ್ಲೇ ಅತ್ಯದ್ಭುತ ಕಾಂತ ಶಕ್ತಿಯಿತ್ತು. ತಮ್ಮ ವಾಕ್ ಶಕ್ತಿಯೊಂದರಿಂದಲೇ ಅದೆಷ್ಟೋ ದುಷ್ಟ ಶಕ್ತಿಗಳನ್ನು ದೂರಮಾಡಿದರು. ದುಷ್ಟ ಆಲೋಚನೆಗಳೂ ಹತ್ತಿರ ಸುಳಿಯದಂತೆ ಮನಃಪರಿವರ್ತನೆ ಮಾಡುವಲ್ಲಿ ಯಶಸ್ಸು ಸಾಧಿಸಿದರು. ಅದ್ದರಿಂದಲೇ ಜ್ಞಾನಯೋಗಿ ನಾರಾಯಣ ಗುರುಗಳು ನಾಡಿನ, ಹೊರನಾಡಿನ ಮಂದಿಗಳಿಂದ, ವಿದ್ವಾಂಸರಿಂದ ಭಕ್ತಿಯ, ಗೌರವದ ವಂದನೆಗೆ ಭಾಜನರಾದರು! ಆಧ್ಯಾತ್ಮ ಪ್ರಭಾ ಮೂರ್ತಿಯಾದ ನಾರಾಯಣ ಗುರುಗಳ ಸಾನಿಧ್ಯವೇ ಅದೆಷ್ಟೋ ಮಂದಿಗೆ ಚೈತನ್ಯ ನೀಡಿದೆ, ನೆಮ್ಮದಿ ನೀಡಿದೆ, ಅಗಾಧ ಶಕ್ತಿ ನೀಡಿದೆ, ಅಪಾರ ಜ್ಞಾನ ನೀಡಿದೆ. ಇವೆಲ್ಲ ಸಾಧ್ಯವಾದದ್ದು ಅವರ ತಪೋನಿಷ್ಠೆಯಿಂದ ಹಾಗೂ ಅವರೊಳಗಿನ ಅಗೋಚರ ಶಕ್ತಿಯಿಂದ!

ಬೆಳಕನ್ನು ಪೂಜಿಸುವ ಸಂದೇಶ ನೀಡಿದ ಪರಮ ಪೂಜ್ಯ ಬ್ರಹ್ಮಶ್ರೀ ನಾರಾಯಣ ಗುರುಗಳು ಅಜ್ಞಾನ, ಅಂಧಕಾರದ ಕತ್ತಲು ಕಳೆದು ಜ್ಞಾನದ ಬೆಳಕು ತೋರುವ ಗುರುವಾಗಿ ಮಾನವ ರೂಪದಲ್ಲಿ ಅವತರಿಸಿದ್ದರು ಎಂಬುದನ್ನು ಅವರು ತಮ್ಮ ಜೀವಿತಾವಧಿಯಲ್ಲಿ ಮಾಡಿದ ಕೈಂಕರ್ಯಗಳೇ ಸಾಕ್ಷೀಕರಿಸುತ್ತವೆ. ಇಂಥ ಮಹಾನ್ ಯೋಗಿ ಅವತರಿಸಿ 150 ವರ್ಷಗಳಾಗಿವೆ. ಗುರುವಿನ ಸಂದೇಶದ ಫಲವಾಗಿ ಶೋಷಿತ ವರ್ಗ ಅಭಿವೃದ್ಧಿಯ ಹಾದಿ ಹಿಡಿದಿದೆ. ಗುರುಗಳ ಮಾರ್ಗದರ್ಶನದ ಬೆಳಕಿನಿಂದಾಗಿಯೇ ಅವರೆಲ್ಲ ಸುಸಂಸ್ಕೃತ ಜೀವನ ಶೈಲಿ ಅನುಸರಿಸುವಂತಾಗಿದೆ. ಈ ಸಂದರ್ಭ ಗುರುಗಳ ಸಿದ್ಧಾಂತವನ್ನು ಜೀವಿತದಲ್ಲಿ ಅಳವಡಿಸಿಕೊಳ್ಳುವುದೇ ಗುರುವಿಗೆ ಸಲ್ಲಿಸುವ ಯಥಾರ್ಥ ಗುರು ಪೂಜೆಯಾಗಿದೆ.





# ಗುರು ಸಂದೇಶ

1 ಒಂದೇ ಜಾತಿ, ಒಂದೇ ಮತ, ಒಂದೇ ದೇವರು ಮಾನವಂಗೆ
2 ಸಂಘಟನೆಯಿಂದ ಬಲಯುತರಾಗಿ
3 ಧರ್ಮ -ಪಂಥಗಳು ಮನುಷ್ಯನ ನಂಬಿಕೆಗೆ ಸಂಬಂಧಿಸಿದವು
4 ಆವಶ್ಯಕತೆಗಿಂತ ಹೆಚ್ಚು ಧನ ವ್ಯಯವೂ, ಶೇಖರಣೆಯೂ ಶರವಲ್ಲ
5 ಸಹನೆ, ಪ್ರೀತಿ ಅನುಕಂಪ ಶ್ರೇಷ್ಠ ಗುಣ
6 ಅನುಕಂಪ ಇರುವವನೇ ಜೀವಿ
7 ಧರ್ಮ ದೇವರು ಯಾರದೇ ಸೊತ್ತಲ್ಲ, ಸಂಸ್ಕೃತ ಸಂಸ್ಕೃತಿ ಯಾರ ಕುಟುಂಬದ ಒಗೆಯೂ ಅಲ್ಲ
9 ತನ್ನಿಂದ ಅನ್ಯರನ್ನು ಬೇರೆಯಾಗಿ ಕಾಣದಿರುವುದೇ ಅದ್ವೈತದ ಮೂಲ ಮಂತ್ರ
10 ಜಾತಿ ಹೇಳಬಾರದು ಕೇಳಬಾರದು ಅದರ ಕುರಿತು ಚಿಂತಿಸಬಾರದು
11 ದೇವಾಲಯದ ಪ್ರಾಂಗಣ ಸರಸ್ವತಿ ಮಂದಿರವಾಗಲಿ
12 ಆತ್ಮವಿಶ್ವಾಸ ಉಳ್ಳವನಿಗೆ ಯಾರ ನೆರವೂ ಬೇಕಾಗಿಲ್ಲ ಅವನು ಬಯಸಿದ್ದನ್ನು ಪಡೆದೇ ತೀರುತ್ತಾನೆ.
13 ಪ್ರತಿಯೊಬ್ಬರೂ ಸ್ವಂತ ಸುಖಕ್ಕಾಗಿ ಗೈಯ್ಯುವ ಕಾರ್ಯಗಳು ಅನ್ಯರಿಗೂ ಹಿತವಾಗಲಿ
14 ಮದ್ಯಪಾನ ಮಾಡಬಾರದು, ಅದನ್ನು ಮಾರಾಟ ಮಾಡಬಾರದು, ತಯಾರಿಸಲೂಬಾರದು
15 ಮತ ಯಾವುದಾದರೇನು ಮನುಷ್ಯ ಒಳ್ಳೆಯವನಾದರೆ ಸಾಕು
16 ವಾದಿಸಲೂ ಅಲ್ಲ, ಜಯಿಸಲೂ ಅಲ್ಲ ಅನ್ಯರಿಗೆ ತಿಳಿಸುವುದು ಮಾತ್ರ ಸರ್ವಧರ್ಮ ಸಮ್ಮೇಳನದ ಉದ್ದೇಶ
17 ಗೋವುಗಳಲ್ಲಿ ಗೋವುತ್ವ ಜಾತಿಯಾದರೆ, ಮನುಷ್ಯರಲ್ಲಿ ಮನುಷ್ಯತ್ವವೇ ಜಾತಿ
18 ಸಮಬುದ್ಧಿಯಿಂದ, ಸಮದೃಷ್ಟಿಯಿಂದ ಎಲ್ಲ ಮತವನ್ನು ಕಲಿಯಬೇಕು. ಆಗ ನಮ್ಮಲ್ಲಿರುವ ಅಂತರ ತಿಳಿಯಬಹುದು.





# ചെമ്പഴന്തി ഗുരുകുലം ഒരു പഠന - തീർത്ഥാടന കേന്ദ്രമാകണം

വി.ജയപ്രകാശ്
ഡെപ്യൂട്ടി മേയർ, തിരുവനന്തപുരം

ശ്രീകാര്യം ഗ്രാമപഞ്ചായത്ത് ഗുരുകുലം വാർഡിൽ ചെമ്പഴന്തി ഇലഞ്ഞിക്കൽ തറവാട്ടിൽ വയൽവാരത്തു വീട്ടിൽ മാടനാശാന്റേയും കുട്ടിയമ്മയുടേയും പ്രഥമസന്താനമായി കൊല്ലവർഷം 1031 ചിങ്ങം 14 -ാം തീയതി (1855 ആഗസ്റ്റ് മാസം 28 -ാം തീയതി ) ചതയം നക്ഷത്രത്തിലാണ് നാണു ജനിച്ചത്. അദ്ദേഹത്തെ കൂടാതെ അവർക്ക് ദേവി, കൊച്ചു, മാത എന്നീ മൂന്ന് പെൺമക്കളും ഉണ്ടായിരുന്നു.

ശ്രീനാരായണ ഗുരുവിന്റെ മാതാവ് കുട്ടിയമ്മയുടെ സഹോദരീപുത്രൻ മണക്കൽ ക്ഷേത്രത്തിൽ പൂജാരിയായിരുന്ന പപ്പന്റെ ഇളയമകനും അദ്ധ്യാപകനും പിന്നീട് ഇൻഡ്യൻ കരസേനയിൽ ഇരുപത്തി ഒന്ന് വർഷം സേവനമനുഷ്ഠിച്ചിരുന്ന എന്റെ പിതാവ് പി. വാസുദേവൻ രചിച്ച "ശ്രീനാരായണ ഗുരു അഥവ അഭിനവ ബുദ്ധൻ" എന്ന കയ്യെഴുത്തു ചരിത്ര കൃതിയിൽ നിന്നുള്ള ഗുരുവിന്റെ ജനനം മുതൽ അരുവിപ്പുറം ശിവപ്രതിഷ്ഠവരെയുള്ള പ്രധാനസംഭവങ്ങളുടെ സംക്ഷിപ്തം ചുവടെ കുറിക്കുന്നു. ഇദ്ദേഹം രചിച്ച 'ചെമ്പഴന്തിയിലെ കർമ്മയോഗി' എന്ന പദ്യരൂപത്തിലുള്ള ജീവചരിത്രം ശിവഗിരി സമാധിപീഠത്തിൽ സമർപ്പിച്ച് പ്രസിദ്ധീകരിച്ചിട്ടുണ്ട്.

എട്ടുവീട്ടിൽ പിള്ളമാരിൽ ഒരാളായ ചെമ്പഴന്തി പിള്ളയുടെ തറവാട് ഇവിടെയായിരുന്നു. ഈ പ്രദേശത്ത് നായർ സമുദായവും ഈഴവ സമുദായവും വളരെ ഐക്യത്തോടെ ജീവിച്ചിരുന്ന ഒരു കാലമുണ്ടായിരുന്നു. അതിന് ശേഷിപ്പായി ചെമ്പഴന്തി മണക്കൽ രണ്ട് ദേവീ ക്ഷേത്രങ്ങൾ ഒരേ പറമ്പിൽ - ഒന്ന് ഭദ്രകാളിയുടെയും ദേവിയുടേയും രണ്ട് പ്രതിഷ്ഠകൾ. ചെമ്പഴന്തി പിള്ളമാരും ഈഴവസമുദായക്കാരും ക്ഷേത്രകാര്യാദികൾ ആലോചിക്കുന്നതിന് യോഗങ്ങൾ ചേരുന്നതിന് ഉപയോഗിച്ചിരുന്ന രണ്ട് കളിത്തട്ടുകൾ ഉണ്ടായിരുന്നു. ഉത്സവനടത്തിപ്പ് ഐക്യത്തോടെ ഇവിടെ പതിറ്റാണ്ടുകൾ സന്തോഷപൂർവ്വം അവർ കൊണ്ടാടിയിരുന്നു. അതിനെല്ലാം സാക്ഷിയായി ഇന്നും - വലിയ പോടുമായി അമ്മച്ചി പ്ലാവ് നിലകൊള്ളുന്നു.

രണ്ട് ക്ഷേത്രങ്ങളിൽ ഒരെണ്ണം 1936 - 37 ൽ ധർമ്മതീർത്ഥർ സ്വാമികളുടെ കാലത്ത് പൊളിച്ചുനീക്കുകയും അതിന്റെ ഗർഭഗൃഹം ഗുരുകുലത്തിന് തെക്ക് കിഴക്ക് ഭാഗത്ത് സ്ഥാപിച്ച് അതിൽ അദ്ദേഹം വിശ്രമിച്ചിരുന്നു. അതിനകത്തു ഇപ്പോൾ ഗുരുവിന്റെ എണ്ണച്ഛായ ചിത്രം സ്ഥാപിച്ചിട്ടുണ്ട്. ആ ക്ഷേത്രത്തിലെ ദേവിവിഗ്രഹം ധർമ്മതീർത്ഥർ തന്നെ ബാംഗ്ലൂർ മ്യൂസിയത്തിന് നൽകുകയും പിൽക്കാലത്തു അതു കൽക്കട്ടാ മ്യൂസിയത്തിലേക്കു കൊണ്ടുപോയതായി ധർമ്മതീർത്ഥർ നടത്തിയിരുന്ന പഠനക്ലാസ്സുകളിൽ ഞാനടക്കമുള്ള കുട്ടികളോട് അക്കാലത്തു അദ്ദേഹം പറഞ്ഞിട്ടുള്ളതാണ്. ഭദ്രകാളിവിഗ്രഹം ഇപ്പോഴും ക്ഷേത്രത്തിന്റെ വടക്കേ നടക്കകത്തു സൂക്ഷിച്ചിട്ടുണ്ട്.

ഇലഞ്ഞിക്കൽ തറവാടിനടുത്തായി ഇവിടെ 'മുട്ടിയാട്' എന്ന ഗൃഹം പ്രശസ്തി ആർജിച്ചിട്ടുള്ള ഒന്നായിരുന്നു. ഗൃഹനാഥൻ കൊച്ചനാശാൻ കേരള കാളിദാസനായ കേരളവർമ്മ വലിയകോയിത്തമ്പുരാനെ നായാട്ട് വിദ്യ ശാസ്ത്രീയമായി അഭ്യസിപ്പിച്ചിരുന്നു. ഇദ്ദേഹത്തിന് മഹാരാജാവിൽ നിന്ന് വീരശൃംഖലയും ലഭിച്ചിട്ടുണ്ട്. കൊച്ചനാശാന് രണ്ട് പുത്ര

ന്മാരും മൂന്ന് പുത്രിമാരും ഉണ്ടായിരുന്നു. ഒരു പുത്രിയായ കുട്ടിയമ്മയെ വിവാഹം കഴിച്ചിരുന്നത് കൊച്ചുവിളവീട്ടിലെ മാടനാശാനായിരുന്നു. (ചെമ്പഴന്തി ചാര്യാങ്കോട്വിളവീട്ടിൽ പത്മനാഭൻ വൈദ്യൻ വിദ്വാനും സുമുഖനുമായിരുന്നു. ഈ വൈദ്യൻ കേളമംഗലം ക്ഷേത്രത്തിലെ (കേരളാദിത്യപുരം) പോറ്റിയുടെ കുടുംബത്തിൽ ചികിത്സക്ക് പോയിരുന്നു. പോറ്റിയുടെ സൗന്ദര്യവതിയായ മകളുമായി പ്രണയബന്ധത്തിൽ ആവുകയും തുടർന്നു രണ്ടുപേരുമായി തമിഴ് നാട്ടിൽ പോയി വൈദ്യശാല നടത്തി ജീവിച്ചിരുന്നു. പിന്നീട് രണ്ട് സന്താനങ്ങളുമായി നാട്ടിൽ തിരിച്ചു വന്നു. ഇവരുടെ സന്താനപരമ്പരയിൽപ്പെട്ടയാളായിരുന്നു മാടനാശാൻ.)

മാടനാശാൻ നല്ലൂർ എന്ന നായർ തറവാട്ടിലെ കുടിപ്പള്ളിക്കൂടത്തിലെ അദ്ധ്യാപകനായിരുന്നു. മാടനാശാനും കുട്ടിയമ്മയ്ക്കും നാല് മക്കൾ. നാണുവിനെ കൂടാതെ മൂന്ന് പുത്രിമാർ ദേവി, കൊച്ചു, മാതാ എന്നിവരായിരുന്നു. ദേവിയെ അരുവിപ്പുറത്തു വേലു വിവാഹം കഴിച്ചുകൊണ്ടുപോയി. കൊച്ചുകുമാരൻ ദമ്പതിമാർക്ക് ആറ് മക്കൾ ശേഖരൻ, രാമൻ, കുട്ടി, ജാനകി, ഈച്ചരൻ, ഗോവിന്ദൻ എന്നിവരായിരുന്നു. മാതയ്ക്ക് മൂന്ന് പെൺമക്കൾ ഭഗവതി, പാർവ്വതി, കുഞ്ഞുലക്ഷ്മി.

കുട്ടിയമ്മയുടെ സഹോദരനായ കൊച്ചുരാമ വൈദ്യർ അവരോടൊപ്പം താമസിച്ചിരുന്നു. വൈദ്യരുടെ ഭാര്യ മാടനാശാന്റെ കുടുംബത്തിൽപ്പെട്ടയാളായിരുന്നു. വേറൊരു സഹോദരനായ കൃഷ്ണൻ വൈദ്യർ വയൽ വാരത്തിന് കിഴക്ക് കിഴക്കേവിള വീട്ടിൽ താമസിച്ചിരുന്നു. അഞ്ച് വയസ്സ് പൂർത്തിയായപ്പോൾ കണ്ണങ്കരവീട്ടിൽ നാരായണപിള്ള ആശാനാണ് നാണുവിന് വിദ്യാരംഭം നടത്തിയത്. പ്രഥമപാഠങ്ങൾ നല്ലൂർ കുടിപ്പള്ളിക്കൂടത്തിൽ പിതാവിൽ നിന്നും പഠിച്ചു. യുവാവായ നാണു അമ്മാവൻ കൃഷ്ണൻ വൈദ്യനിൽ നിന്നും സംസ്കൃതം, വൈദ്യം എന്നിവ പഠിച്ചു. ജ്യോതിഷത്തിലും നാണു നൈപുണ്യം സമ്പാദിച്ചു. അക്കാലത്തു നാണു മണക്കൽ ക്ഷേത്രത്തിൽ പോവുകയും ആരാധനയിൽ പങ്കുകൊള്ളുകയും ചെയ്യുമായിരുന്നു.

ഈ കാലഘട്ടത്തിൽ നാണു വെറ്റിലക്കൊടി വയ്ക്കുകയും, കന്നുകാലികളെ മേയ്ക്കുകയും, പുല്ലറുക്കുകയും ചെയ്യുമായിരുന്നു. ഒരു ദിവസം പുല്ലറുത്തുകൊണ്ടുവന്നപ്പോൾ അല്പം താമസിച്ചുപോയി. കോപാന്ധനായ കൃഷ്ണൻ വൈദ്യൻ അനന്തിരവനെ കഠിനമായി മർദ്ദിച്ചു. കരയുന്ന ഭാഗിനേയനെ കണ്ടു ആശ്വാസം നൽകാനായി ആലിംഗനം ചെയ്യുകയും രണ്ടുപേരും കൂടി കരയുകയും ചെയ്തു. ഈ കാഴ്ച കണ്ടുനിന്നത് കുട്ടിയമ്മയുടെ സഹോദരി പുത്രനായ പത്മനാഭനാണ് (പപ്പൻ). അക്കാലത്ത് പുലയർ, പറയർ മുതലായ വർഗ്ഗക്കാരോട് നാണു പ്രത്യേക സ്നേഹം കാണിച്ചിരുന്നു.

കുറേക്കാലം നാണു തിരുവനന്തപുരത്തു ചാലയിലുള്ള ഒരു ഗ്രന്ഥശാലയിൽ നിന്നും പുസ്തകങ്ങൾ വായിക്കുകയും തമിഴ്, സംസ്കൃതം എന്നീ ഭാഷകളിൽ പ്രത്യേകം ജ്ഞാനം സമ്പാദിക്കുകയും ചെയ്തു. സഞ്ചാരികളായ ഗോസായിമാരോടും അദ്ദേഹം സമ്പർക്കം ചെയ്തിരുന്നു. ഈ ഇടയ്ക്കാണ് പരവൂർ കേശവനാശാനവറുകൾ ഒരു കത്ത് സംസ്കൃതത്തിൽ പദ്യരൂപമായി കൃഷ്ണൻ വൈദ്യർക്ക് അയച്ചത്. നാണു പദ്യങ്ങളുടെ അർത്ഥം പറയുകയും യുക്തമായ ഒരു മറുപടി ആശാനവറുകൾക്ക് അയയ്ക്കുകയും ചെയ്തു. അതോടുകൂടി ഭാഗിനേയനെ സംസ്കൃതം നല്ലതുപോലെ പഠിപ്പിക്കണമെന്ന് മാതുലൻ തീരുമാനിച്ചു. അപ്പോൾ നാണുവിന് ഏതാണ്ട് 22 വയസ്സ് പ്രായമുണ്ടായിരുന്നു. സഹോദരിമാരോടെല്ലാം ആയുവാവ് അതിയായ കാരുണ്യമാണ് കാണിച്ചിരുന്നത്. നാണുവിന്റെ ഭക്തിയും ശാന്തതയും നാട്ടുകാരെ സന്തോഷിപ്പിച്ചു.

1053 ന് ധനുമാസത്തിൽ കൃഷ്ണൻ വൈദ്യർ നാണുവിനെ ഉപരിപഠനത്തിന് പുതുപ്പള്ളിയിലേക്ക് കൊണ്ടുപോയി. കുമ്മൻപിള്ള രാമൻപിള്ള ആശാനവറുകളുടെ അടുത്തുനിന്ന് കാവ്യാലങ്കാരാദികൾ പഠിക്കുന്നതിന് വേണ്ട ഏർപ്പാടുകൾ ചെയ്തു. താമസം വാരണപ്പള്ളിയെന്ന പുരാതന ഗൃഹത്തിലായിരുന്നു. കൊച്ചുകൃഷ്ണപ്പണിക്കരവറുകളായിരുന്നു ഗൃഹനാഥൻ. ഇദ്ദേഹം കലാപ്രേമിയും ഔദാര്യനിധിയുമത്രെ. പെരുന്നെല്ലിയിൽ കൃഷ്ണൻവൈദ്യർ, വെളുത്തേരിയിൽ കേശവനാശാൻ എന്നീ മാന്യന്മാർ, നാണുവിന്റെ സതീർത്ഥ്യരായിരുന്നു. പഠിത്തത്തിലുള്ള സാമർത്ഥ്യം കണ്ടിട്ട് ഗുരുനാഥൻ നാണുവിനെ ചട്ടമ്പി എന്ന് വിളിച്ചിരുന്നു.

വാരണപ്പള്ളിയിൽ വച്ച് പലപ്പോഴും വിവിധ വിഷയങ്ങളെ സംബന്ധിച്ച് വിദ്യാർത്ഥികൾ ചർച്ചകൾ നടത്തിയിരുന്നു. നാണുവും അതിൽ പങ്കുകൊണ്ടിരുന്നു. അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾ





ശ്രോതാക്കളെ വളരെ സന്തോഷിപ്പിച്ചിരുന്നു. ആയിടയ്ക്ക് അവിചാരിതമായി നാണുവിന് രക്ത ഗ്രഹണി അസുഖം ബാധിച്ച് അവശനായതറിഞ്ഞ് മാതുലൻ കൃഷ്ണൻ വൈദ്യർ വാരണപ്പള്ളിയിൽ നിന്നും നാണുവിനെ ചെമ്പഴന്തിയിൽ കൊണ്ടു വന്ന് ചികിത്സിച്ചു രോഗവിമുക്തനാക്കി. കൃഷ്ണൻ വൈദ്യരുടെ ഉത്സാഹത്താൽ മേട എന്ന സ്ഥലത്ത് ഒരു പാഠശാല സ്ഥാപിച്ചു. നാണുവിനെ അദ്ധ്യാപകനാക്കി. ഏതാണ്ട് 1057 ലാണ് പാഠശാല പൂർത്തിയായത്. പഠിക്കുന്നതിന് ധാരാളം വിദ്യാർത്ഥികൾ വന്നുകൂടി. ചെമ്പഴന്തിയിലുള്ള നായർ ഗൃഹങ്ങളിലും നാണുപോയി കുട്ടികളെ പഠിപ്പിച്ചു തുടങ്ങി. അങ്ങനെ നാണുവിന്റെ പേര് നാണുവാശാനായി. അദ്ദേഹത്തിന്റെ കൂട്ടുകാരനായി ശങ്കരൻ ചട്ടമ്പി എന്നൊരു പണ്ഡിതനുണ്ടായിരുന്നു. അദ്ദേഹത്തെ നാണുവാശാൻ 'അമരം' എന്നാണ് പേരിട്ടിരുന്നത്. മുട്ടിയാട്ടുവിളയിൽ വേലുവൈദ്യർ വേറൊരു സുഹൃത്തായിരുന്നു.

ശങ്കരൻ ചട്ടമ്പി, വേലുവൈദ്യർ എന്നീ പണ്ഡിതന്മാരായ തർക്കികന്മാരുടെ ഇടയിലാണ് നാണുവാശാൻ ജീവിച്ചത്. നാണുവാശാന്റെ മഹിമകളെ സംബന്ധിച്ച് അനന്തരകാലത്തു വേലു വൈദ്യർ പദ്യങ്ങൾ രചിച്ചിട്ടുണ്ട്.

ഗുരുവര്യനായ മാടനാശാൻ മകന്റെ വിവാഹത്തിന് നിശ്ചയിച്ചു. നാണു വിസമ്മതം ഒന്നും പറഞ്ഞില്ല. "ആ പെൺകുട്ടി മുറയ്ക്ക് എന്റെ മകളാണല്ലോ" എന്ന് മാത്രം വിനയത്തോടെ നാണു പറഞ്ഞു. മാതുലനും വിവാഹത്തിന് അനുകൂലിച്ചു. താമസിയാതെ നാണുവാശാന്റെ സഹോദരിയും, ചില ബന്ധുക്കളും ഒരു വാത്തിസ്ത്രീയും കൂടി "കാളി" എന്ന യുവതിയെ വിവാഹചടങ്ങിന് ശേഷം വീട്ടിൽ കൊണ്ടുവന്നു. ചിറയിൽകീഴ് ശാർക്കരയ്ക്കടുത്തുള്ള തോപ്പിൽ വീടാണ് അവരുടെ വസതി. വരൻ കല്യാണത്തിന് പോയിരുന്നില്ല. നാണുവാശാൻ ആ യുവതിയെ ഒരു മകളെപ്പോലെ കരുതി തന്റെ വാക്കിനെ അക്ഷരം പ്രതി പാലിച്ചു കുറച്ചുകാലം കഴിഞ്ഞ് ആ സ്ത്രീ സ്വന്തം നാട്ടിലേക്ക് പോയി. നിരാശനായ മാടനാശാൻ സ്വത്തിന്റെ നല്ലൊരോഹരി ഭാഗിനേയിക്ക് കൊടുത്തു. ഇതാണ് നാണുവിന്റെ വിവാഹ ബന്ധം.

1058 മുതൽ നാണുവാശാൻ അവധൂതനെപ്പോലെ സഞ്ചരിക്കാൻ തുടങ്ങി. മരുത്വാമലയിൽ പോയിരുന്നു. തമിഴ്നാട്ടിലും സഞ്ചരിച്ചു. ചിലപ്പോഴെല്ലാം സ്വന്തം വീട്ടിലും വന്നിരുന്നു. ആയിടയ്ക്ക് അദ്ദേഹം മഹാസാത്വികനായ ചട്ടമ്പിസ്വാമികളുമായി പരിചയപ്പെട്ടു. പെരുന്നെല്ലിയിൽ കൃഷ്ണൻ വൈദ്യൻ അവറുകളുടെ വസതിയിൽ വച്ചാണ് സൗഹൃദം ആരംഭിച്ചത്. ആ കാലഘട്ടത്തിൽ ചട്ടമ്പിസ്വാമികൾ യോഗിവര്യനായ തയ്ക്കാട്ടയ്യാവിൽ നിന്നും യോഗാഭ്യാസം പരിശീലിക്കുകയായിരുന്നു. അദ്ദേഹം നാണുവാശാനേയും അവിടേയ്ക്കു കൊണ്ടുപോയി ഗുരുനാഥനെ പരിചയപ്പെടുത്തുകയും അങ്ങനെ കുറെക്കാലം നാണുവാശാൻ തയ്ക്കാട്ടയ്യാവ്വറുകളിൽ നിന്നും യോഗാഭ്യാസം പരിശീലിച്ചു. ഒരിക്കൽ ചട്ടമ്പിസ്വാമികളും നാണുവാശാനും കൂടി കൊച്ചിഅഴിയെ നീന്തിക്കടന്നു. അവർ രണ്ടുപേരും സഹോദരന്മാരെപ്പോലെയാണു ജീവിച്ചിരുന്നത്.

"ഭേദങ്ങളെല്ലാമെ വിട്ടിട്ടുവാണിതേ
ഭേദങ്ങളില്ലല്ലോ യോഗികൾക്ക് "

അവരുടെ ജീവിതം നമുക്ക് ഒരു മഹാപാഠത്തെ കാട്ടിത്തരുന്നു.

കാലം കുറെ കഴിഞ്ഞു മാടനാശാൻ രോഗശയ്യയെ അവലംബിച്ചു. നാണുവാശാൻ വീട്ടിലുണ്ടായിരുന്നില്ല. മരണസമയമടുത്തതോടെ അവധൂതനായ പുത്രൻ അവിടെയെത്തുകയും പിതാവിന് അല്പം വെള്ളം കൊടുത്തു കുടിച്ചതും മാടനാശാൻ മരിച്ചതും അടുത്തടുത്തായിരുന്നു. ആദിശങ്കരനെപ്പോലെ അനന്തരകർമ്മങ്ങളെല്ലാം പുത്രൻ നിർവ്വഹിച്ചു. 1060 - ൽ ആണ് മാടനാശാൻ ദിവംഗതനായത്. അതോടുകൂടി നാണുവാശാൻ വീടുവിട്ടുപോയി. മരുത്വാമലയിലുള്ള ഒരു ഗുഹയിൽ ഗുരു പോവുകയും അവിടെ തപസ്സുചെയ്യുകയും ചെയ്തു. ഊറ്റുകുഴിയിലെ ജലംകൊണ്ട് അദ്ദേഹം ദാഹത്തെ ശമിപ്പിച്ചു. വനത്തിലെ ഫലമൂലാദികൾ ഉപയോഗിച്ച് വിശപ്പിനെ അടക്കി. ക്രൂരമൃഗങ്ങൾ ആ യതിവര്യന്റെ സന്നിധിയിൽ ശാന്തതയോടുകൂടി വർത്തിച്ചു.

ഗുരുവിന്റെ ശക്തിവിശേഷങ്ങൾ കണ്ടിട്ട് ബഹുജനങ്ങൾ ആകൃഷ്ടരായി അടുത്തുവരുക പതിവായി. ചിലരുടെ മഹാരോഗങ്ങളെ ശമിപ്പിച്ചു. ബാധോപദ്രവങ്ങളെ മാറ്റി. മുഹമ്മദ് മതത്തിൽപ്പെട്ട പലരും അദ്ദേഹത്തിന് കൂട്ടുകാരായി ഉണ്ടായിരുന്നു. അവരിൽ ഒരാൾ സ്വാമികളുടെ



അസാധാരണ ശക്തികളെ കുറിച്ച് സംസാരിച്ചത് നേരിട്ട് കേട്ടിട്ടുണ്ട്. ഖുറാനിലെ തത്ത്വങ്ങൾ ഗുരുവിന് ഹൃദിസ്ഥമായിരുന്നു. താണ ജാതിക്കാരുടെ ഗൃഹങ്ങളിൽ പോവുകയും അവരുടെ സുഖദു:ഖങ്ങളിൽ പങ്കുകൊള്ളുകയും, കടലോരങ്ങളിൽപോയി മത്സ്യം പിടിക്കുന്ന കൂട്ടങ്ങളെ ഗുരു സഹായിച്ചിട്ടുണ്ട്. ജാതിഭേദം അദ്ദേഹത്തിനില്ലായിരുന്നു. പക്ഷേ ജാതിയിലുള്ള ഉച്ചനീചത്വങ്ങൾ കണ്ട് അദ്ദേഹം വ്യാകുലനായി.

അരുവിപ്പുറം വഴി ഒഴുകിപോകുന്ന മനോഹരമായ നെയ്യാറിന്റെ തീരത്ത് പാറക്കെട്ടുകളും ഗുഹകളും കാണാം. സ്വാമികൾ പ്രകൃതി സൗന്ദര്യം തുളുമ്പുന്ന ആ ഭാഗത്തുള്ള ഗുഹകളിൽ ധ്യാനനിഷ്ഠനായി കഴിഞ്ഞു കൂടി. നാട്ടുകാരിൽ പലരും സ്വാമികളെ കാണുകയും ആശ്രമസ്ഥാപനത്തിനുവേണ്ടി ഒരുക്കങ്ങൾ ചെയ്യുകയും ചെയ്തു. അതോടുകൂടി ശിഷ്യന്മാരായി ചിലർ വന്നു ചേർന്നു. നാട്ടുകാരുടെ സഹകരണത്തോടു കൂടി അരുവിപ്പുറത്ത് ഒരു ശിവക്ഷേത്രം സ്ഥാപിക്കുന്നതിന് നിശ്ചയിച്ചു. ധൃതഗതിയിൽ ക്ഷേത്രംപണി നടത്തി.

അരുവിപ്പുറത്തെ ശിവപ്രതിഷ്ഠ മാനവചരിത്രത്തിലെ ഒരു നവീനാദ്ധ്യായത്തെ സൂചിപ്പിക്കുന്നു. കാരണം ക്ഷേത്രപ്രതിഷ്ഠ ബ്രാഹ്മണർക്ക് മാത്രമെ അക്കാലത്ത് വിധിച്ചിട്ടുള്ളു. ആ മാമൂലിനെ ഗുരുദേവൻ ഖണ്ഡിക്കുകയാണ് ചെയ്തത്. പ്രതിഷ്ഠാ സമയമടുത്തതോടുകൂടി ആ ഭക്തൻ അടുത്തുള്ള നദിയിലേയ്ക്ക് പോയി ആറ്റിൽ മുങ്ങി ഒരു ശിവലിംഗത്തെ പുറത്തുകൊണ്ടുവരികയും ചെയ്തു. ആ ശിവലിംഗവും കയ്യിൽ വച്ചുകൊണ്ട് സ്വാമികൾ വളരെനേരം ധ്യാനനിഷ്ഠനായി നിന്നു. അദ്ദേഹത്തിന്റെ കണ്ണുകളിൽ നിന്നും കണ്ണുനീർ ധാരധാരയായി പ്രവഹിച്ചു. ബാഷ്പധാരയോടുകൂടി ശിവപ്രതിഷ്ഠ നടത്തി. ആ കാഴ്ച കണ്ടു നിന്നവർക്ക് മാത്രമേ ബ്രാഹ്മണ്യത്തിന്റെ വൈശിഷ്ട്യം മനസ്സിലാക്കാൻ കഴിയുകയുള്ളൂ. 1063 കുംഭത്തിലായിരുന്നു പ്രതിഷ്ഠ.

ശിവലിംഗസ്വാമി, ചൈതന്യസ്വാമി, ഗോവിന്ദനാശാൻ, വൈരവൻ ശാന്തി, ചിന്നസ്വാമി (കുമാരനാശാൻ) മുതലായ മാന്യന്മാർ ശിഷ്യരിൽപ്പെട്ടിരുന്നു. ശിവലിംഗ സ്വാമികളും, ചൈതന്യസ്വാമികളും നായന്മാരത്രെ. "നാണു നിന്നെ വേണ്ടപോലെ നോക്കിക്കൊള്ളും" എന്ന അനുഗ്രഹവചസ്സുകളോടുകൂടിയാണ് ചട്ടമ്പി സ്വാമികൾ നാണുവിന്റെ അടുക്കലേയ്ക്ക് ചൈതന്യസ്വാമിയെ അയച്ചത്. ശിവലിംഗസ്വാമികൾ മാതാപിതാക്കന്മാരുമായി പിണങ്ങി സ്വാമി സന്നിധിയിൽ വന്നതും ഗുരു ആ ബാലനെ കാരുണ്യത്തോടു കൂടി പഠിപ്പിച്ചതും ചരിത്രപ്രസിദ്ധമാണ്.

ചിന്നസ്വാമികൾ (കുമാരനാശാൻ) ഉപരിപഠനാർത്ഥം ഡോ: പൽപ്പു അവറുകളോടൊപ്പം ഗുരു ബാംഗ്ലൂരിലേയ്ക്കു അയച്ചു. ത്രികാലജ്ഞനായ സ്വാമികൾക്ക് ചിന്നസ്വാമിയെക്കൊണ്ട് പലതും ഭാവിയിൽ പ്രവർത്തിക്കേണ്ടിവരുമെന്ന് അറിയാമായിരുന്നു. ഗുരുവിന്റെ ഉപദേശാനുസരണം വിദേശവാസവും പഠനവും പൂർത്തിയാക്കി നാട്ടിലെത്തി സമുദായ സേവനത്തിന് സന്നദ്ധമായി.

ധർമ്മ പ്രചാരണത്തിനിടയിൽ 1926 – ലാണ് ഗുരു ചെമ്പഴന്തിയിൽ അവസാനമായി എത്തുന്നത്. നാട്ടുകാർ മണയ്ക്കൽ ക്ഷേത്രവും സ്വത്തുക്കളും സ്വാമിക്ക് ദാനം ചെയ്തു. ആ സന്ദർഭത്തിൽ പട്ടികജാതിക്കാർ ഗുരുവിനെ സന്ദർശിക്കാൻ വരുന്നവഴി മാടമ്പിമാർ തടഞ്ഞു. ഇത് മനസ്സിലാക്കിയ ഗുരു നിർദ്ദേശിച്ച പ്രകാരം അവർ ഗുരുവിനെ സന്ദർശിച്ച് ആവലാതികൾ പറഞ്ഞു. അവരെ ക്ഷേത്രത്തിൽ കടന്ന് തൊഴാൻ നിർദ്ദേശം നൽകുകയും അങ്ങനെ പട്ടികജാതിക്കാർ ആദ്യമായി ക്ഷേത്രത്തിൽ പ്രവേശിച്ച് തൊഴുകയും ചെയ്തു. ഈ സംഭവം ക്ഷേത്രപ്രവേശനവിളംബരത്തിന് മുമ്പുണ്ടായതാണെന്നത് ശ്രദ്ധേയം.

1930 ൽ ഗീതാനന്ദസ്വാമികളും തുടർന്ന് സ്വാമി ധർമ്മതീർത്ഥരും ചെമ്പഴന്തി ഗുരുകുലത്തിന്റെ കാര്യദർശിയായി സേവനം അനുഷ്ഠിച്ചിരുന്നു. വയൽവാരത്തു താമസിച്ചിരുന്നു ഗുരുവിന്റെ അനന്തിരവൾക്കും കുടുംബത്തിനും വെള്ളയം വിളാകത്ത് വസ്തു വാങ്ങി വീടുപണിത് കൊടുത്തത് സ്വാമി ധർമ്മതീർത്ഥർ ആയിരുന്നു.

ഗുരു ശിവഗിരിയിൽ കഴിയുമ്പോൾ മുതൽതന്നെ ചെമ്പഴന്തിയിൽ നാട്ടുകാർ ചിങ്ങത്തിലെ ചതയദിനത്തിൽ കഞ്ഞിവീഴ്ത്ത് നടത്തുമായിരുന്നു. അക്കാലത്ത് എസ്.എൻ.ഡി.പി ഈഴവപ്രമാണിമാരുമായി കേസ് നടത്തിയതും 1935 – ൽ വസ്തുക്കൾ വീണ്ടെടുത്തതും അദ്ധ്വാക്കേറ്റു കൂടിയായിരുന്ന സ്വാമി ധർമ്മതീർത്ഥർ ആയിരുന്നു. ഗുരുവിന്റെ ജന്മസ്ഥലമായ ചെമ്പഴന്തിയുടെ സമുദ്ധാരണത്തിനും പ്രാധാന്യത്തിനും വേണ്ടി അക്കാലത്ത് പ്രയത്നിച്ചതും ഗുരുവിന്റെ തത്വങ്ങ

ളുടെ പ്രചാരണത്തിനുവേണ്ടി പ്രവർത്തിച്ചതും അദ്ദേഹമായിരുന്നു. മണയ്ക്കൽ ഗവ. സ്ക്കൂൾ പണിയുന്നതിന് ഗുരുകുലത്തിന്റെ സ്ഥലം വിട്ടു കൊടുത്തതും അവിടെ വഞ്ചിയൂരിൽ പ്രവർത്തിച്ചിരുന്ന ശ്രീചിത്തിരതിരുനാൾ ഗ്രന്ഥശാലയുടെ ഒരു ബ്രാഞ്ച് തുടങ്ങിയതും ധർമ്മതീർത്ഥർ ആയിരുന്നു. അക്കാലത്ത് ആ ലൈബ്രറിയുടെ പ്രയോജനം യുവാക്കൾക്ക് ലഭിച്ചു. അവരിൽ ചിലർക്ക് ഈ പ്രദേശത്തു നിന്ന് ആദ്യമായി സർക്കാർ ഉദ്യോഗവും ലഭിച്ചു. പഠനത്തിൽ താൽപര്യമുണ്ടായിരുന്ന പല ചെറുപ്പക്കാരേയും ധർമ്മതീർത്ഥർ സഹായിച്ച് പഠിപ്പിച്ചിരുന്നു.

യുഗപുരുഷനായ ശ്രീനാരായണഗുരുവിന് ജന്മം നൽകിയ ചെമ്പഴന്തി ഗുരുകുലത്തിന്റെയും ഈ പ്രദേശത്തിന്റെയും സമുദ്ധാരണത്തിന് പിൽക്കാലത്ത് തുടക്കം കുറിച്ചത് നെടുമങ്ങാട് ഉഴമലയ്ക്കൽ സ്ക്കൂൾ മാനേജരും മുൻമുഖ്യമന്ത്രി ആർ. ശങ്കറിന്റെ സഹപാഠിയുമായിരുന്ന ആദർശശാലിയും ഗുരുഭക്തനുമായ ചക്രപാണി അവർകൾ ആയിരുന്നു. അദ്ദേഹമാണ് ഗുരുകുലം കോമ്പൗണ്ടിന്റെ മുൻമതിൽ 'സർവ്വമതസാരവുമേകമെന്ന്' സന്ദേശമാതൃകയിൽ പണിതത്. മുഖ്യമന്ത്രി ആർ. ശങ്കറുടേയും ചക്രപാണിയുടേയും നല്ലവരായ നാട്ടുകാരുടേയും ശ്രമഫലമായാണ് 1963-64ൽ ചെമ്പഴന്തി ശ്രീനാരായണകോളെജും, തുടർന്ന് ഗുരുകുലം ഹൈസ്ക്കൂളും സ്ഥാപിക്കുന്നതിന് ഇടയായത്.

ക്ഷേത്രത്തിന്റെ ഇപ്പോഴുള്ള മുഖമണ്ഡപം പണിതത് ചന്ദ്രികാ മാനേജർ സി.ആർ.കേശവൻ വൈദ്യരാണ്. ചെമ്പഴന്തിഗുരുകുലം പൊളിച്ച് തൽസ്ഥാനത്ത് ശിവഗിരിയിലെ സമാധിമന്ദിരം പോലെ ഒരു സൗധം പണിയാൻ മൂത്തേടത്തിനെ പോലെ പലരും മുന്നോട്ടുവന്നെങ്കിലും അന്ന് നാട്ടുകാർ അതിനോട് യോജിക്കാത്തുതുകൊണ്ട് ഗുരുവിന്റെ ജന്മഗൃഹം ഇന്നും പവിത്രമായി നിലനിൽക്കുന്നു.

ഈ കാലഘട്ടത്തിൽ ചെമ്പഴന്തി ഗുരുകുലത്തിൽ എല്ലാമാസവും മൂന്നാമത്തെ ഞായറാഴ്ച ദിവസം ഗുരുദേവ കൃതികളുടെ വ്യാഖ്യാനവും ചർച്ചാക്ലാസ്സുകളും കൃത്യമായി നടന്നിരുന്നു. പ്രൊ. ബാലരാമപണിക്കരെപ്പോലെയുള്ള മഹദ് വ്യക്തികൾ പലരും പ്രസ്തുത ക്ലാസ്സുകൾക്ക് നേതൃത്വം കൊടുത്തിരുന്നു. ഈ കാലയളവിൽ ഗുരുകുലത്തിലെ കാര്യദർശികളായിരുന്നവരുടെ സേവനം സ്മരിക്കപ്പെടണം. അമൃതാനന്ദസ്വാമികളുടെ കാലത്ത് ഗുരുകുലം സംരക്ഷണമന്ദിരം പണിയാനുള്ള കൂട്ടായ പരിശ്രമം നടന്നുകൊണ്ടിരിക്കുമ്പോഴാണ് 2007 ൽ ശ്രീനാരായണ ഭക്തനായ ഗോകുലം ഗോപാലൻ ആ ദൗത്യം ഏറ്റെടുക്കുകയും 2008 - ൽ സംരക്ഷണ മന്ദിരം പണിത് സമർപ്പിക്കുകയും ചെയ്തത്.

ഗുരുകുലവും പ്രദേശവും ശ്രീനാരായണഗുരു ദർശനങ്ങളുടെ അന്തർദേശീയ പഠനഗവേഷണ കേന്ദ്രമായി മാറണമെന്ന നാട്ടുകരുടെ ആഗ്രഹം സഫലീകരിക്കുന്നതിന് ലക്ഷ്യം വച്ച് നടത്തിയ പ്രവർത്തനങ്ങളുടെ ഫലമായി 1996 ൽ കഴക്കൂട്ടം എം.എൽ.എ ആയിരുന്ന കടകംപള്ളി സുരേന്ദ്രൻ സമർപ്പിച്ച വിപുലമായ ഒരു പ്രോജക്ട് ഇ.കെ. നയനാർ ഗവൺമെന്റ് അംഗീകരിച്ച് ഉത്തരവാവുകയും സാംസ്കാരിക വകുപ്പ് മന്ത്രി ചെയർമാനും ശ്രീനാരായണ ധർമ്മ സംഘം ട്രസ്റ്റ് പ്രസിഡന്റും ജനപ്രതിനിധികളും ഉൾപ്പെടുന്ന ഒരു ഭരണസമിതി രൂപീകരിച്ച് പ്രവർത്തനമാരംഭിക്കുകയും ചെയ്തു. പ്രസ്തുത പ്രോജക്ടിൽ വിഭാവനം ചെയ്തിട്ടുള്ള വിപുലമായ പഠനസൗകര്യങ്ങളും ഗവേഷണങ്ങളും അന്തർദേശീയ ചർച്ചായോഗങ്ങളും നടക്കുന്ന തീർത്ഥാടന കേന്ദ്രമായി ചെമ്പഴന്തി മാറണമെങ്കിൽ ശ്രീനാരായണ ധർമ്മസംഘവും കേരളാ ഗവൺമെന്റും മുൻകൈയെടുക്കണം. പ്രസ്തുത ഭരണ സമിതിയുടെ നിർദ്ദേശാനുസരണം സമിതി അംഗമായ ഞാനും സെന്ററിന്റെ ഡയറക്ടറായ അജിത്തും മുൻഭരണസമിതി അംഗവും എന്റെ ജ്യേഷ്ഠനുമായ ജി. വേണുഗോപാലും ചേർന്ന് ധർമ്മസംഘം പ്രസിഡന്റ് പ്രകാശാനന്ദ സ്വാമികളുമായി ഗുരുകുലമാസ്ഥാനമായി പഠനകേന്ദ്രത്തിന്റെ പ്രവർത്തനങ്ങൾ യാഥാർത്ഥ്യമാക്കുന്നതിനുള്ള പ്രാഥമിക ചർച്ചകൾ നടന്നിരുന്നു. എന്നാൽ അതിന്മേൽ ഒരു തീരുമാനവും ഉണ്ടായിട്ടില്ല. ഇപ്പോൾ ചെമ്പഴന്തിയിൽ ഗുരുകുലും കാര്യദർശിയായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന സ്വാമി അരൂപാനന്ദയുമായും ഇക്കാര്യം ഞാൻ സംസാരിച്ചിട്ടുണ്ട്. ശ്രീനാരായണ ദർശനങ്ങൾ ഉൾക്കൊണ്ടുകൊണ്ട് ചെമ്പഴന്തി ഗുരുകുലത്തിന്റെ സമുദ്ധാരണത്തിനായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന അദ്ദേഹവുമായി ഞാനും സഹകരിച്ചു പ്രവർത്തിക്കുന്നു. ഗുരുദേവനാമത്തിൽ മനുഷ്യനന്മയ്ക്കായി നമുക്ക് ഒത്തൊരുമിച്ച് പ്രവർത്തിക്കാൻ കഴിയട്ടെയെന്ന് പ്രത്യാശിക്കുന്നു. ✧



# യുഗപുരുഷന്റെ ചിത്രീകരണം പൂർത്തിയായി

ജ്ഞാനത്തിന്റെ, കരുണയുടെ, ആത്മീയതയുടെ സ്നേഹജ്വാല തെളിയിച്ച സുവർണ്ണ സർവ്വാധിപത്യത്തെ നിഷ്പ്രഭമാക്കിയ നവോത്ഥാനനായകൻ **ശ്രീനാരായണഗുരു**. ആത്മീയ വിപ്ലവകാരിയായ ഗുരുദേവന്റെ ജീവിതവും ദർശനങ്ങളും ആസ്പദമാക്കി ഒരുങ്ങുന്ന **യുഗപുരുഷൻ** എന്ന ചിത്രത്തിന്റെ ചിത്രീകരണം തിരുവനന്തപുരത്ത് വെച്ച് പൂർത്തിയായി. പാദമുദ്രയ്ക്കും രാജശില്പിക്കും ശേഷം ആർ. സുകുമാരൻ രചനയും, സംവിധാനവും നിർവഹിക്കുന്ന മൂന്നാമത്തെ ചിത്രമാണ് **യുഗപുരുഷൻ**.

മുമ്പൊക്കെ സാധാരണക്കാരിൽ മാത്രമായിരുന്ന ജാതിയുടെ സ്വാധീനം ഇന്ന് വിദ്യാസമ്പന്നരിലേക്കും വ്യാപിച്ചിരിക്കുകയാണ്. ഇത്തരം അനാചാരങ്ങളെ എതിർത്ത് തോൽപ്പിക്കാൻ ഗുരുദർശനങ്ങൾക്ക് മാത്രമേ കഴിയൂ. ഗുരുദർശനം ആഗോളതലത്തിൽ കൂടുതൽ വ്യാപിക്കുക എന്ന ഉദ്ദേശമാണ് **യുഗപുരുഷന്റെ** പിന്നിലുള്ളത്. നെടുനാളുകളായുള്ള അന്വേഷണത്തിനൊടുവിലെ കണ്ടെത്തൽ കൂടിയായിരുന്നു അത്. അതിൽ പലതും അനുഭവത്തിൽ വരികയും ചെയ്തു. മാനവരാശിക്ക് എന്നും നന്മ വിളമ്പരം ചെയ്യുന്ന അനേകം സംഭവങ്ങൾ **യുഗപുരുഷനിൽ** അവതരിപ്പിക്കുന്നുണ്ട് എന്ന് ആർ. സുകുമാരൻ പറഞ്ഞു. ഡോക്യുമെന്ററിയുടെ തലത്തിലേക്ക് പോകാതെ സിനിമയുടെ ഭാഷയിൽതന്നെയാണ് **യുഗപുരുഷൻ** ചിത്രീകരിച്ചിരിക്കുന്നത്. ചരിത്ര സംഭവങ്ങൾ ക്രമമായി ഉൾപ്പെടുത്തിയാണ് ആ കാലത്തിന്റെ അവസ്ഥാവിശേഷങ്ങൾ ചിത്രീകരിച്ചിരിക്കുന്നത്. ഇവയെ പരസ്പരം കോർത്തിണക്കാൻ സാങ്കല്പിക കഥാപാത്രങ്ങളുടെ നൂലിഴകൾ സസൂക്ഷ്മം പ്രയോഗിച്ചിട്ടുണ്ട്. സാധാരണ ചിത്രങ്ങളിലെ പോലെ തന്നെ ഗാനങ്ങൾ, സമൂഹത്തിന്റെ മുഖത്തേക്ക് വിരൽ ചൂണ്ടിനിൽക്കുന്ന ചോദ്യചിഹ്നം പോലുള്ള നർമ്മങ്ങൾ, അനീതിക്കെതിരായുള്ള പോരാട്ടങ്ങൾ, ഇഷ്ടത്തിന്റെ നൂലിഴകളിൽ നെയ്തെടുത്ത പ്രണയഭാവങ്ങൾ, ആഴത്തിൽ സ്പർശിക്കുന്ന മനുഷ്യബന്ധങ്ങൾ എന്നിങ്ങനെ സിനിമയുടെ വിജയത്തിന് അവശ്യമായ എല്ലാ ഘടകങ്ങളും യുഗപുരുഷൻ എന്ന ചിത്രത്തിലുണ്ട്.

ഒറ്റപ്പാലം, കണ്ണൂർ, ചേർത്തല, തിരുവനന്തപുരം എന്നീ സ്ഥലങ്ങളിൽ സെറ്റിട്ടാണ് ചരിത്രപ്രധാനമായ ഒട്ടേറെ സംഭവങ്ങൾ പുനരാവിഷ്കരിക്കാൻ കഴിഞ്ഞത്. ഗുരുദേവന്റെ ജന്മഗൃഹം, അരുവിപ്പുറം പ്രതിഷ്ഠ, മരുത്വാമലയിലെ തപസ്സ്, ശിവഗിരി, ശാരദാമഠം, കളവങ്കോടത്തെ കണ്ണാടി പ്രതിഷ്ഠ, ഗുരു പ്രതിഷ്ഠ നടത്തിയ തലശ്ശേരിയിലെ ശ്രീ ജഗന്നാഥക്ഷേത്രം, ഗാന്ധിജി, ടാഗോർ, എന്നിവരുടെ ശിവഗിരി സന്ദർശനം എന്നിങ്ങനെയുള്ള ഒട്ടനവധി ചരിത്ര സംഭവങ്ങൾ ഈ ചിത്രത്തിലുണ്ട്.

ദക്ഷിണേന്ത്യൻ സിനിമയിലെ ശ്രദ്ധേയനായ തലൈവാസൽവിജയാണ് ശ്രീനാരായണഗുരുവിന്റെ വേഷത്തിൽ, കെ.സി.കുട്ടൻ എന്ന വിപ്ലവകാരിയായി മമ്മൂട്ടിയും, കോരനായി കലാഭവൻ മണിയും അഭിനയിക്കുന്നു. ഡോ. പൽപ്പുവിനെ സിദ്ദിഖും, അയ്യൻകാളിയായി ബാബുആന്റണിയും, സഹോദരൻ അയ്യപ്പനായി ജിഷ്ണുവും, ഗാന്ധിജിയായി ജോർജ്ജ് പോളും, ടാഗോറായി കോഴിക്കോട് സ്വദേശി മൂസ്സക്കുട്ടിയും അഭിനയിക്കുന്നു. സാവിത്രി അന്തർജ്ജനമായി നവ്യനായർ, ജഗതി ശ്രീകുമാർ, ദേവൻ, സായ്കുമാർ, കല്പന, സജിവാക്കനാട്, എന്നിങ്ങനെ അഭിനേതാക്കളുടെ നീണ്ട നിരതന്നെ ഈ ചിത്രത്തിലുണ്ട്. **എ.വി.എ പ്രൊഡക്ഷൻസിന്റെ** ബാനറിൽ **എ.വി.അനൂപാണ് (മെഡിമിക്സ്)** യുഗപുരുഷൻ എന്ന ചരിത്രസിനിമ നിർമ്മിക്കുന്നത്. ക്യാമറ രാമചന്ദ്രബാബു, എഡിറ്റിങ്ങ് സായിസുരേഷ്. കലാസംവിധാനം കെ.കൃഷ്ണൻകുട്ടി, ഗാനരചന കൈതപ്രം, സംഗീതസംവിധാനം മോഹൻസിതാര, മേയ്ക്കപ്പ് പട്ടണം റഷീദ്, വസ്ത്രാലങ്കാരം വി.സതീശൻ, അസോസിയേറ്റ് ഡയറക്ടർ ചന്ദ്രമോഹനൻ, ചീഫ് അസോസിയേറ്റ് ഡയറക്ടർ ശ്രീ ഭാരതി, സ്റ്റിൽസ് സന്തോഷ്തോട്ടം, പ്രൊഡക്ഷൻ കൺട്രോളർ പ്രസാദ്ചന്ദ്രൻ എന്നിവരാണ് അണിയറ പ്രവർത്തകർ.




ഗുരുദേവപ്രതിഷ്ഠ - ചെമ്പഴന്തിഗുരുകുലം



അഖണ്ഡനാമ ജപയജ്ഞം സ്വാമി പ്രകാശാനന്ദ ഉദ്ഘാടനം ചെയ്യുന്നു.



ജപയഞ്ജത്തിൽ പങ്കെടുത്ത ഭക്തജനങ്ങങ്ങൾ



ചെമ്പഴന്തി ഗുരുകുലത്തിൽ താമസിച്ച് പഠിക്കുന്ന കുട്ടികൾ
സ്വാമി അരൂപാനന്ദയോടൊപ്പം

# ശ്രീനാരായണഗുരു
# ജീവചരിത്രം - നാഴികക്കല്ലുകൾ

**സമ്പാദകൻ : നെടുംകുന്നം ഗോപാലകൃഷ്ണൻ**

| | | |
|---|---|---|
| ജനനം | - | 1856* |
| ഉപരിപഠനം | - | 1877-1879 |
| വിവാഹം | - | 1882 |
| ചട്ടമ്പിസ്വാമികളുമായുള്ള സൗഹൃദം | - | 1884 |
| തൈക്കാട് അയ്യാവിനെ കണ്ടുമുട്ടുന്നു | - | 1884 |
| അവധൂതവൃത്തി, തപസ്സ് | - | 1885-1887 |
| അരുവിപ്പുറം പ്രതിഷ്ഠ | - | 1888 |
| മണ്ണന്തല ആനന്ദവല്ലീശ്വരം ക്ഷേത്രം പ്രതിഷ്ഠ | - | 1889 |
| കുമാരനാശാൻ അരുവിപ്പുറത്ത് എത്തുന്നു | - | 1891 |
| കുളത്തൂർ കോലത്തുകര ശിവക്ഷേത്രം | - | 1893 |
| അരുവിപ്പുറം വാവൂട്ടുയോഗം | - | 1893 |
| കുമാരനാശാനെ ഉപരിപഠനത്തിന് ബാംഗ്ലൂർ കൊണ്ടുപോയി ആക്കുന്നു | - | 1895 |
| അരുവിപ്പുറം ക്ഷേത്രയോഗം | - | 1898 |
| കുന്നുംപാറ സുബ്രഹ്മണ്യക്ഷേത്രം പ്രതിഷ്ഠ | - | 1898 |
| കുമാരനാശാൻ ഉപരിപഠനം കഴിഞ്ഞ് അരുവിപ്പുറത്ത് മടങ്ങി എത്തുന്നു | - | 1900 |
| എസ്. എൻ. ഡി. പി. യോഗസ്ഥാപനം | - | 1903 ജനുവരി |
| മൂത്തകുന്നം ശ്രീനാരായണമംഗലം ക്ഷേത്രം പ്രതിഷ്ഠ | - | 1903 |
| എസ്.എൻ.ഡി.പി. യോഗം രജിസ്ട്രേഷൻ | - | 1903 മേയ് |
| ഗുരുവിനെ കോടതികളിൽ ഹാജരാകുന്നതിൽ നിന്നും ഒഴിവാക്കി | - | 1904 |
| വർക്കല ശിവഗിരിമഠം സ്ഥാപനം | - | 1904 |
| അനാചാരങ്ങൾക്കെതിരെ ആഹ്വാനം (പറവൂർ) | - | 1904 |
| അഖിലേന്ത്യാപ്രദർശനം | - | 1905 |
| തലശ്ശേരി ജഗന്നാഥക്ഷേത്രം പ്രതിഷ്ഠ | - | 1908 |
| കോഴിക്കോട് ശ്രീകണ്ഠേശ്വരക്ഷേത്രം പ്രതിഷ്ഠ | - | 1910 |
| കെട്ടുകല്യാണം (കരിങ്കുളം) മുടക്കുന്നു | - | 1911 |
| ചെറായി പ്രതിഷ്ഠ | - | 1912 |
| ശിവഗിരി ശാരദാമഠം പ്രതിഷ്ഠ | - | 1912 |
| യാക്കര (പാലക്കാട്) ശ്രീവിശ്വേശ്വര ക്ഷേത്രം | - | 1912 |
| ആലുവാ അദ്വൈതാശ്രമം സ്ഥാപനം | - | 1913 |

* 1855 ആഗസ്റ്റ് 28 ചതയം (1031 ചിങ്ങം 14) ആണ് ശിവഗിരി മഠം അംഗീകരിച്ച തീയതിയും വർഷവും



| | | |
|---|---|---|
| മംഗലാപുരം ഗോകർണനാഥക്ഷേത്രം പ്രതിഷ്ഠ | - | 1913 |
| മെഴുവേലി ആനന്ദഭൂതേശ്വരം ക്ഷേത്രം | - | 1914 |
| ആലുവ സംസ്കൃതസ്കൂൾ | - | 1915 |
| കണ്ണൂർ സുന്ദരേശ്വരക്ഷേത്രം പ്രതിഷ്ഠ | - | 1916 |
| ഷഷ്ടിപൂർത്തി ആഘോഷം | - | 1916 |
| തൃശൂർ കൂർക്കഞ്ചേരി മഹേശ്വരക്ഷേത്രം പ്രതിഷ്ഠ | - | 1916 |
| സഹോദരപ്രസ്ഥാനം - മിശ്രഭോജനം | - | 1917 |
| ശ്രീലങ്ക സന്ദർശനം I | - | 1918 |
| യോഗത്തിൽ എല്ലാവർക്കും ചേരാം - സന്ദേശം | - | 1920 |
| കാരമുക്ക് (തൃശൂർ) ക്ഷേത്രത്തിൽ കത്തിച്ചുവച്ച നിലവിളക്ക് പ്രതിഷ്ഠ | - | 1920 |
| മദ്യം വിഷമാണ് ..... സന്ദേശം | - | 1920 |
| ഒരു ജാതി ഒരു മതം ..... സന്ദേശം | - | 1920 |
| സഹോദരസമ്മേളനം | - | 1921 |
| 'സത്യം, ധർമം, ദയ, ശാന്തി' എന്നെഴുതിയ ഫലകപ്രതിഷ്ഠ (മുരുക്കുംപുഴ ക്ഷേത്രം) | - | 1921 |
| മഹാകവി ടാഗോർ ശിവഗിരിയിൽ | - | 1922 |
| മതം ഏതായാലും മനുഷ്യൻ നന്നായാൽ മതി ... സന്ദേശം | - | 1923 |
| മഹാകവി കുമാരനാശാന്റെ മരണം | - | 1924 |
| ആലുവ സർവമതസമ്മേളനം | - | 1924 |
| വൈക്കം സത്യാഗ്രഹാശ്രമ സന്ദർശനം | - | 1924 |
| മഹാത്മാഗാന്ധി ശിവഗിരിയിൽ | - | 1925 |
| ബോധാനന്ദസ്വാമിയെ പിൻഗാമിയായി അഭിഷേകം ചെയ്യുന്നു | - | 1925 |
| ശിവഗിരിയിൽ ബ്രഹ്മവിദ്യാലയത്തിനു കല്ലിട്ടു | - | 1925 |
| ഗുരുവിന്റെ വിൽപ്പത്രം | - | 1926 |
| സത്യവ്രതസ്വാമികളുടെ സമാധി | - | 1926 |
| ശ്രീലങ്ക സന്ദർശനം II | - | 1926 |
| ആദ്യത്തെ ഗുരുപ്രതിമ തലശ്ശേരിയിൽ | - | 1927 മാർച്ച് 13 |
| കണ്ണാടി പ്രതിഷ്ഠ, കളവംകോടം (ചേർത്തല) | - | 1927 ജൂൺ 15 |
| കണ്ണാടി പ്രതിഷ്ഠ, ഉല്ലല (വൈക്കം) | - | 1927 ജൂൺ 25 |
| സന്ന്യാസിസംഘം (ശ്രീനാരായണ ധർമ്മസംഘം ട്രസ്റ്റ്) സ്ഥാപിച്ചു | - | 1928 |
| ശിവഗിരി തീർഥാടനത്തിന് അനുവാദം | - | 1928 |
| നടരാജഗുരുവിനെ ഉപരിപഠനത്തിന് വിദേശത്ത് അയക്കുന്നു | - | 1928 |
| എസ്. എൻ. ഡി. പി. യോഗം കോട്ടയം സമ്മേളനത്തിൽ പങ്കെടുത്ത് 108 ശാഖകളുടെ സർട്ടിഫിക്കറ്റുകൾ വിതരണം ചെയ്തു | - | 1928 (1103 മകരം 1) |
| അവസാനത്തെ ശിഷ്യൻ, ആനന്ദതീർഥർ | - | 1928 |
| മഹാസമാധി | - | 1928 സെപ്തംബർ 20 വൈകു. 3.30 (1104 കന്നി 5) |







ചെമ്പഴന്തി ശ്രീനാരായണഗുരുകുലത്തിൽ
പുതുതായി പണികഴിപ്പിക്കുന്ന ബഹുനില മന്ദിരം

